# വാക്കറിവ്

പുസ്തകം 10 • ലക്കം 3 • 2018 മാർച്ച്

## ഉള്ളടക്കം




2018 മാർച്ച്
പുസ്തകം 10 ലക്കം 3

പത്രാധിപർ

മനോജ്

സഹ പത്രാധിപർ

എം.വി.ഹരിദാസൻ (ഓണററി)
ജെയ്സൺ

വിലാസം

വാക്കറിവ് മാസിക, 'ഗയ',
പോസ്റ്റാഫീസിനു സമീപം,
കൊല്ലങ്കോട്- 678 506, പാലക്കാട് ജില്ല.
ഫോൺ : 04923-264331, 9446638940
e-mail : manojvakkarivu@gmail.com

ഡി.ടി.പി.

കിഷൻ കോപ്പി സെന്റർ, പാലക്കാട്

പ്രിന്റിങ്ങ്

എസ്.പി.കെ. പ്രിന്റേഴ്സ്, കൊല്ലങ്കോട്.

ആമുഖലേഖനം

# വേദാന്തത്തിന്റെ ജൈത്രയാത്ര

നിരഞ്ജൻ ധർ

പത്തൊമ്പതാം നൂറ്റാണ്ടിലെ ബംഗാൾ മൗലികമായി വ്യത്യസ്തമായ രണ്ടു ചിന്താപ്രവാഹങ്ങളുടെ അരങ്ങായിത്തീർന്നതായി നാം കാണുന്നു. ഒന്ന് ഇംഗ്ലീഷ് വിദ്യാഭ്യാസത്തെ പ്രതിനിധീകരിച്ചപ്പോൾ മറ്റേത് വേദാന്ത ത്തെയാണ് പ്രതിനിധീകരിച്ചത്. മതേതരമായ ഇംഗ്ലീഷ് വിദ്യാഭ്യാസം യുക്തി വിചാരരീതിയെയും വേദാന്തം മതാത്മകരീതിയെയും പ്രതിനിധീകരിച്ചു. ഈ രണ്ടു ചിന്താപ്രവാഹങ്ങളും വ്യത്യസ്തം മാത്രമായിരുന്നില്ല; അവ പരസ്പ രവിരുദ്ധവും ഒന്ന് മറ്റൊന്നിന് ആപത്തായി പരിണമിക്കുന്നതും ആയിരുന്നു.

പക്ഷെ, പത്തൊമ്പതാം ശതകത്തിലെ ബംഗാളിലെ റാംമോഹൻ മുതൽ വിവേകാനന്ദൻ വരെയുള്ള വ്യത്യസ്ത സരണികളിൽപ്പെട്ട മതനേ താക്കൻമാർ മിക്കപ്പോഴും തങ്ങളുടെ മതങ്ങളെ യുക്ത്യാധിഷ്ഠിതമതം എന്നാണ് പരാമർശിച്ചിരുന്നത്. അതിൽ ആശ്ചര്യപ്പെടാനൊന്നുമില്ല. അർത്ഥ ത്തിന്റെ കൃത്യതയെ വിലയായി നൽകിക്കൊണ്ടു മാത്രമേ ഒരു പദത്തിന് ജനപ്രിയമാകാനാകൂ. യൂറോപ്യൻ നവോത്ഥാനകാലം മുതൽ യുക്തിയുടെ ചിട്ടയോടെയുള്ള പ്രയോഗത്തിന്റെ ഫലമായി വിവിധ മേഖലകളിൽ ഗണ്യ മായ അളവിൽ വിജ്ഞാനം സഞ്ചയിച്ചിട്ടുണ്ടായിരുന്നു. തന്റെ ശക്തികൾക്കും പ്രതാപങ്ങൾക്കും സുഖസൗകര്യങ്ങൾക്കുമെല്ലാം മനുഷ്യൻ ഇന്ന് അതി നോടു കടപ്പെട്ടിരിക്കുന്നു. ആയതിനാൽ, ഉടനെത്തന്നെ 'യുക്തിവാദം' എന്ന പദത്തിന് അഭൂതപൂർവ്വമായ മാന്യത ആധുനിക മനുഷ്യർക്കിടയിൽ നേടാ നായി. വ്യത്യസ്തവും ചിലപ്പോൾ പരസ്പരവിരുദ്ധവുമായ ചിന്താപ്രവാഹ ങ്ങൾപോലും ഈ പേരിൽ അറിയപ്പെടാൻ ശ്രമിച്ചു. ആങ്ങനെ ഒരു മതവി ശ്വാസിയായ മനുഷ്യൻ യുക്തിപരം എന്ന നിലയിൽ ഒരു പ്രത്യേക മതനില പാടിനെ പരാമർശിക്കുമ്പോൾ അയാളുടെ വാദത്തിന്റെ 'യുക്തിവാദം' കിട ക്കുന്നത്, മെച്ചപ്പെട്ട ചിന്ത എന്ന് താൻ കണക്കാക്കുന്നതിനുവേണ്ടി മറ്റൊരു മതനിലപാടിൻമേലുള്ള ആക്രമണത്തിലാണ്. ഏകേശ്വരവാദി ബഹുദൈവാ രാധനയെ ആക്രമിക്കുന്നതും തടസ്ഥ ഈശ്വരവാദി (Deist) ത്രിത്വസിദ്ധാ ന്തത്തെ വിമർശിക്കുന്നതും അന്തർജ്ഞാനവാദി വെളിപാടിനെ നിരാകരി ക്കുന്നതും ഇതേ രീതിയിലാണ്. ഇത്തരം വിഷയങ്ങളിൽ ഉന്നയിക്കപ്പെട്ടി ട്ടുള്ള വാദമുഖങ്ങളെല്ലാം തന്നെ മതത്തെ സേവിക്കുന്നതായിരുന്നു; അതിനെ നിരാകരിക്കുന്നതല്ല. "ഉയർന്ന" രൂപത്തിലുള്ള മതത്തിന്റെ "താഴ്ന്ന" രൂപ ത്തിലുള്ള മതവുമായുള്ള ഏറ്റുമുട്ടൽ മാത്രമായിരുന്നു ഏറിയാൽ അത്.

രണ്ടുപാളികളുള്ള സത്യത്തെക്കുറിച്ചുള്ള സിദ്ധാന്തത്തെ നെയ്തെ ടുത്തുകൊണ്ട് മതവും മതേതരയുക്തിവാദവും തമ്മിലുള്ള അടിസ്ഥാനപര

മായ പൊരുത്തക്കേടിനെ മതനേതാക്കൻമാർതന്നെ മൗനമായി അംഗീകരിച്ചു. ഒരു സത്യം ഭൗതികലോകത്തെ ഭരിക്കുന്നു; മറ്റേതാകട്ടെ, ആത്മീയലോകം എന്നു വിളിക്കപ്പെട്ടതിനെയും. ഇസ്ലാമികവിശ്വാസത്തെ നിലനിർത്തിക്കൊണ്ട്, പുതുതായി വീണ്ടെടുത്ത പ്രാചീനയവനരുടെ മതേതരജ്ഞാനത്തെ അനുധാവനം ചെയ്യുക എന്നത് ദുഷ്കരമാണ് എന്നു കണ്ട വിശ്രുത അറബ് പണ്ഡിതനായ അവെറോസ് ആയിരുന്നു ആദ്യമായി ഈ സിദ്ധാന്തം ചമച്ചത്. ഒന്നോ രണ്ടോ നൂറ്റാണ്ടുകൾക്കുശേഷം ക്രൈസ്തവപിതാക്കളും സത്യത്തെ സംബന്ധിച്ച ഈ ഇരുപാളി സിദ്ധാന്തത്തിലേയ്ക്കു പിന്മടങ്ങി. ഐതിഹാസികമായ പോരാട്ടത്തിൽ ആധുനികശാസ്ത്രത്തോട് അടിയറവു പറയുകയും എന്നാൽ ആ അടിയറവിനെ ഭാഗികം മാത്രമാക്കി മാറ്റാൻ ആഗ്രഹിക്കുകയും ചെയ്തപ്പോഴായിരുന്നു അത്.

നമ്മുടെ രാജ്യത്തും പത്തൊമ്പതാം നൂറ്റാണ്ടിലെ മതവക്താക്കൾ ഈ സിദ്ധാന്തത്തിന്റെ വലിയ അവതാരകരായി മാറി. തങ്ങളുടെ മതജീവിതത്തെ പുതുതായി ഇറക്കുമതി ചെയ്യപ്പെട്ട മതേതര വിജ്ഞാനത്തെ പിന്തുടരുക എന്നതുമായി പൊരുത്തപ്പെടുത്താൻ അതവരെ സഹായിച്ചു. ഇന്ത്യയുടെ പാരമ്പര്യം എന്നത് സമന്വയത്തിന്റേതായ ഒന്നായിരുന്നു എന്ന് കണക്കാക്കപ്പെട്ടു. യുക്തിവാദത്തിന്റെയും മതത്തിന്റെയും പരസ്പരവിരുദ്ധമായ സ്വഭാവത്തെ സൂചനയിലൂടെയെങ്കിലും അംഗീകരിക്കുമ്പോൾത്തന്നെ നമ്മുടെ മതനേതാക്കൻമാർ ഇവ തമ്മിൽ ഒരു സമന്വയം ഉണ്ടാകേണ്ടതിനെക്കുറിച്ച് സംസാരിക്കുന്നതിൽ ഒരിയ്ക്കലും ക്ഷീണം കാണിച്ചില്ല. എന്നാൽ, അവരുടെ മനസ്സുകളിൽ അടിസ്ഥാനപരമായി പരസ്പരവിരുദ്ധമായ രണ്ട് ആശയവ്യവസ്ഥകളുടെ സഹവർത്തിത്വത്തിന്റെ രൂപത്തിലുള്ള ഒത്തുതീർപ്പിൽക്കവിഞ്ഞ ഒന്നുമായിരുന്നില്ല. ഏറെ വീമ്പിളക്കപ്പെട്ട ഈ സമന്വയംകൊണ്ട് അവർ അർത്ഥമാക്കിയത്. ദാർശനികസൂചനകളൊന്നുമില്ലാത്ത പ്രായോഗിക ഉദ്ദേശ്യങ്ങൾക്കുവേണ്ടിയുള്ള വെറുമൊരു ഉപകരണം എന്ന നിലയിലാണ് അവർ ശാസ്ത്രത്തെ സ്വീകരിച്ചത്. അത്തരമൊരു ഒത്തുതീർപ്പിനെ ഒരുതരത്തിലും സമന്വയം എന്നുവിളിക്കാനാവില്ല. എന്തെന്നാൽ, അതിൽനിന്ന് മൂന്നാമതായി ഒന്നും ഉണ്ടായിട്ടില്ല.

നമ്മുടെ രാജ്യത്തെ ബ്രഹ്മപ്രസ്ഥാനം (Bhrahmo Movement) യൂറോപ്പിലെ മതനവീകരണ (Reformation)ത്തിന് സാദൃശ്യമായി കണക്കാക്കപ്പെടുന്നു. കാരണം, പ്രാചീന വൈദികതത്ത്വങ്ങളുടെ വെളിച്ചത്തിൽ ഹിന്ദുധർമ്മത്തെ ശുദ്ധീകരിക്കാൻ അതു ശ്രമിച്ചു. എന്നാൽ, യൂറോപ്പിലെ മതനവീകരണം ഒരു പ്രത്യേക മതവിഭാഗത്തിലെ വെറും ആന്തരിക കലഹമായിരുന്നില്ല. അടിസ്ഥാനപരമായി, അത് ജീർണ്ണിച്ച നാടുവാഴിത്ത ശക്തികളുടെ പിന്തുണതേടിക്കൊണ്ട് നവോത്ഥാനത്തിന്റെ ഊർജ്ജസ്വലമായ മതേതരത്വത്തിനും സന്ദേഹവാദത്തിനും എതിരായി മതത്തിന്റെ താൽപര്യത്തെ പുനഃസ്ഥാപിക്കുകയായിരുന്നു. നവോത്ഥാനത്തിനു പിന്നിലെ പ്രേരകശക്തി ഉയർന്നുവരുന്ന മുതലാളിത്തമായിരുന്നു.

ശരിയായി പറയുകയാണെങ്കിൽ, മതനവീകരണ പ്രസ്ഥാനം അതിന്റെ ആരംഭം മുതൽ തന്നെ നവോത്ഥാന (Renaissance)ത്തിന് എതിരായാണ് പ്രവർത്തിച്ചിട്ടുള്ളത്. ആദ്യകാല യൂറോപ്യൻ നവോത്ഥാനത്തിന്റെ കേന്ദ്രമായ ഫ്ളോറൻസിൽ ഇറ്റലിയിലെ ഒരു ഡൊമിനിക്കൻ സംന്യാസിയായ ഗിറോളമോ സാവനറോള (1452-98) മാർട്ടിൻ ലൂഥറുടെ പൂർവ്വഗാമിയായിരുന്നു. അദ്ദേഹം പോപ്പ്ഭരണത്തിന്റെ ജീർണ്ണതയിൽ വളരെ ക്ഷോഭിക്കുകയും ആദിമ ക്രൈസ്തവതയിലേയ്ക്ക് തിരിച്ചുപോകുന്നതിനുവേണ്ടി വാദിക്കാൻ ആരംഭിക്കുകയും ചെയ്തു. അദ്ദേഹം ഫെറാറയിലെ പ്രഭുവിന്റെ നേതൃത്വത്തിലുള്ള ഇറ്റാലിയൻ നാടുവാഴിമുഖ്യൻമാരുമായി സഖ്യമുണ്ടാക്കുകയും ക്രൈസ്തവരാജാക്കൻമാരോട്, അനർഹമായി സ്ഥാനം കൈയടക്കിവെച്ചിരിക്കുന്ന അധർമ്മിയായ മാർപ്പാപ്പയെ സ്ഥാനഭ്രഷ്ടനാക്കാൻ അഭ്യർത്ഥിക്കുകയും ചെയ്തു. തുടർന്ന്, അദ്ദേഹം ഇറ്റലിയിലെ പുരോഗമിച്ചുകൊണ്ടിരിക്കുന്ന മുതലാളിത്തത്തിന്റെ "ദുഷിച്ച" ഗവൺമെന്റിനെ ഭർത്സിക്കുകയും ചെയ്തു. അതേസമയംതന്നെ ഇറ്റാലിയൻ നവോത്ഥാനത്തിന്റെ മതേതരസംസ്കാരത്തിനെതിരെ സാവനറോള നിലകൊണ്ടു. നവോത്ഥാന ഗ്രന്ഥകർത്താക്കളുടെ പുസ്തകങ്ങളും കൈയെഴുത്തുപ്രതികളും 1497ൽ ഒരു പൊതുസ്ഥലത്തുവെച്ച് തീവ്രവാദിയായ ഈ സംന്യാസി അഗ്നിക്കിരയാക്കിയത് അതിന്റെ ഉച്ചകോടിയായിരുന്നു. എന്തായാലും, നവോത്ഥാനത്തിന്റെ ഉയരുന്ന തിരമാലകൾ അതിശക്തമായിരുന്നുവെന്ന് സാവനറോളയ്ക്ക് ബോദ്ധ്യപ്പെട്ടു. നവോത്ഥാനസാഹിത്യത്തിന്റെ അഗ്നിജ്വാലകൾക്ക് ഏതാണ്ട് ഒരുവർഷത്തിനുശേഷം മഹത്തായ ആ അഗ്നിക്കിരയാക്കൽ നടന്ന സ്ഥലത്തുവെച്ചുതന്നെ അദ്ദേഹത്തിന് ദാരുണമായ മരണത്തെ അഭിമുഖീകരിക്കേണ്ടിവന്നു. പക്ഷെ, ഇറ്റലിയിൽ സംഭവിക്കാതിരുന്നത് താരതമ്യേന പിന്നാക്കവും മതത്തിന്റെ സ്വാധീനം കൂടുതലും ആയിരുന്ന ജർമ്മനിയിൽ താമസിയാതെ സംഭവിച്ചു. ജർമ്മൻ രാജാക്കൻമാരുടെ പിന്തുണയോടെ മാർട്ടിൻ ലൂഥർ ആരംഭിച്ച മതനവീകരണ പ്രസ്ഥാനം അഭൂതപൂർവ്വമായ ശക്തി ആർജ്ജിക്കുകയും നവോത്ഥാനത്തിന്റെ വിമോചനാത്മക മനോഭാവത്തെ തൽക്കാലത്തേക്കെങ്കിലും തടഞ്ഞുനിർത്തുന്നതിൽ വിജയിക്കുകയും ചെയ്തു.

ഇപ്പോൾ, പത്തൊമ്പതാം നൂറ്റാണ്ടിലെ ബംഗാൾ പുതിയ ഇറ്റലിയും കൽക്കത്ത പുതിയ ഫ്ളോറൻസും ആയിരുന്നെങ്കിൽ, റാംമോഹനെ ഇന്ത്യൻ ലൂഥറായിട്ടല്ല, മറിച്ച് സാവനറോളയായാണ് – തന്റെ യൂറോപ്യൻ മുൻഗാമിയുടേതിനേക്കാൾ വളരെ സൗമ്യമായ രൂപത്തിൽ – കണക്കാക്കേണ്ടത്; അദ്ദേഹത്തിന്റെ അനുയായികളെ ഇന്ത്യൻ മതനവീകരണ പ്രസ്ഥാനത്തിന്റെ – ആ പദത്തിന്റെ ആഴത്തിലുള്ള അർത്ഥത്തിൽ – നേതാക്കളെന്ന നിലയിലും.

മറ്റൊരർത്ഥത്തിലും ബ്രഹ്മപ്രസ്ഥാനത്തിന്റെ മനോഭാവത്തിന് യൂറോപ്യൻ മതനവീകരണ പ്രസ്ഥാനത്തിന്റേതുമായി വളരെ അടുപ്പമുണ്ട്. ഫുള്ളർ ചൂണ്ടിക്കാണിച്ചതുപോലെ, മതനവീകരണ പ്രസ്ഥാനത്തിന് കത്തോ

ലിക്കാസഭയോടുള്ളതിനേക്കാൾ വിരോധം നവോത്ഥാനത്തിന്റെ വിമോചനാത്മക സ്വാധീനത്തോടുണ്ടായിരുന്നു. ഇംഗ്ലണ്ടിൽ ഡാർവിനെയും ഹക്സിലിയെയും സ്പെൻസറേയും ടിൻഡലിനെയും വാലസിനെയും പോലുള്ളവർ ബന്ധപ്പെട്ട റോയൽ സൊസൈറ്റിയുടെ പ്രവർത്തനങ്ങൾപോലും അപകടകരം എന്ന നിലയിലാണ് പ്രൊട്ടസ്റ്റന്റ് സഭ കണക്കാക്കിയത്. അതുപോലെ, പുതിയ ബംഗാളിൽ തികച്ചും മതേതരമായ യൂറോപ്യൻ വിജ്ഞാനത്തോട് (അതായത് മതാർത്ഥമില്ലാത്ത) ഏറെ നിന്ദിക്കപ്പെട്ട വിഗ്രഹാരാധകരായ ഹിന്ദുക്കളേക്കാൾ വലിയ വിരോധമായിരുന്നു ബ്രഹ്മസമാജക്കാർ കാണിച്ചത്. വഹാബി, ഫരൈദി പ്രസ്ഥാനങ്ങളുടെ രൂപത്തിലുള്ള പത്തൊമ്പതാം നൂറ്റാണ്ടിലെ മുസ്ലീംമത നവീകരണ പ്രസ്ഥാനവും സമാനമായി മുസ്ലീങ്ങളുടെ മതമനോഭാവത്തെ പുനഃപ്രതിഷ്ഠിക്കുകയും മതേതരമായ ഇംഗ്ലീഷ് വിജ്ഞാനത്തോടുള്ള അവരുടെ വെറുപ്പിനെ ബലപ്പെടുത്തുകയും ചെയ്തു എന്ന് ഇവിടെ സാന്ദർഭികമായി സൂചിപ്പിക്കട്ടെ.

ഈ രാജ്യത്തെ മതേതര ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ അഗ്രഗാമികളാകാൻ വിഗ്രഹാരാധകരായ ഹിന്ദുക്കൾക്ക് കഴിഞ്ഞു. കാരണം, ബ്രഹ്മസമാജക്കാരിൽനിന്നു വ്യത്യസ്തമായി അവർക്ക് മതം ഒഴിയാബാധയായിരുന്നില്ല. അവരുടെ മതജീവിതം ചില മതാചാരങ്ങൾ യാന്ത്രികമായി അനുഷ്ഠിക്കുന്നതിനപ്പുറത്തേയ്ക്ക് പോയിരുന്നില്ല. വളരെ ചെറുപ്പത്തിൽ അനുകരണത്തിൽനിന്നും സംഘജീവിതത്തിന്റെ മറ്റ് അനൗപചാരിക രീതികളിൽനിന്നും അവർക്ക് ലഭിച്ചതായിരുന്നു അവ. വാസ്തവത്തിൽ, ഒരു പ്രത്യേക അർത്ഥത്തിൽ ബുദ്ധമതക്കാരുടെ പിൻതലമുറക്കാരായിരുന്നു വിഗ്രഹാരാധകരായ ഹിന്ദുക്കൾ. പ്രതിരൂപങ്ങളുടെ ആരാധന വേദങ്ങൾക്ക് അജ്ഞാതമാണ്. ഇന്ത്യയിലെ വിഗ്രഹാരാധന ഒരു പിൽക്കാല കണ്ടുപിടുത്തമാണ്. മഹായാന ബുദ്ധമതക്കാർക്കൊപ്പമാണ് അതാരംഭിച്ചത്. അവരാകട്ടെ അത് കടംകൊണ്ടത് യവനൻമാരിൽനിന്നും. എന്തായാലും, തീവ്രമായ യുക്തിചിന്താ ജീവിതം പിന്തുടരുന്നതിൽനിന്ന് വിഗ്രഹാരാധന മഹായാന ദാർശനികരെ തടഞ്ഞില്ല. ദൈവങ്ങളാലും അർദ്ധദൈവങ്ങളാലും ഭൂതഗണങ്ങളാലും അലംകൃതമായ വിഹാരങ്ങളിലിരുന്നുകൊണ്ട് സമ്പൂർണ്ണമായ ദൈവനിഷേധത്തിന്റെ വളരെ വിശദമായ തെളിവുകൾ ആവിഷ്ക്കരിക്കുന്നതിൽ ഏർപ്പെട്ടിരിക്കുകയായിരുന്നു അവർ. ബൗദ്ധയുക്തിവാദത്തിന്റെ അവ്യക്തമായ ഒരന്തർധാര വിഗ്രഹാരാധക ഹൈന്ദവസമൂഹത്തിന്റെ നേതാക്കൻമാരുടെ ബോധത്തിലൂടെ അങ്ങനെ കടന്നുപോയിരിക്കണം. ബൗദ്ധഭാരതത്തിന്റെ ചരിത്രത്തെ പുനഃസൃഷ്ടിക്കുന്നതിൽ കാര്യമായ സംഭാവന നൽകിയ ആളാണ് എച്ച്.എച്ച്.വിൽസൺ. വിഗ്രഹാരാധകരായ ഹിന്ദുക്കളുമായി അദ്ദേഹം വളരെ സൗഹൃദത്തിലായിരുന്നു എന്നത് കേവലം യാദൃച്ഛികതയല്ല. വിഗ്രഹാരാധകനായ ഒരു ഹിന്ദുവായിരുന്ന രാംകമൽസെൻ ബൗദ്ധകാലഘട്ടവുമായി ബന്ധപ്പെട്ട തെളിവുകളെ വായിച്ചെടുക്കുന്നതിൽ വിൽസണെ സഹായിച്ചിരുന്നു.

പത്തൊമ്പതാം നൂറ്റാണ്ടിലെ ബംഗാളിൽ ബുദ്ധമതം ചരിത്രത്തിൽ ഇല്ലായിരുന്നു. "യാഥാസ്ഥിതിക" ഹിന്ദുക്കൾ പ്രോത്സാഹിപ്പിച്ച മതേതര ഇംഗ്ലീഷ് വിദ്യാഭ്യാസം വിമോചിപ്പിച്ച ശക്തികൾക്കെതിരെയായിരുന്നു വേദാന്തത്തിന് മുഖ്യമായും യുദ്ധം ചെയ്യേണ്ടിയിരുന്നത്. ഈ യുദ്ധം വേദാന്തവും ബുദ്ധമതവും തമ്മിൽ നടന്ന ഐതിഹാസികമായ പോരാട്ടത്തിന് സദൃശ്യമായിരുന്നു. പത്തൊമ്പതാം നൂറ്റാണ്ടിലെ ബംഗാളി സമൂഹത്തിൽ "യാഥാസ്ഥിതിക" വിഗ്രഹാരാധകർ കർതൃനിഷ്ഠമായി അല്ലെങ്കിൽ, കുറഞ്ഞത് വസ്തുനിഷ്ഠമായി വിപ്ലവാത്മകമായ പങ്കാണ് വഹിച്ചത് എന്ന് നിഷേധിക്കാനാവില്ല.

ഇപ്പോൾ, ബ്രഹ്മപ്രസ്ഥാനം ഇന്ത്യൻ മതനവീകരണമായിരുന്നെങ്കിൽ, യൂറോപ്യൻ സാദൃശ്യത്തെ പിന്തുടർന്നുകൊണ്ട് ചില പണ്ഡിതൻമാർ രാമകൃഷ്ണപ്രസ്ഥാനത്തെ ഇന്ത്യൻ പ്രതിമത നവീകരണ (Counter Reformation)മായാണ് നാമകരണം ചെയ്തിട്ടുള്ളത്. ബ്രഹ്മസമാജക്കാർ ഭർത്സിച്ച ഹൈന്ദവ വിഗ്രഹാരാധനയെ രാമകൃഷ്ണ പ്രസ്ഥാനം പിന്തുണച്ചതാണ് അതിനു പ്രധാന കാരണം. പക്ഷെ, വിഗ്രഹാരാധനയോടുള്ള രാമകൃഷ്ണ പ്രസ്ഥാനത്തിന്റെ പിന്തുണ, ആ പ്രസ്ഥാനം അടിസ്ഥാനപരമായി വേദാന്തസ്വഭാവമുള്ളതായിരുന്നു എന്നും അത് ആധുനിക മതേതര വിദ്യാഭ്യാസത്തിന്റെ വിഗ്രഹഭഞ്ജക മനോഭാവത്തോടുള്ള എതിർപ്പിന്റെ കാര്യത്തിൽ ബ്രഹ്മസമാജക്കാർക്കുണ്ടായിരുന്ന അതേ നിലപാടാണ് പുലർത്തിയിരുന്നത് എന്നുമുള്ള വസ്തുതയെ വിഗണിക്കുന്നതിന് ഇടയാക്കരുത്. ബ്രഹ്മസമാജത്തിന്റെ സമകാലിക നേതാക്കൻമാർ ഈ രണ്ടു പ്രസ്ഥാനങ്ങളും തമ്മിൽ അർത്ഥപൂർണ്ണമായ എന്തെങ്കിലും വ്യത്യാസമുള്ളതായി കണ്ടിരുന്നില്ല. രാമകൃഷ്ണപരമഹംസരെ കൽക്കത്തയിലെ വിദ്യാസമ്പന്നരായ ആളുകൾക്ക് പരിചയപ്പെടുത്തിക്കൊടുത്തത് കേശവചന്ദ്രസെൻ ആയിരുന്നു എന്ന കാര്യം നാം വിസ്മരിക്കരുത്. ഈ രണ്ടു നേതാക്കൻമാരുടെയും മതപരമായ വീക്ഷണങ്ങൾ തമ്മിലുള്ള വലിയ സാദൃശ്യത്തെക്കുറിച്ച് അവരുടെ ശിഷ്യന്മാർക്കിടയിൽ അവിടെ വിവാദവും നടക്കുകയുണ്ടായി. പിന്നീട്, 'തത്ത്വബോധിനിപത്രിക' വിവേകാനന്ദന്റെ ദൗത്യത്തിന് "ഹാർദ്ദമായ പിന്തുണ" നൽകുകയും "സ്വാമിജിയുടെ ജീവിതപ്രവർത്തനത്തിന്റെ ലക്ഷ്യസാക്ഷാത്കാരത്തിന്" വേണ്ടി ഈശ്വരനോടു പ്രാർത്ഥിക്കുകയും ചെയ്തു. സാധാരൺ ബ്രഹ്മസമാജത്തിന്റെ ഭാഗമായ കൃഷ്ണകുമാർ മിത്രയുടെ 'സഞ്ജീവനി' വിചാരിച്ചത് പാശ്ചാത്യലോകത്ത് വിവേകാനന്ദൻ ഉദ്ബോധിപ്പിക്കുന്നത് ബ്രഹ്മോയിസം അല്ലാതെ മറ്റൊന്നുമല്ല എന്നാണ്. പാശ്ചാത്യദേശത്തുനിന്ന് തിരിച്ചുവന്നശേഷം വിവേകാനന്ദനെ സ്വീകരിക്കാൻ ടൗൺഹാളിൽ ഒരുക്കിയ സമ്മേളനത്തെ, അവിടെ ധാരാളം ബ്രഹ്മസമാജക്കാർ തടിച്ചുകൂടിയിരുന്നു എന്നതിനാൽ ബ്രഹ്മസമ്മേളനം എന്നുവരെ പ്രഖ്യാപിക്കുന്നതിലേയ്ക്ക് ആ വൃത്താന്തപത്രം പോയി. ഈ മൂന്നു സമാജങ്ങളുടെയും പ്രാതിനിധ്യാത്മക വീക്ഷണം നാമിവിടെ കാണുന്നു.

പത്തൊമ്പതാം നൂറ്റാണ്ടിലെ ബംഗാളിലെ മതേതര ഇംഗ്ലീഷ് വിദ്യാഭ്യാസവും വിജ്ഞാനവും കെട്ടഴിച്ചുവിട്ട യുക്തിവാദശക്തികൾക്കെതിരായി വേദാന്തശക്തികൾ നടത്തിയ ഗംഭീരപോരാട്ടത്തിന്റെ ഒരു വിഹഗവീക്ഷണം നൽകാൻ ഇനി നമുക്ക് ശ്രമിക്കാം.

റാംമോഹൻ തുടക്കംമുതൽതന്നെ മതേതര ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ ലോകവീക്ഷണത്തിനെതിരെ ചിട്ടയോടെ പ്രവർത്തിക്കാൻ തുടങ്ങിയിരുന്നു. വാസ്തവത്തിൽ ഒരു മതവിഭാഗത്തിനും മതേതരമായ ആധുനിക വിദ്യാഭ്യാസത്തിന് ജന്മം നൽകാൻ കഴിഞ്ഞിരുന്നില്ല. വ്യക്തമായ നാസ്തികതയെ അല്ലെങ്കിൽ സന്ദേഹവാദത്തെ പ്രോത്സാഹിപ്പിക്കുന്ന അതിന്റെ ശക്തമായ പ്രവണതയാണ് അതിനു കാരണം. മതേതര വിദ്യാഭ്യാസം എന്ന സങ്കല്പത്തോടുതന്നെ വേദാന്തനേതാക്കൻമാർക്ക് കടുത്ത വിമുഖതയും ഉണ്ടായിരുന്നു. കാരണം, അവരെ സംബന്ധിച്ച് ഈ ലോകം എന്നത് ബ്രഹ്മത്തിന്റെ സ്വയം പ്രക്ഷേപം മാത്രമാണ്. ലോകത്തിന്റെ യാഥാർത്ഥ്യത്തെ അംഗീകരിക്കുന്നു എങ്കിൽത്തന്നെയും ബ്രഹ്മത്തിൽനിന്ന് വേറിട്ടൊരു യാഥാർത്ഥ്യം അതിനില്ലെന്നും സങ്കല്പിക്കപ്പെട്ടു. ആശ്രിതാസ്തിത്വം എന്ന ഈ സിദ്ധാന്തം മതേതരവിജ്ഞാനത്തിന്റെ സ്വയംഭരണമേഖലയ്ക്ക് ഒരു വ്യാപ്തിയും നൽകിയില്ല. ആയതിനാൽ തികച്ചും അനുകൂലമായ പശ്ചാത്തലത്തിലാണ് നിലവിലുണ്ടായിരുന്ന മതേതര ഇംഗ്ലീഷ് വിദ്യാഭ്യാസ സമ്പ്രദായത്തിനും അതിൽനിന്നുദ്ഭവിച്ച യുക്തിവാദ പ്രസ്ഥാനത്തിനും എതിരായ കുരിശുയുദ്ധം റാംമോഹൻ ആരംഭിച്ചത്.

റാംമോഹന്റെ കാലത്തെ മതേതര ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ ശില്പി ഘടികാരനിർമ്മാതാവായ ഡേവിഡ് ഹാരെയായിരുന്നു എന്ന കാര്യം നമുക്കറിയാവുന്നതാണ്. ഹിന്ദു കോളേജ്, കൽക്കത്ത സ്കൂൾ ബുക്ക് സൊസൈറ്റി, കൽക്കത്ത സ്കൂൾ സൊസൈറ്റി എന്നിവ സ്ഥാപിക്കുന്നതിനു പിന്നിലെ പ്രേരകശക്തിയും അദ്ദേഹമായിരുന്നു. റാംമോഹൻ ഇതിലേതെങ്കിലും ഒരു സ്ഥാപനവുമായി ബന്ധപ്പെടാതെ, മറ്റു വിഷയങ്ങൾ പഠിപ്പിക്കുന്നതിനോടൊപ്പം സ്ഥിരമായി മതബോധനം നടത്തുന്ന ഒരുകൂട്ടം സമാന്തര സ്ഥാപനങ്ങൾ സ്ഥാപിക്കുകയാണ് ചെയ്തത്. അങ്ങനെ ഹിന്ദുകോളേജിനെതിരെ അദ്ദേഹം 1822ൽ ആംഗ്ലോ–ഹിന്ദു സ്കൂൾ സ്ഥാപിക്കുകയും ഒരു വേദാന്ത കോളേജ് സ്ഥാപിക്കുക എന്ന തന്റെ ആദ്യകാലത്തെ പ്രിയപദ്ധതി 1826ൽ നടപ്പിൽവരുത്തുകയും ചെയ്തു.

പക്ഷെ, ഹാരെയുമായി നിസ്സഹകരിക്കുന്ന വേളയിൽ ഈ രാജ്യത്ത് വിദ്യാഭ്യാസ പ്രചാരണത്തിന് രാജാറാം മോഹൻറായ് ക്രൈസ്തവമിഷണറിമാർക്ക് എല്ലാ സഹായവും നൽകിയിരുന്നു. അവരുടെ സ്കൂളുകളിൽ മത വിദ്യാഭ്യാസം നൽകിയിരുന്നു എന്നതാണതിനു കാരണം. വാസ്തവത്തിൽ, ഇന്ത്യൻ വിദ്യാഭ്യാസ മണ്ഡലത്തിൽ ക്രൈസ്തവ മിഷനുകളെ കൊണ്ടുവരുന്നതിൽ അദ്ദേഹം മുഖ്യപങ്കുവഹിച്ചിരുന്നു. വിദ്യാർത്ഥികൾക്ക് മികച്ച മത വിദ്യാഭ്യാസം നൽകണമെന്നു മാത്രമല്ല റാംമോഹൻ ആഗ്രഹിച്ചത്; മതേത

രവിഷയങ്ങൾ പഠിപ്പിക്കുന്നതിനുള്ള ചുമതല മതവിശ്വാസികളെ ഏല്പിക്കണമെന്നും അദ്ദേഹം ആവശ്യപ്പെട്ടു. ഈ രാജ്യത്തെ ജനങ്ങളെ യൂറോപ്യൻ വിജ്ഞാനവും "ക്രൈസ്തവ ധാർമ്മികത"യും പഠിപ്പിക്കാൻ യോഗ്യരായ കുറച്ച് അദ്ധ്യാപകരെ അയക്കാനായി അദ്ദേഹം അമേരിക്കയിലെ ഹാർവാർഡ് കോളേജിലെ റവ. ഹെൻറിവെയറിന് എഴുതികയുണ്ടായി. റാംമോഹന്റെ അഭ്യർത്ഥനയോടുള്ള പ്രതികരണമായാണ് സ്കോട്ട്ലന്റിലെ സഭ റവ. ഡഫിനെ 1830ൽ കൽക്കത്തയിലേയ്ക്ക് അയച്ചത്. അദ്ദേഹത്തിന്റെ വിദ്യാഭ്യാസ പ്രവർത്തനങ്ങളിലെല്ലാം റാംമോഹൻ പൂർണ്ണമനസ്സോടെ സഹകരിക്കുകയുമുണ്ടായി. പിന്നീട്, ഒരു സ്കൂൾ നിർമ്മിക്കുന്നതിനായി സെറാംപൂർ മിഷനിലെ യൂസ്റ്റസ് കാരിക്ക് റാംമോഹൻ കുറച്ചു ഭൂമി നൽകുകയുണ്ടായി. തുടർന്ന്, അദ്ദേഹത്തിന്റെ ആംഗ്ലോ–ഹിന്ദുസ്കൂൾ പ്രവർത്തിച്ചിരുന്നത് ഏറെക്കുറെ കൽക്കത്താ യൂണിറ്റേറിയൻ കമ്മിറ്റിയുടെ ഒരു മിഷണറി ഏജൻസിയായിട്ടായിരുന്നു.

എന്തായാലും, മതേതര വിദ്യാഭ്യാസത്തോടുള്ള റാംമോഹന്റെ എതിർപ്പ് മിഷണറിമാരുടേതിനേക്കാൾ സന്ധിയില്ലാത്തതായിരുന്നു. ഉടനെയല്ലെങ്കിലും, ആത്യന്തികമായി യൂറോപ്യൻ മതത്തെയും സഹായിക്കും എന്ന പ്രതീക്ഷയോടെ മിഷണറിമാർ മതേതര ആധുനികവിദ്യാഭ്യാസത്തിന്റെ ചില മൂർത്ത പദ്ധതികളെ വെറുപ്പോടെയാണെങ്കിലും പിന്തുണച്ചിരുന്നു. പക്ഷെ, അവരുടെ ബംഗാളി മിത്രത്തിന്റെ എതിർപ്പ് ഈ വിഷയത്തിൽ പൂർണ്ണമായിരുന്നു.

ഇംഗ്ലണ്ടിലായിരിക്കെ റാംമോഹൻ സാമ്പത്തികക്ലേശത്തിൽ അകപ്പെട്ടപ്പോൾ അദ്ദേഹത്തിനും കുടുംബത്തിനും ബ്രിസ്റ്റോളിൽ അഭയം ഏർപ്പാടാക്കിയത് ഡേവിഡ് ഹാരെയായിരുന്നു എന്ന് ഇവിടെ പരാമർശിക്കാവുന്നതാണ്. പക്ഷെ, കുറച്ചുവർഷങ്ങൾക്കുശേഷം കൽക്കത്തയിൽ അശരണനായ അവിഹാഹിതനായി ഹാരെ മരണപ്പെട്ടപ്പോൾ റാംമോഹന്റെ ക്രൈസ്തവമിഷണറി സുഹൃത്തുക്കൾ അവരുടെ സെമിത്തേരികളിൽ അദ്ദേഹത്തെ അടക്കംചെയ്യാൻപോലും അനുവദിച്ചില്ല. മനുഷ്യൻ മരിച്ചവരുമായി യുദ്ധംചെയ്യുന്നില്ല; എന്നാൽ, ആ മതഭ്രാന്തൻമാർ മരിച്ച ഈ മനുഷ്യനെ വെറുതെ വിട്ടില്ല.

ഡെറോസിയോയുടെ നേരെയുള്ള റാംമോഹന്റെ മനോഭാവവും സൗഹൃദത്തിൽനിന്ന് വളരെ അകലെയായിരുന്നു. റാംമോഹൻ 1830ൽ ഈ രാജ്യംവിട്ടുപോയി. അതിന് കഷ്ടിച്ച് ഒരുവർഷം മുമ്പാണ് ഡെറോസിയോ ഹിന്ദുകോളേജിൽ ചേർന്നിരുന്നത്. ഫലം നൽകിക്കൊണ്ട് അദ്ദേഹത്തിന്റെ പഠിപ്പിക്കൽ ആരംഭിച്ചിട്ടേ ഉണ്ടായിരുന്നുള്ളൂ. പക്ഷെ, റാംമോഹന്റെ സൂക്ഷ്മദർശിയായ കണ്ണുകൾ അപകടബിന്ദു ഉടൻ തിരിച്ചറിഞ്ഞു. അദ്ദേഹം ഡെറോസിയോയെ "നാസ്തികമൃഗം" എന്നു വിളിക്കുകയും ഡെറോസിയോയുടെ പ്രചോദനത്തിനു കീഴിൽ ഉയർന്നുവരുന്ന ബൗദ്ധികപ്രസ്ഥാനത്തെ ഹിന്ദു വിഗ്രഹാരാധനയേക്കാൾ "കൂടുതൽ നിന്ദ്യ"മായി കണക്കാക്കുകയും ചെയ്തു.

റാംമോഹന്റെ അഭാവത്തിൽ അദ്ദേഹത്തിന്റെ കൂട്ടാളികൾ അദ്ദേഹം തുടങ്ങിവെച്ച ശകാരവർഷം തുടർന്നു. ഡെറോസിയൻമാരുടെ ധാർമ്മിക വിശ്വാസങ്ങൾക്കും സദാചാര സ്വഭാവത്തിനും സാമൂഹിക പെരുമാറ്റങ്ങൾക്കും എതിരെ അവർ വലിയ തോതിൽ പ്രചാരണം നടത്തി. ഇത് രക്ഷിതാക്കളെ ഭയചകിതരാക്കി. അവർ അവരുടെ കുട്ടികളെ ഹിന്ദുകോളേജിൽ നിന്നും തിരിച്ചുകൊണ്ടുപോകാൻ ആരംഭിച്ചു. സ്വാഭാവികമായും കോളേജിന്റെ "ഹിന്ദു" മാനേജർമാർ അതിന്റെ ഭാവിയെക്കുറിച്ച് ഭയപ്പെട്ടു. ആയതിനാൽ അവർ ഡെറോസിയോയുടെ രാജി തേടി. അദ്ദേഹമാകട്ടെ, ഉടൻതന്നെ അതു നൽകുകയും ചെയ്തു. കോളേജിലെ ചില മുതിർന്ന വിദ്യാർത്ഥികളുടെ മേലും വാൾത്തല പതിച്ചു. ഭാവിയിൽ ഇത്തരം സംഭവങ്ങൾ ഉണ്ടാകാതിരിക്കാൻ ചില മുൻകരുതൽ നടപടികളും എടുക്കുകയുണ്ടായി. "ഹിന്ദു" മാനേജർമാർ സ്വീകരിച്ച ഈ ഡെറോസിയൻ വിരുദ്ധ നടപടികൾ ഡെറോസിയനിസത്തോടുള്ള യഥാർത്ഥ ശത്രുതയിൽ നിന്നെന്നതിനേക്കാൾ തൽക്കാല പ്രയോജനം എന്ന പരിഗണനയിൽ നിന്നായിരുന്നു. എന്തെന്നാൽ, ഈ സംഭവത്തിനു കുറച്ചുവർഷങ്ങൾക്കുശേഷം 'സൊസൈറ്റി ഫോർ ദ അക്വിസിഷൻ ഓഫ് ജനറൽ നോളേജ്' സമ്മേളനം നടത്തുന്നതിന് സംസ്കൃതകോളേജിന്റെ ഹാൾ വാടകയില്ലാതെ ഡെറോസിയൻമാർക്ക് കൊടുക്കുന്നതും നാം കാണുന്നുണ്ട്. ബന്ധപ്പെട്ട ഈ "ഹിന്ദു"ക്കൾ മതേതര ഇംഗ്ലീഷ് വിദ്യാഭ്യാസത്തോട് പ്രതിജ്ഞാബദ്ധരായിരുന്നു. ഏതെങ്കിലും തരത്തിലുള്ള ഡെറോസിയനിസത്തിന് അതിന്റെ താർക്കികഫലം ഉണ്ടായിരിക്കും എന്ന് അവർ അവ്യക്തമായെങ്കിലും മനസ്സിലാക്കിയിരുന്നു. പക്ഷെ, ഈ നാടകീയമായ ഉപാഖ്യാനത്തിന്റെ ഉപജാപകഭാഗം പ്രസന്നകുമാർ ടാഗോറിന്റെ പ്രവർത്തിയായിരുന്നു. അദ്ദേഹം "ഹിന്ദു" മാനേജർമാർക്ക് പൂർണ്ണ പിന്തുണ നൽകുകയുണ്ടായി – എന്നാൽ, അത് ആകപ്പാടെ വ്യത്യസ്തമായ ഒരടിസ്ഥാനത്തിലായിരുന്നു. താൻ ഡെറോസിയനിസത്തിന് എതിരാണ് എന്നതിനാലാണ് അദ്ദേഹം അവരെ പിന്തുണച്ചത്. ഹിന്ദുകോളേജിലെ വിദ്യാഭ്യാസരീതിയോട് ഗണനീയമായ മാനസിക കരുതലോടെയാണ് അദ്ദേഹം അതിന്റെ മാനേജരായത് എന്നു വ്യക്തമാണ്.

കോളേജിലെ പരിശോധനാ സന്ദർശകൻ ആയപ്പോൾ ടാഗോർ ഇക്കാര്യം വ്യക്തമാക്കി. കോളേജിന്റെ മതേതര വിദ്യാഭ്യാസ സ്വഭാവത്തോട് അദ്ദേഹം ഏറെ അസംതൃപ്തനായിരുന്നു. നിയമപരമായ വ്യവസ്ഥകാരണം അതിൽ മാറ്റംവരുത്താൻ കഴിയാത്തതിനാൽ അദ്ദേഹം ദ്വാരകാനാഥ് ടാഗോറിന്റെ സഹായത്തോടെ ഹിന്ദു കോളേജിനു കീഴിൽ ഒരു ഉന്നതപാഠശാല സ്ഥാപിക്കുകയാണ് ചെയ്തത്. റാംമോഹന്റെ വേദാന്ത കോളേജിന്റെ മറ്റൊരു പേരിലുള്ള പുന:സ്ഥാപനം മാത്രമായിരുന്നു പാഠശാല. വേദാന്ത കോളേജിലെ ഒരു പൂർവ്വാദ്ധ്യാപകനായ രാമചന്ദ്ര വിദ്യാവാഗീശനെ പാഠശാലയുടെ ഒരദ്ധ്യാപകനായി നിയമിക്കുകയും ചെയ്തു.

എന്തായാലും, ബ്രഹ്മസമാജ നേതാക്കൻമാരുടെ എതിർപ്പിന് ഡെറോസിയൻമാരുടെ ആവേശത്തെ നിരുത്സാഹപ്പെടുത്താൻ കഴിഞ്ഞില്ല. അത വരെ ധൈര്യപ്പെടുത്തുകയാണ് ചെയ്തത്. ജമീന്ദാർമാരുടെയും നീലം തോട്ട ഉടമസ്ഥരുടെയും അടിച്ചമർത്തലുകളിലേയ്ക്കും സ്ഥിരം കണ്ടെഴുത്തിനു (Permanent Settlement) കീഴിലെ കർഷകരുടെ ദുരിതജീവിതത്തിലേയ്ക്കും അവർ വ്യവസ്ഥാപിതമായ രീതിയിൽ രാജ്യത്തിന്റെ ശ്രദ്ധ ആകർഷിക്കുകയുണ്ടായി. കർഷക കലാപങ്ങൾ അവിടെയുമിവിടെയുമായി പൊട്ടിപ്പുറപ്പെടുന്നുണ്ടായിരുന്നു. ദ്വാരകാനാഥ് ടാഗോറിന്റെ പബ്ന സെമിന്ദാരിയിൽ അത്തരമൊരു കലാപമുണ്ടായപ്പോൾ ഡെറോസിയൻമാർ പബ്നയിലെ കുടിയാൻമാർക്കുവേണ്ടിയാണ് വാദിച്ചത്.

സ്വാഭാവികമായും ജമീന്ദാൾമാർ ഇത് ഇഷ്ടപ്പെട്ടില്ല. പ്രക്ഷോഭ രാഷ്ട്രീയത്തിലേയ്ക്ക് രോഷാകുലരായ ഈ ചെറുപ്പക്കാരെ ആകർഷിക്കുക വഴി ഈ പ്രസ്ഥാനത്തെ ഇല്ലാതാക്കാൻ കഴിയുമെന്ന് കൗശലക്കാരായ അവർക്ക് കാണാൻ കഴിഞ്ഞു. ഈ രാഷ്ട്രീയ പ്രസ്ഥാനത്തിലൂടെ മറ്റൊരു ലക്ഷ്യവും നേടാനായി. ഇന്ത്യൻ ജനതയ്ക്ക് അധികാരത്തിന്റെ ഒരു കഷ്ണം നൽകാൻ ഗവൺമെന്റ് പ്രേരിപ്പിക്കപ്പെട്ടു. സംഘടിതരും ശബ്ദിക്കുന്നവരും സ്വാധീനമുള്ളവരും എന്ന നിലയിൽ ജമീന്ദാർമാർക്ക് ഇന്ത്യൻ ജനതയുടെ പേരിൽ ആ അധികാരത്തിന്റെ സിംഹഭാഗവും കയ്യടക്കാൻ കഴിഞ്ഞു. സമൂഹത്തിലെ "പ്രധാനികൾ" ആയതിനാൽ ജമീന്ദാർമാർക്ക് ഇത്തരത്തിൽ അധികാരം കൈമാറുന്നതിനുവേണ്ടി ഇംഗ്ലണ്ടിലായിരിക്കെ മുമ്പേതന്നെ റാംമോഹൻ വാദിച്ചിരുന്നു എന്നതാണ് വാസ്തവം.

ഇംഗ്ലണ്ടിലെ പ്രഭുമണ്ഡലത്തിൽ ദ്വാരകാനാഥ് പരിചിതനായിരുന്നു. അദ്ദേഹം ന്യായാനുവർത്തിയും ഭൂവുടമാസംഘത്തിലെ സജീവാംഗവും കർഷകപ്രസ്ഥാനത്തിൽ വ്യക്തിപരമായി ബാധിക്കപ്പെട്ട ആളുമായിരുന്നു. ആയതിനാൽ, ഭൂവുടമാ സമൂഹം അവരുടെ പ്രതിനിധിയായി അദ്ദേഹത്തെ ഇംഗ്ലണ്ടിലേയ്ക്ക് അയച്ചു. അദ്ദേഹം 1842 ഡിസംബറിൽ ജോർജ്ജ് തോംസണോടൊപ്പം കൽക്കത്തയിൽ തിരിച്ചെത്തി. ബ്രിട്ടീഷ് പാർലമെന്റ് അംഗവും മികച്ച പ്രാസംഗികനും ആയിരുന്നു ജോർജ്ജ് തോംസൺ. അടിമത്തത്തിനെതിരായും സ്വതന്ത്രവ്യാപാരത്തിനുവേണ്ടിയും വാദിക്കുന്നവരിൽ പ്രമുഖനായിരുന്നു അദ്ദേഹം. ബ്രിട്ടീഷ് ഉത്പാദകരുടെ ഒരു വിപണിയായും അടിമകളെ ഉപയോഗിക്കാതെ പരുത്തി ഉത്പാദിപ്പിക്കുന്ന കേന്ദ്രമായും ഉള്ള ഇന്ത്യയുടെ വികാസത്തെ പ്രോത്സാഹിപ്പിക്കുന്നതിനുവേണ്ടി മാഞ്ചസ്റ്ററിലെ ഉത്പാദകരെയും മനുഷ്യസ്നേഹികളെയും യോജിപ്പിക്കുന്ന ഒരു സംഘടനയായ ഇംഗ്ലണ്ടിലെ ബ്രിട്ടീഷ് ഇന്ത്യാ സൊസൈറ്റിയുടെ ഭാഗമായിരുന്നു അദ്ദേഹം. ബ്രിട്ടീഷ് പരുത്തി ഉത്പാദകർ നീലം വിവാദത്തെ ശ്രദ്ധാപൂർവ്വം വീക്ഷിച്ചുകൊണ്ടിരിക്കുകയായിരുന്നു. മാത്രമല്ല, അവർ റാംമോഹൻ വിഭാഗ ജമീന്ദാർമാരുമായി സഖ്യത്തിലുമായിരുന്നു. ആ ആൾക്കാരെ "രാഷ്ട്രീയം" പഠിപ്പിക്കാനാണ് തോംസൺ സന്തോഷത്തോടെ കൽക്കത്തയിലേയ്ക്കു വന്ന

ത്. അദ്ദേഹം വന്നയുടനെ നടന്ന 'സൊസൈറ്റി ഫോർ ദ അക്വിസിഷൻ ഓഫ് ജനറൽ നോളേജ്' എന്ന സംഘടനയുടെ സമ്മേളനത്തിൽവെച്ച് അതിന്റെ അംഗങ്ങൾക്ക് ദ്വാരകാനാഥ് അദ്ദേഹത്തെ പരിചയപ്പെടുത്തുകയുണ്ടായി.

ഡെറോസിയൻമാർ രാഷ്ട്രീയത്തിന് ഭ്രഷ്ട് കല്പിച്ചിരുന്നില്ല. പക്ഷെ, അതുവരെയും അവർക്ക് ഒറ്റതിരിഞ്ഞ താൽപര്യമേ രാഷ്ട്രീയത്തിലുണ്ടായിരുന്നുള്ളൂ. അവരുടെ മുഖ്യശ്രദ്ധ ധൈഷണിക മണ്ഡലങ്ങളിൽത്തന്നെയായിരുന്നു. "സ്വാർത്ഥതയെ വെറുത്ത്" സ്ഥിരമായ ഒരു രാഷ്ട്രീയ സംഘടനയിലൂടെ ഒന്നിക്കാൻ തോംസൺ യുവാക്കളെ നിർബന്ധിച്ചു. അവരെ തന്റെ വീക്ഷണത്തിലേയ്ക്കു കൊണ്ടുവരുന്നത് അത്ര എളുപ്പമല്ല എന്ന് തോംസണ് മനസ്സിലായി. പൊതുവിജ്ഞാനാർജ്ജനസമിതിയുടെ ഏതാണ്ടെല്ലാ യോഗങ്ങളിലും പങ്കെടുക്കാൻ അദ്ദേഹം തുടങ്ങുകയും അതിലെ അംഗങ്ങളുടെ പ്രവർത്തനരീതിയെ മാറ്റാൻ തന്റെ വാഗ്വൈഭവത്തെ പരമാവധി ഉപയോഗിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ വാക്ചാതുര്യം യുവാക്കളെ ആകർഷിച്ചിരുന്നു എന്നതിൽ സന്ദേഹമില്ലെങ്കിലും എടുത്തുചാടുന്ന കാര്യത്തിൽ അപ്പോഴും അവർ ചഞ്ചലചിത്തരായിരുന്നു. രൂപീകരിക്കാനുദ്ദേശിക്കുന്ന സംഘടനയ്ക്ക് ഭൂവുടമാസംഘത്തിന്റെ രാഷ്ട്രീയ വിഭാഗം എന്ന നിലയിലേ പ്രവർത്തിക്കാനാവൂ എന്നതിനാൽ അത്തരമൊരു സംഘടനയുടെ ഉപയുക്തതയെത്തന്നെ ശിവചന്ദ്രടാഗോർ ചോദ്യംചെയ്തു. നീതിന്യായവും പോലീസുമായി ബന്ധപ്പെട്ട ബ്രിട്ടീഷ് ഭരണനിർവ്വഹണത്തെ വിമർശിക്കുന്ന ദക്ഷിണരഞ്ജന്റെ പ്രബന്ധത്തെക്കുറിച്ച് 1843 ഫെബ്രുവരി 8-ാം തിയ്യതിയിലെ 'സമിതി'യുടെ മീറ്റിംഗിൽവെച്ച് ക്യാപ്റ്റൻ റിച്ചാർഡ്സണുമായി നടന്ന ഏറ്റുമുട്ടൽ തോംസന്റെ പ്രവർത്തനത്തെ ഏറെ സഹായിക്കുകയുണ്ടായി. രണ്ടുമൂന്നു മാസങ്ങൾക്കുശേഷം പൊതുവിജ്ഞാനാർജ്ജനസമിതിയുടെ ചാരത്തിനുമുകളിൽ ബംഗാൾ ബ്രിട്ടീഷ് ഇന്ത്യാ സൊസൈറ്റി എന്ന ഒരു പ്രാഥമിക രാഷ്ട്രീയ സംഘടന രൂപംകൊണ്ടു. രാജ്യത്ത് ഒരു ബൗദ്ധികവിപ്ലവം വിളംബരം ചെയ്യുക എന്ന തങ്ങളുടെ ഉദ്ദേശ്യത്തിൽനിന്ന് ഡെറോസിയൻമാർ അങ്ങനെ വഴിതിരിച്ചു വിടപ്പെട്ടു. ഭൂവുടമാസംഘത്തിൽ ലയിച്ച ഈ പുതിയ സംഘം 1851ൽ വീണ്ടും ബ്രിട്ടീഷ് ഇന്ത്യൻ അസോസിയേഷൻ എന്ന പേരിൽ ഒരു പൊതുസംഘമയി മാറി. എന്തായാലും, ഈ പുതിയ സംഘം ചില പുരോഗമന ബുദ്ധിജീവികളുടെയും യാഥാസ്ഥിതികരായ ഭൂവുടമകളുടെയും അസ്വാസ്ഥ്യകരമായ ഐക്യമാണെന്ന് തെളിയിക്കപ്പെട്ടു. ഈ ലയനത്തോടെ യുവബംഗാൾ പ്രസ്ഥാനം ഇല്ലാതായി. അതിന്റെ അന്ത്യത്തോടെ ആധുനിക ഇന്ത്യയുടെ ചരിത്രത്തിലെ മഹത്തായ ഒരദ്ധ്യായം അവസാനിച്ചു.

യൂറോപ്യൻ നവോത്ഥാനം നടന്നത് സ്വതന്ത്ര രാജ്യങ്ങളിലായിരുന്നു. എന്നാൽ ഇന്ത്യ ഒരു ആശ്രിതരാജ്യമായിരുന്നു. ഇത് കാര്യത്തെ വലിയൊരളവിൽ മലിനമാക്കി. തന്മൂലം ഇന്ത്യയുടെ പിന്നാക്കാവസ്ഥയ്ക്കുള്ള

മുഖ്യകാരണം രാഷ്ട്രീയമായ പിന്നാക്കാവസ്ഥയാണെന്നുള്ള വിശ്വാസത്തി ലേയ്ക്ക് – ഇത് ശരിയല്ലെന്ന് നാം കണ്ടിട്ടുണ്ടെങ്കിലും – ഡെറോസിയൻമാർ നയിക്കപ്പെട്ടു. ഒറ്റക്കെട്ടായി പോകുന്നതിന് ഒരു പ്രത്യയശാസ്ത്രം ഇല്ലാ ത്തതും ഡെറോസിയൻമാരുടെ ഈ വഴിമാറ്റത്തിന് കാരണമായിത്തീർന്നു. ഒരു ദശാബ്ദത്തിനുമുമ്പുതന്നെ അവരുടെ ഐതിഹാസിക ഗുരു മരിച്ചു പോയിരുന്നു. അതിനുശേഷം അവരുടെ സുഹൃത്തും വഴികാട്ടിയും തത്ത്വ ചിന്തകനുമായിരുന്ന ഡേവിഡ്ഹാരെയും മരണപ്പെട്ടിരുന്നു. അനുഭവത്താൽ പക്വതപ്രാപിച്ചിട്ടില്ലാത്ത ഈ യുവാക്കൾ സ്വാഭാവികമായും ബ്രഹ്മസമാജ നേതാക്കൻമാരുടെ കുടിലനീക്കങ്ങൾക്കുമുമ്പിൽ എളുപ്പത്തിൽ ഇരകളായി ത്തീർന്നു.

അതുകൂടാതെ, "വിവേകത്തോടെ നൽകപ്പെടുന്ന കുറച്ച് ഡെപ്യൂട്ടി മജിസ്ട്രേറ്റുപദവികൾ അവരുടെ പുനരുജ്ജീവനത്തെ തടയും" എന്ന് ബ്രഹ്മ സമാജത്തിന്റെ ഒരു അനൗദ്യോഗിക ആനുകാലികമായ 'ബംഗാൾ ഹർകാരു' അതിന്റെ 1845 ഫെബ്രുവരി 13–ാം തിയ്യതിയിലെ ലക്കത്തിൽ നിരീക്ഷിക്കു കയുണ്ടായി. ഗവൺമെന്റ് ഈ നിർദ്ദേശത്തെ ആഹ്ലാദത്തോടെ സ്വീകരിച്ച് പ്രതീക്ഷയ്ക്കു വകയുണ്ടായിരുന്ന ചില ഡെറോസിയൻമാർക്ക് ഡെപ്യൂട്ടി കലക്ടർമാരായും മുൻസിഫുമാരായും നിയമനം നൽകി. സർക്കാർ സേവനം അവരുടെ ആത്മാവിനെ കൊന്നു. അഭിപ്രായങ്ങളിൽ അവർ യാഥാ സ്ഥിതികരായി മാറി. ഇവിടെയും ബ്രഹ്മസമാജക്കാരുടെ കൗശലബുദ്ധി യുവ ബുദ്ധിജീവികൾക്കുമേൽ മേൽക്കൈ നേടി.

അങ്ങനെ, ദേവേന്ദ്രനാഥ് ബ്രഹ്മസമാജത്തിന്റെ നേതൃത്വം ഏറ്റെടു ക്കുമ്പോഴേക്കും ഡെറോസിയൻ പ്രസ്ഥാനം പ്രായോഗികമായി ക്ഷയിച്ചി രുന്നു. എന്നാൽ, അദ്ദേഹം തന്റെ മുൻഗാമികളെപ്പോലെ യുവമനസ്സുകൾക്കു മേലുള്ള മതേതര ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ "ദുഷിച്ച" ഫലങ്ങൾക്കെ തിരെ പിന്നെയും പോരാടി. അതോടൊപ്പം, വിദ്യാസാഗറും അക്ഷയകുമാർദ ത്തയും പ്രതിനിധീകരിച്ച പുതിയ യുക്തിവിചാരശക്തികളുടെയും പോസി റ്റീവിസ്റ്റ് പ്രസ്ഥാനത്തിന്റെയും ഉദയം അദ്ദേഹത്തിന്റെയും അനുയായികളു ടെയും സ്വസ്ഥത കെടുത്തി. ദേവേന്ദ്രനാഥിന് ദീർഘായുസ്സായതിനാൽ സമ കാലിക യുക്തിവിചാരശക്തികൾക്കെതിരായ നീണ്ട യുദ്ധം നയിക്കാൻ കഴി ഞ്ഞു.

രാജ്യത്ത് മതസ്വാധീനം ശക്തിപ്പെടുത്തുന്നതിന്, ദുഷിച്ച പ്രേരണ കൾ ശക്തിപ്രാപിക്കാത്ത പതിനൊന്നോ പന്ത്രണ്ടോ വയസ്സുമുതൽ ആൺകു ട്ടികൾക്ക് മത(വേദാന്ത) വിദ്യാഭ്യാസം നൽകുന്നതിനോട് മഹർഷി അനു കൂലമായിരുന്നു. ആ ലക്ഷ്യം മനസ്സിൽവെച്ചുകൊണ്ട് കൽക്കത്തയിലെ ഹിന്ദു കോളേജ് പാഠശാലയുടെ മാതൃകയിൽ 1840ൽ തത്ത്വബോധിനി പാഠശാല അദ്ദേഹം ആരംഭിച്ചു. പിന്നീട്, അതിനെ ഹൂഗ്ലി ജില്ലയിലെ ബ്സ്ബെറിയയി ലേയ്ക്ക് മാറ്റിസ്ഥാപിച്ചു. തുടർന്ന് അദ്ദേഹം രാജ്യത്തിന്റെ വിവിധ ഭാഗങ്ങ ളിലായി കുറേ ബ്രഹ്മവിദ്യാലയങ്ങൾ തുറന്നു. സിന്ദൂരിയാപതി, ചിൻസുറ,

സുഖസാഗർ, പാനിഹട്ടി, കൽക്കത്തെയുടെ പരിസരത്തുള്ള ബാരക്ക്പൂർ എന്നിവയാണ് അവ. തിപ്പേറാ ജില്ലയിലെ തന്റെ സെമിന്ദാരിയായിരുന്ന ബർക്കുംപ്റ്റയിലായിരുന്നു മറ്റൊന്ന്. ഈ വിദ്യാലയങ്ങളിലെല്ലാം ബ്രഹ്മസമാജ ദൈവശാസ്ത്രം പതിവായി പഠിപ്പിക്കുകയും അതിന്റെ അടിസ്ഥാനത്തിൽ ചോദ്യങ്ങൾ തയ്യാറാക്കുകയും ചെയ്തിരുന്നു.

ദേവേന്ദ്രനാഥിന്റെ സ്വന്തം പാളയത്തിൽ വിദ്യാസാഗർ – അക്ഷയകുമാർ അച്ചുതണ്ട് രൂപീകരിക്കപ്പെടുകയും അദ്ദേഹത്തിന് ഒരു കനത്ത വെല്ലുവിളി ഉയർത്തുകയും ചെയ്തു. റാംമോഹന്റെ മരണത്തിനുശേഷം മൃതപ്രായാവസ്ഥയിൽ ആയിരുന്ന ബ്രഹ്മപ്രസ്ഥാനത്തെ പുനരുജ്ജീവിപ്പിക്കുന്നതിനായി 1939ൽ ദേവേന്ദ്രനാഥ് തത്ത്വബോധിനിസഭ സ്ഥാപിക്കുകയും അതിന്റെ ജിഹ്വയായി തത്ത്വബോധിനി പത്രിക പ്രസിദ്ധീകരിക്കുകയും ചെയ്തു. മഹർഷിക്ക് തന്റെ മതത്തെക്കുറിച്ച് പൊലിപ്പിച്ച ഒരാശയം ഉണ്ടായിരുന്നു. തൽഫലമായി, അടിസ്ഥാനപരമായി വിഭാഗീയമായ തന്റെ സംഘടനയ്ക്കും ആനുകാലിക പത്രത്തിനും ഒരു ദേശീയ സ്വഭാവം നൽകുവാൻ അദ്ദേഹം ആഗ്രഹിച്ചു. അവയിലൂടെ ആധുനിക മതേതര ആശയങ്ങൾ പ്രചരിപ്പിക്കാനും അദ്ദേഹം ശ്രമിച്ചു. അങ്ങനെ ജീവിതത്തിന്റെ വ്യത്യസ്ത തുറകളിൽനിന്നുള്ള വ്യത്യസ്ത മനോഭാവക്കാരായ മനുഷ്യർ സഭയിൽ ചേരാനായി എത്തി. ഒന്നുരണ്ടുപേരെ ദേവേന്ദ്രനാഥ് പത്രികയുടെ പത്രാധിപവിഭാഗത്തിൽ നിയമിക്കുകയുണ്ടായി. ബ്രഹ്മവാദത്തിലുള്ള തങ്ങളുടെ വിശ്വാസം പരസ്യമായി പ്രഖ്യാപിച്ചിരുന്നില്ലെങ്കിലും അവരുടെ ഭാഷാപരമായ കഴിവും ശാസ്ത്രത്തിലുള്ള താൽപര്യവും പരിഗണിച്ചായിരുന്നു നിയമനം. കുറച്ചു ഡെറോസിയൻമാരോടൊപ്പം വിദ്യാസാഗർ സഭയിൽ ചേരുകയും അവസാനം അതിന്റെ സെക്രട്ടറി ആയിത്തീരുകയും ചെയ്തു. 1848ൽ അദ്ദേഹം ആനുകാലികത്തിന്റെ പേപ്പർ കമ്മിറ്റി അംഗമാവുകയും ചെയ്തു. അക്ഷയകുമാറും സഭയിൽ അംഗമാവുകയുണ്ടായി. തുടക്കംമുതൽ പത്രികയുടെ പത്രാധിപരായിരുന്നു അദ്ദേഹം. അദ്ദേഹം ഒരു ശാസ്ത്രവിദ്യാർത്ഥിയും യുക്തിവാദ മനോഭാവക്കാരനുമായിരുന്നു. ആദ്യമൊക്കെ ചിന്താക്കുഴപ്പം ബാധിച്ചിരുന്നുവെങ്കിലും രാധാകാന്ത്ദേവിന്റെ ഗൃഹത്തിൽവെച്ചുള്ള വിദ്യാസാഗറുമായുള്ള നിരന്തര സമ്പർക്കഫലമായി അദ്ദേഹം കലർപ്പറ്റ ഒരു യുക്തിവാദിയായിത്തീർന്നു. മഹത്തായ ആശയസംഘട്ടനത്തിന്റെ അങ്കത്തട്ട് അങ്ങനെ ഒരുക്കപ്പെട്ടു.

തത്ത്വബോധിനിസഭയിലൂടെ ബ്രഹ്മവാദം പ്രചരിപ്പിക്കാൻ മാത്രമല്ല മഹർഷി ശ്രമിച്ചത്. 1843ൽ ബ്രഹ്മസഭയുടെ പുനരുജ്ജീവനത്തിനുശേഷം ബ്രഹ്മസമാജത്തിന്റെ ഒരു ശാഖയായി ഈ സഭയെ പരിവർത്തിപ്പിക്കാൻ അദ്ദേഹം ആഗ്രഹിച്ചു. ഈ ശ്രമത്തെ വിദ്യാസാഗർ മാന്യമായ രീതിയിൽ ചെറുത്തു. പരലോക കാര്യങ്ങളേക്കാൾ ഇഹലോക കാര്യങ്ങളെക്കുറിച്ച് ചർച്ചചെയ്യാനാണ് വിദ്യാസാഗർക്ക് താൽപര്യമുണ്ടായിരുന്നത്. അങ്ങനെ സഭ എല്ലാ ആഴ്ചയിലും കൂടിയിരുന്നെങ്കിലും മാസത്തിൽ ഒന്നിൽ കൂടു

തൽ തവണ ആരാധന നടത്താൻ കഴിഞ്ഞിരുന്നില്ല. ഈ മതേതര ബ്രാഹ്മണൻ സഭയ്ക്കുമേലുള്ള ബ്രഹ്മസമാജത്തിന്റെ അനർഹമായ കടന്നുകയറ്റത്തെ ചെറുക്കുമ്പോൾ തന്റെ ഡെറോസിയൻ സുഹൃത്തുക്കളിൽ നിന്ന് – എന്തിന് രാംഗോപാൽഘോഷിൽ നിന്നുപോലും – കാര്യമായ സഹായമൊന്നും കിട്ടിയിരുന്നില്ല. കാരണം, രാജ്യത്തെ ഒരു ദാർശനികവിപ്ലവത്തിലേയ്ക്ക് ആനയിക്കുക എന്നതിനേക്കാൾ അവരെ കൂടുതലായി ആകർഷിച്ചത് രാഷ്ട്രീയമായിരുന്നു. ഇക്കാര്യത്തിൽ വിദ്യാസാഗറിന് പിന്തുണ കിട്ടിയിരുന്നത് അക്ഷയകുമാറിൽ നിന്നായിരുന്നു. മറുവശതത്, അക്ഷയകുമാറിന്റെ എഴുത്തുകളിൽ പ്രതിഫലിച്ചുകൊണ്ടിരുന്ന അല്പസ്വല്പം യുക്തിവാദംപോലും മഹർഷിക്ക് സഹിക്കാൻ പറ്റാതായിക്കഴിഞ്ഞിരുന്നു. അക്ഷയകുമാറിന്റെ ലേഖനങ്ങളിലെ തന്റെ ആശയങ്ങൾക്കു വിരുദ്ധമായ ഭാഗങ്ങളെ പ്രസിദ്ധീകരണത്തിനുമുമ്പ് അദ്ദേഹം വെട്ടിക്കളഞ്ഞിരുന്നു. അക്ഷയകുമാറിനെ പത്രാധിപ ചുമതലയിൽനിന്ന് ഒഴിവാക്കുന്നത് യുക്തമാണെന്ന് അദ്ദേഹം കരുതിയില്ല. തന്റെതന്നെ സഹജമായ കുലീനമനോഭാവവും അക്ഷയകുമാറിന്റെ സാഹിത്യപരമായ വലിയ കഴിവുകളുമായിരുന്നു അതിനു കാരണം. എന്നാൽ, ദേവേന്ദ്രനാഥ് ടാഗോറിന്റെ ശമ്പളം പറ്റുന്ന ഒരു ജീവനക്കാരനായതിനാലും ഉപജീവനത്തിന് ആകെയുള്ള വരുമാനം ഈ ശമ്പളം മാത്രമായിരുന്നതിനാലും അക്ഷയകുമാറിന് ഒറ്റയ്ക്ക് മഹർഷിയുടെ “ആത്മീയവാദ” സമ്മർദ്ദത്തെ ചെറുക്കാൻ അധികമൊന്നും സാദ്ധ്യമായിരുന്നില്ല.

പേപ്പർകമ്മിറ്റിയിലെ ഒരംഗമായി ഈശ്വരചന്ദ്ര വിദ്യാസാഗർ നിയമിതനായശേഷം അദ്ദേഹം അക്ഷയകുമാറിന് ശക്തമായ പിന്തുണ നൽകാൻ തുടങ്ങി. ഈ ഘട്ടത്തിൽ അദ്ദേഹം സന്ദേഹവാദത്തോട് കൂടുതൽ ആഭിമുഖ്യം പ്രകടിപ്പിച്ചു തുടങ്ങുകയും ദൈവം ഉണ്ടോ ഇല്ലയോ, ദൈവം നിർഗുണനോ സഗുണനോ എന്നീ വിഷയങ്ങളിൽ തന്റെ നിലപാടുകൾ വെളിപ്പെടുത്തുന്നതിലേയ്ക്കു നീങ്ങുകയും ചെയ്തു. ഈ സമയത്താണ് അക്ഷയകുമാർ തന്റെ പ്രശസ്തമായ സമവാക്യത്തിന് രൂപം നൽകിയത്: അദ്ധ്വാനം = വിള, അദ്ധ്വാനം + പ്രാർത്ഥന = വിള... പ്രാർത്ഥന = 0. വിദ്യാസാഗർ അക്ഷയകുമാറിന്റെ എല്ലാ എഴുത്തുകളിലൂടെയും കടന്നുപോവുകയും അവയെ കൂടുതൽ മൂർച്ചയുള്ളതാക്കുകയും ചെയ്തു. അക്ഷയകുമാറിന്റെ വിഖ്യാതമായ “ബാഹ്യബസ്തുർസഹിത് മാനബ് പ്രകൃതിർ സംബന്ധ ബിചാർ” എന്ന കൃതി വിദ്യാസാഗർ ആദ്യാവസാനം പരിശോധിച്ചിട്ടുണ്ട് എന്ന് പറയപ്പെടുന്നു. മാത്രമല്ല, വിദ്യാസാഗർ മതപരമായ വിഷയങ്ങളോടുള്ള തന്റെ വെറുപ്പ് പ്രകടിപ്പിച്ചുകൊണ്ട് സാമൂഹിക പരിഷ്കാരങ്ങളെക്കുറിച്ചും മറ്റു ഐഹിക വിഷയങ്ങളെക്കുറിച്ചും പത്രികയിൽ ധാരാളം ലേഖനങ്ങൾ പ്രസിദ്ധീകരിക്കാൻ തുടങ്ങി. അക്കാലത്ത് ദേവേന്ദ്രനാഥിനുപോലും വിദ്യാസാഗറിനെ അടക്കിഭരിക്കാൻ വിഷമമായിരുന്നു എന്നത് വ്യക്തമാണ്. വിദ്യാസാഗറുമായുള്ള ബന്ധംമൂലം പത്രികയ്ക്ക് വലിയ അളവിൽ ബഹുമാന്യത ലഭിക്കുകയും വാസ്തവത്തിൽ അദ്ദേഹം പത്രികയ്ക്ക് ഒഴിവാക്കാൻ ആകാത്ത

ആളായിത്തീരുകയും ചെയ്തിരുന്നു. 20.04.1849ൽ സംവാദ് പ്രഭാകർ എന്ന ആനുകാലികത്തിൽ പ്രസിദ്ധീകരിച്ച കത്തിൽനിന്ന് ഇക്കാര്യം വ്യക്തമാണ്.

കാര്യങ്ങളുടെ ഈ കിടപ്പിൽ ദേവേന്ദ്രനാഥ് വളരെയധികം അസംതൃപ്തനായിത്തീർന്നു. മിഡ്നാപ്പൂരിലെ ബ്രഹ്മസമാജത്തിൽവെച്ച് രാജ്നാരായണൻ ബോസ് നടത്തിയ പ്രഭാഷണം പ്രസിദ്ധീകരിക്കാത്തതിനെച്ചൊല്ലി അദ്ദേഹത്തിന്റെ അതൃപ്തി അതിന്റെ മൂർദ്ധന്യാവസ്ഥയിലെത്തി. ആ പ്രഭാഷണത്തെക്കുറിച്ച് മഹർഷിക്ക് ഉയർന്ന അഭിപ്രായമാണ് ഉണ്ടായിരുന്നത്. തത്ത്വബോധിനിപത്രികയിൽ അതു പ്രസിദ്ധീകരിച്ചുകാണാൻ അദ്ദേഹം ആഗ്രഹിക്കുകയും ചെയ്തു. എന്നാൽ, ഈശ്വരചന്ദ്രനും അക്ഷയകുമാറും നയിക്കുന്ന പേപ്പർകമ്മിറ്റി അത് പ്രസിദ്ധീകരണ യോഗ്യമായി കരുതിയില്ല. തുടർന്ന്, കോപാകുലനായ മഹർഷി 1854 മാർച്ച് 8-ാം തിയ്യതി രാജ്നാരായണന് ഒരു കത്ത് എഴുതുകയുണ്ടായി: "ചില നിരീശ്വരൻമാർ പേപ്പർ കമ്മിറ്റിയിൽ അംഗമായിത്തീർന്നിട്ടുണ്ട്. ഇവരെ ആ സ്ഥാനങ്ങളിൽനിന്ന് മാറ്റാത്തപക്ഷം ബ്രഹ്മധർമ്മം പ്രചരിപ്പിക്കുന്നതിന് യാതൊരു അവസരവും ഇല്ല." എന്തായാലും, പേപ്പർ കമ്മിറ്റിയിലെ "നിരീശ്വര" അംഗങ്ങൾക്കെതിരെയുള്ള ഈ കോപം മഹർഷി പ്രകടിപ്പിച്ചത് ഇത് ആദ്യമായിട്ടായിരുന്നില്ല. അത് കുറേയൊക്കെ നിയന്ത്രിതഭാഷയിലായിരുന്നെന്നു മാത്രം.

യുക്തിപരവും വരണ്ടതുമായ ഇത്തരം നിരന്തരസംവാദങ്ങൾ ദേവേന്ദ്രനാഥിന്റെ ഭക്തഹൃദയത്തെ വളരെയധികം ക്ഷീണിപ്പിച്ചു. ആയതിനാൽ, അദ്ദേഹം കുറച്ചുകാലത്തേയ്ക്ക് (1856-58) ഹിമാലയസാനുക്കളുടെ മഹാമൗനത്തിൽ വിശ്രമിക്കുന്നതിനായിപ്പോയി. അതിനുശേഷം കൽക്കത്തയിൽ തിരിച്ചുവന്നപ്പോൾ അവസ്ഥയ്ക്ക് ഗുണപരമായ മാറ്റം ഉണ്ടായതായി കാണാൻ അദ്ദേഹത്തിന് കഴിഞ്ഞു. ഇതിനിടയിൽ കേശവചന്ദ്രസെൻ ബ്രഹ്മസമാജത്തിൽ ചേരുകയും ബ്രഹ്മപ്രസ്ഥാനത്തിനകത്ത് വലിയ തോതിൽ മതഭ്രാന്ത് കൊണ്ടുവരികയും ചെയ്തിരുന്നു. മഹർഷിയുടെ ഹൃദയത്തെ ഇത് വല്ലാതെ ആഹ്ലാദിപ്പിച്ചിരുന്നു എന്നതിൽ സംശയമില്ല. എന്നാൽ, ഈശ്വരചന്ദ്രനും അക്ഷയകുമാറിനും ഈ അന്തരീക്ഷം വളരെ അസഹനീയമായി അനുഭവപ്പെട്ടു. ആയതിനാൽ, രണ്ടുപേർക്കും മാറിനിൽക്കേണ്ടിവന്നു. 1859ൽ ദേവേന്ദ്രനാഥ് തത്ത്വബോധിനിസഭയെ പിരിച്ചുവിട്ടു. അദ്ദേഹം നല്ലൊരു പാഠം പഠിച്ചിരുന്നു. ബ്രഹ്മസമാജത്തിന് സമാന്തരമായി ഏതെങ്കിലും സംഘടനയെ നിലനിർത്തുന്നതിനോട് അദ്ദേഹം അനുകൂലമല്ലാതായിത്തീർന്നു. ഇക്കാലം മുതൽ അദ്ദേഹം തന്റെ മതപ്രവർത്തനങ്ങളുടെ ഏകവാഹകമായി ബ്രഹ്മസമാജത്തെ ആക്കിത്തീർക്കാൻ ആഗ്രഹിച്ചു. തുടർന്ന് തത്ത്വബോധിനിസഭ തത്ത്വബോധിനി പത്രികയെയും അതിന്റെ മറ്റു സ്വത്തുക്കളെയും സമാജത്തിന് സംഭാവനയായി നൽകി. വിദ്യാസാഗറായിരുന്നു തത്ത്വബോധിനി സഭയുടെ അവസാനത്തെ കാര്യദർശി. മഹർഷിയുടെ അപേക്ഷപ്രകാരം അദ്ദേഹം തന്നെയായിരുന്നു സഭ പിരിച്ചുവിടാനുള്ള പ്രമേയം ഔപചാരികമായി അവതരിപ്പിച്ചത്. അതിനു മുന്നോടിയായി അക്ഷയകുമാറിനും പത്രാ

ധിപസ്ഥാനം രാജിവെയ്ക്കേണ്ടതായിവന്നു. ബ്രഹ്മസമാജത്തിൽനിന്ന് അദ്ദേഹത്തിനു ലഭിച്ചിരുന്ന വാർഷിക വേതനവും നിർത്തലാക്കപ്പെട്ടു. തൽഫലമായി അദ്ദേഹം കടുത്ത സാമ്പത്തികദുരിതത്തിലേയ്ക്കു പതിച്ചു. അതിൽനിന്ന് അദ്ദേഹത്തെ രക്ഷിച്ചത് വിദ്യാസാഗറായിരുന്നു. അദ്ദേഹം അക്ഷയകുമാറിനെ താൻ പുതുതായി സ്ഥാപിച്ച നോർമൽ സ്കൂളിന്റെ പ്രധാനാദ്ധ്യാപകനായി നിയമിച്ചു. ടാഗോർ കുടുംബവുമായുള്ള അക്ഷയകുമാറിന്റെ സാമൂഹികബന്ധം അങ്ങനെ അവസാനിച്ചു.

തന്റെ ഗൃഹത്തെ ക്രമത്തിലാക്കിയതിനുശേഷം തന്റെ പാളയത്തിനുപുറത്തുള്ള പോസിറ്റീവിസ്റ്റ് പ്രസ്ഥാനത്തെ കൈകാര്യം ചെയ്യാനായി മഹർഷി മുന്നോട്ടു നീങ്ങി. ആദ്യകാലത്ത് ഈ പ്രസ്ഥാനത്തിന്റെ സ്വഭാവത്തെക്കുറിച്ച് ബ്രഹ്മസമാജ നേതാക്കൻമാർക്ക് തെറ്റായ ധാരണയാണ് ഉണ്ടായിരുന്ത്. കോംതെ തന്റെ മനുഷ്യദർശനത്തെ മാനവരാശിയുടെ മതം എന്നു വിളിച്ചതിനാൽ അത് ബ്രഹ്മസമാജമതത്തെപ്പോലെ മറ്റൊരു “യുക്തിപര” മതം മാത്രമാണെന്നു വിചാരിച്ച് അതിനോട് അനുഭാവം പ്രകടിപ്പിച്ചിരുന്നു. ഭവാനിപൂർ ബ്രഹ്മസമാജത്തിൽവെച്ച് ഒരു ബ്രഹ്മനേതാവായ ഹരീശ്മുഖർജി നടത്തിയ പ്രഭാഷണത്തിൽ നിന്ന് ഇക്കാര്യം വ്യക്തമായിരുന്നു. വാസ്തവത്തിൽ കോംതെയെക്കുറിച്ചുള്ള ഇന്ത്യയിലെ ആദ്യത്തെ പരാമർശം അദ്ദേഹത്തിന്റേതായിരുന്നു. കുറച്ചുകാലങ്ങൾക്കുശേഷം, യുണൈറ്റഡ് ഫ്രീ ചർച്ച് മിഷനിലെ ഒരംഗമായ റവ. കെ.എസ്. മക്ഡൊണാൾഡ് കോംതെയെ കഠിനമായി വിമർശിച്ചുകൊണ്ട് ഹൗറയിലെ കാനിംഗ് ഇൻസ്റ്റിറ്റ്യൂട്ടിൽ സംസാരിച്ചപ്പോൾ ബ്രഹ്മനേതാക്കൻമാർക്ക് കോംതെയുടെ തത്ത്വശാസ്ത്രത്തിന്റെ യഥാർത്ഥ സ്വഭാവം മനസ്സിലായി. അന്നുമുതൽ, സമകാലിക ബംഗാളി യുവാക്കൾക്കിടയിൽ കോംതെയുടെ സ്വാധീനം ത്വരിതഗതിയിൽ വ്യാപിക്കുന്നതിനെക്കുറിച്ച് തത്ത്വബോധിനി പത്രിക ഗൗരവമായ ഉത്കണ്ഠ പ്രകടിപ്പിക്കാൻ തുടങ്ങി.

ദ്വാരകാനാഥ് മിത്രയെയും ഗുരുദാസ് ചാറ്റർജിയെയും പോലുള്ള പോസിറ്റീവിസ്റ്റ് നേതാക്കൻമാരുടെ വ്യക്തിപരമായ ദൗർഭാഗ്യങ്ങളിൽ ആഹ്ലാദിക്കുവാൻതക്ക നിലവാരത്തിലേയ്ക്ക് ബ്രഹ്മസമാജ നേതാക്കൻമാർ താഴുകപോലും ചെയ്തിരുന്നു. ഗ്രന്ഥികളുടെ വീക്കം മുഖത്തെ വികൃതമാക്കുന്നതരത്തിൽ ദ്വാരകാനാഥിന്റെ തൊണ്ടയിൽ ക്യാൻസർ ബാധിച്ചിരുന്നു. അദ്ദേഹം, മുമ്പ് ദൈവം, ആത്മാവ്, മരണാനന്തര ലോകം തുടങ്ങിയ ആശയങ്ങളെയെല്ലാം നിഷേധിച്ചതുകൊണ്ട് ദൈവം നൽകിയ ഒരു ശിക്ഷമാത്രമാണിതെന്ന് ഇതേപോലെ മുഖത്തെ വികൃതമാക്കിക്കൊണ്ട് ഒരു ബ്രഹ്മനേതാവ് പരസ്യമായി പറയാറുണ്ടായിരുന്നു. പരലോകത്തിൽ വിശ്വാസമില്ലാതിരുന്നതിനാൽ മിത്ര തന്റെ പിതാവിന്റെ ശ്രാദ്ധവും ചെയ്തിരുന്നില്ല എന്ന കാര്യവും ഇതുമായി ബന്ധപ്പെട്ട് സൂചിപ്പിക്കാവുന്നതാണ്. കോംതെയുടെ മറ്റൊരു പരസ്യാനുയായിയായ ഗുരുദാസിനും വേദനാപൂർണ്ണമായ മരണമാണ് ഉണ്ടായത്. മരണക്കിടക്കയിൽ അദ്ദേഹം അനുഭവിച്ച ദുരിത

ങ്ങൾക്കെല്ലാം കാരണം അദ്ദേഹത്തിന്റെ "പാപപൂർണ്ണമായ" വിശ്വാസങ്ങളായിരുന്നു എന്ന് ആക്ഷേപിക്കപ്പെട്ടു.

ബ്രഹ്മവാദികൾ കോംതെവാദികളുമായി ദാർശനികപ്രശ്നങ്ങളിൽ തർക്കങ്ങളിലും ഏർപ്പെട്ടിരുന്നു. ലോബിന്റെ പ്രേരണയിൽ കൃഷ്ണകമൽ പോസിറ്റീവിസത്തെക്കുറിച്ച് രണ്ടു ലേഖനങ്ങൾ – "എന്താണ് പോസിറ്റീവിസം?", "പ്രാമാണികമതം" – ഭാരതിയിൽ എഴുതുകയുണ്ടായി. അവയ്ക്കെതിരായി ദ്വിജേന്ദ്രനാഥ് ടാഗോർ "പോസിറ്റീവസവും ആത്മീയതയും" എന്ന ഒരു ലേഖനം ബംഗാളിയിൽ എഴുതി. ദൈവികമായതിനെയെല്ലാം എങ്ങനെ നിന്ദിച്ചെഴുതണം എന്നറിയാവുന്ന ഭയങ്കരനാണ് കൃഷ്ണകമൽ എന്ന് ദ്വിജേന്ദ്രനാഥ് രാജ്നാരായണന് തുടർന്ന് എഴുതുകയുണ്ടായി.

ബ്രഹ്മവാദികൾ ബങ്കിംചന്ദ്രചാറ്റർജിയെ ആക്രമണലക്ഷ്യമാക്കുകയുണ്ടായി. അദ്ദേഹം ഒരിക്കലും പോസിറ്റീവിസ്റ്റ് പ്രസ്ഥാനവുമായി സ്വയം ബന്ധപ്പെട്ടിരുന്നില്ല. പക്ഷെ, ഒരു എഴുത്തുകാരനെന്ന നിലയിലും പത്രാധിപരെന്ന നിലയിലും കോംതെയുടെ ആശയങ്ങളെ പ്രചരിപ്പിക്കുന്നതിൽ കാര്യമായ സംഭാവന നൽകിയിരുന്നു. വിദ്യാഭ്യാസം ചെയ്യുന്ന കാലത്ത് കോംതെയുടെ ആശയങ്ങൾ അദ്ദേഹത്തിന് പരിചിതമായിരുന്നു. പോസിറ്റീവിസത്തെക്കുറിച്ച് കൽക്കത്താറിവ്യൂവും ബംഗാളിയും കുറച്ച് ലേഖനങ്ങൾ പ്രസിദ്ധീകരിച്ചിരുന്നു എന്നത് ശരിയാണ്. പക്ഷെ, ഇവയെല്ലാം സാമുവൽ ലോബ് എന്ന ഇംഗ്ലീഷുകാരൻ ഇംഗ്ലീഷിലെഴുതിയതായിരുന്നു. എന്നാൽ, പോസിറ്റീവിസത്തെക്കുറിച്ചോ പോസിറ്റീവിസത്തെ പരാമർശിക്കുന്നതോ ആയ നിരവധി ബംഗാളി ലേഖനങ്ങൾ ബങ്കിംചന്ദ്രൻ ബംഗദർശനിൽ പ്രസിദ്ധപ്പെടുത്തുകയുണ്ടായി. മാത്രമല്ല, തന്റെ ശക്തമായ എഴുത്തുകളിൽ കോംതെയെ നിരന്തരമായി പരാമർശിക്കുകയും ചെയ്തിരുന്നു. അതിന്റെ ഫലമായി കോംതെയും അദ്ദേഹത്തിന്റെ തത്ത്വശാസ്ത്രവും ബങ്കിംചന്ദ്രന്റെ വായനക്കാരുടെ മനസ്സുകളിൽ നിരന്തരം നിലനിന്നു. കഴിഞ്ഞ നൂറ്റാണ്ടിലെ കോംതെയുടെ ഒരനുയായി ആയി സ്മരിക്കപ്പെടുന്നത് ഇന്നും ബങ്കിംചന്ദ്രൻ മാത്രമാണ്.

കോംതെയോടുള്ള അടുപ്പംമൂലം ബങ്കിംചന്ദ്രനോട് ബ്രഹ്മസമാജ നേതാക്കൻമാർക്ക് ഇഷ്ടമുണ്ടായിരുന്നില്ല. എന്നാൽ, ബങ്കിംചന്ദ്രന് വലിയ ആദരവ് ലഭിച്ചിരുന്നതിനാൽ അദ്ദേഹത്തെ നേരിട്ടെതിർക്കാൻ അവർ തയ്യാറായില്ല. ആദ്യം അവർ തിയോഡർ പാർക്കറിന്റെ 'പത്തുകല്പനകൾ' എന്ന പുസ്തകത്തിന്റെ ഒരു പ്രതി വായിക്കാൻ കൊടുത്തു. അക്കാലത്ത് ബ്രഹ്മസമാജക്കാരുടെ ഏതാണ്ട് ഒരു ബൈബിൾ ആയിരുന്നു ആ പുസ്തകം. എന്നാൽ ആ പുസ്തകം ബങ്കിമിനെ ഒട്ടും ആകർഷിക്കുകയുണ്ടായില്ല. ആ പുസ്തകത്തെ ഒട്ടും സ്തുതിക്കാത്ത ഒരു നിരീക്ഷണത്തോടെ ഒരാഴ്ചക്കുശേഷം മടക്കിക്കൊടുക്കുകയാണുണ്ടായത്. 'ബങ്കിംപ്രസംഗ' എന്ന തന്റെ കൃതിയിൽ കാളിനാഥ്ദത്ത ഈ സംഭവത്തെ വിവരിച്ചിട്ടുണ്ട്.

എന്നാൽ, വയസ്സേറിത്തുടങ്ങിയതോടെ ബങ്കിമിന്റെ വിപ്ലവാത്മകത ഏറെ മിനുസംവെച്ചു. കോംതെയുടെ തത്ത്വശാസ്ത്രത്തിന്റെ ശാസ്ത്രീയ ഭാവം അദ്ദേഹത്തെ ആകർഷിക്കാതാവുകയും സാമൂഹികശാസ്ത്രപരവും മതപരവുമായ സിദ്ധാന്തങ്ങളിൽ കൂടുതൽ താൽപര്യം കാണിച്ചുതുടങ്ങുകയും ചെയ്തു. ജോഗേന്ദ്രഘോഷിന്റെ ഹിന്ദുപോസിറ്റീവിസത്തിന്റെ അടുത്തുവരെ അപകടകരമായി എത്തുകയും ചെയ്തു. പിൽക്കാലജീവിതത്തിൽ അതിന്റെ സ്വാധീനത്താൽ ബങ്കിം ഹിന്ദുമതത്തിന് പുതിയൊരു വ്യാഖ്യാനം നൽകുകയുണ്ടായി. ഒരു പ്രാമാണികന്റെ അഭിപ്രായത്തിൽ അത് അടിസ്ഥാനപരമായി കോംതെയുടെ "ദൈവശാസ്ത്രവിരുദ്ധവും മനുഷ്യസ്നേഹപരവും സാമൂഹികസേവനപരവുമായ മത"ത്തിന്റെ പുനഃപ്രസ്താവമായിരുന്നു. ബങ്കിം തന്റെ പുതിയ വ്യാഖ്യാനത്തിൽ കൃഷ്ണനെ ദൈവമായോ ദൈവാവതാരമായോ അല്ല, മറിച്ച് "ഹിന്ദുക്കളിൽ ഏറ്റവും മഹാൻ" എന്നാണ് ചിത്രീകരിച്ചത്.

മതത്തെക്കുറിച്ചുള്ള തന്റെ മാറിയ വീക്ഷണങ്ങൾ ബങ്കിം 1884ൽ പ്രസിദ്ധീകരിച്ചപ്പോൾ രാജ്നാരായൺ ഉടൻതന്നെ തത്ത്വബോധിനി പത്രികയിൽ "ഒരു പുതിയ മതവീക്ഷണം" എന്ന തലക്കെട്ടിൽ ഗ്രന്ഥകർത്താവിനെ "നിരീശ്വരവാദി", "കോംതെയുടെ വെറുക്കപ്പെട്ട അനുയായി" എന്നൊക്കെ വിളിച്ചുകൊണ്ട് ഒരു ലേഖനം എഴുതുകയുണ്ടായി. രാജ്നാരായണൻ അക്കാലത്ത് ആദിബ്രഹ്മസമാജത്തിന്റെ അദ്ധ്യക്ഷനായിരുന്നു. ഇതേ പത്രികയുടെ പത്രാധിപരായിരുന്ന ദ്വിജേന്ദ്രനാഥ് ബങ്കിമിന്റെ പുതിയ മതവീക്ഷണത്തെ വിമർശിച്ചുകൊണ്ട് മറ്റൊരു ലേഖനവും എഴുതുകയുണ്ടായി. അദ്ദേഹവും ബങ്കിമിനെതിരെ നിരീശ്വരവാദ ആരോപണം കൊണ്ടുവരികയുണ്ടായി. ആദിബ്രഹ്മസമാജത്തിന്റെ അസിസ്റ്റന്റ് സെക്രട്ടറി ആയിരുന്ന കൈലാസ് സിഹനയിൽനിന്നാണ് മൂന്നാമത്തെ ആക്രമണം വന്നത് – 'നവ്യഭാരത'ത്തിൽ. നാലാമത്തെ ആക്രമണം 'ഭാരതി'യിൽ രവീന്ദ്രനാഥ് ആയിരുന്നു നടത്തിയത്. അദ്ദേഹം അക്കാലത്ത് സമാജത്തിന്റെ സെക്രട്ടറിയായിരുന്നു. ഈ ആക്രമണങ്ങൾക്കു പിന്നിലെല്ലാം ദേവേന്ദ്രനാഥിന്റെ പ്രേരണയുണ്ടായിരുന്നു എന്ന് ബങ്കിം കരുതുകയുണ്ടായി – ദേവേന്ദ്രനാഥ് അത് നിഷേധിച്ചുവെങ്കിലും.

കലയുടെയും സാഹിത്യത്തിന്റെയും സംഗീതത്തിന്റെയും മണ്ഡലങ്ങളിലെ സംഭാവനകൾകൊണ്ട് പത്തൊമ്പതാം നൂറ്റാണ്ടിൽ രാജ്യത്തെ പ്രമുഖ കുടുംബമായി ജൊറാസങ്കോവിലെ ടാഗോർമാർ മാറിയിരുന്നു. രാജ്യത്തെയും അതിന്റെ സംസ്കാരത്തെയും സ്നേഹിക്കാൻ ജനങ്ങളെ അവർ പഠിപ്പിക്കുകയും ചെയ്തു. ഇക്കാര്യങ്ങളിലെല്ലാം ടാഗോർമാരെ സ്തുതിച്ചുകൊണ്ട് ഏറെ എഴുതപ്പെട്ടിട്ടുണ്ട്. എന്നാൽ, അതേസമയം അവരെല്ലാം, പ്രത്യേകിച്ച് മഹർഷിയുടെ നേതൃത്വത്തിനുകീഴിൽ അക്കാലത്തെ യുക്തിവിചാര പ്രസ്ഥാനങ്ങളോടെല്ലാം കടുത്ത ശത്രുത പുലർത്തിയിരുന്നു എന്ന വസ്തുതയെ നാം അവഗണിക്കരുത്. കൃഷ്ണനെക്കുറിച്ചുള്ള മതേതര സങ്കല്പത്തിനെതിരായ അവരുടെ എതിർപ്പുപോലെത്തന്നെ ബങ്കിംച

ന്ദ്രന്റെ ഒരു സമകാലികനായിരുന്ന മധുസൂദനൻദത്തിന്റെ "മേഘനാഥ്ബന്ധ" കാവ്യത്തിൽ നെയ്തെടുത്ത രാമനെക്കുറിച്ചുള്ള മതേതരസങ്കല്പത്തോടും അവർ തീവ്രമായി കലഹിച്ചു എന്ന കാര്യവും ഇവിടെ ഓർക്കാവുന്നതാണ്. ഇന്ത്യൻ ബ്രഹ്മസമാജവും സാധാരൺ ബ്രഹ്മസമാജവും, ദൈവമീമാംസാ പരമായ കാര്യങ്ങളിൽ വ്യത്യാസങ്ങൾ എന്തുതന്നെ ആയിരുന്നാലും, ആദി ബ്രഹ്മസമാജത്തിന്റെ തറയിൽത്തന്നെയായിരുന്നു നിലകൊണ്ടിരുന്നത്. അക്കാലത്തെ യുക്തിവിചാരശക്തികളെ ചെറുക്കുന്നതിൽ ദേവേന്ദ്രനാഥിന്റെ കരങ്ങളെ അവ ശക്തിപ്പെടുത്തുകയും ചെയ്തു.

എന്തായാലും, ബ്രഹ്മസമാജത്തിന്റെ സജീവമായ എതിർപ്പിന് പോസിറ്റീവിസ്റ്റ് പ്രസ്ഥാനത്തെ ഉന്മൂലനം ചെയ്യാൻ കഴിഞ്ഞില്ല. അത് ചെയ്തത് രാമകൃഷ്ണപ്രസ്ഥാനമായിരുന്നു – തുറന്ന എതിർപ്പിലൂടെയല്ല, മറിച്ച് നിശ്ശബ്ദമായ ആഗിരണത്തിലൂടെ. ഡോക്ടർ മഹേന്ദ്രലാൽ സർക്കാരിന്റെ ഉള്ളിൽനിന്നുകൊണ്ടുള്ള എതിർപ്പിനെ നമുക്ക് ആദ്യം എടുക്കാം. ബ്രഹ്മസമാജത്തിന്റെ അകത്തുനിന്നുകൊണ്ടുള്ള വിദ്യാസാഗറുടെ എതിർപ്പുമായി അതിന് സാദൃശ്യമുണ്ടായിരുന്നു. വിദ്യാസാഗറെപ്പോലെ അദ്ദേഹവും ഒരു വിശ്വാസി ആയിരുന്നില്ല. എങ്കിലും അദ്ദേഹം ശ്രീരാമകൃഷ്ണ വിഭാഗവുമായി ബന്ധപ്പെട്ടിരുന്നു. അദ്ദേഹം ശ്രീരാമകൃഷ്ണന് ഔഷധം അടക്കമുള്ള സൗജന്യ വൈദ്യശുശ്രൂഷ നൽകുക മാത്രമല്ല, കൂലിക്കുതിരവണ്ടിയിൽ ശങ്കരിത്തോള മുതൽ ബാരാനഗർ വരെ ദിവസവും, ചിലപ്പോൾ ദിവസവും രണ്ടുതവണ പോയിരുന്നു. ഡോക്ടർ സർക്കാർ രാമകൃഷ്ണനെ ഒരു മനുഷ്യനെന്ന നിലയിൽ ഏറെ ഇഷ്ടപ്പെട്ടിരുന്നു. തന്റെ വിലപ്പെട്ട സമയത്തെയും വൈദ്യസേവനത്തെയും ഗണിക്കാതെ മണിക്കൂറുകളോളം അദ്ദേഹം ശ്രീരാമകൃഷ്ണനുമായി ചെലവഴിച്ചിരുന്നു. ശ്രീരാമകൃഷ്ണന്റെ ശിഷ്യൻമാർ ഇതു മുതലാക്കി, പ്രമുഖനായ ഡോക്ടറും പൊതുകാര്യപ്രസക്തനും ആയ മഹേന്ദ്രലാൽ സർക്കാരിനെപ്പോലുള്ള ഒരാൾ തങ്ങളുടെ ഗുരുവിന്റെ ആത്മീയജീവിതത്തിൽ ആകൃഷ്ടനായി അദ്ദേഹത്തിന്റെ ഭക്തനായിത്തീർന്നു എന്ന് പ്രചരിപ്പിച്ചു. മൊത്തത്തിൽ ജനങ്ങൾ അതു വിശ്വസിച്ചു. ഡോക്ടറുടെ എതിർപ്പിന് കാര്യമായ ഫലമുണ്ടായില്ല.

തുടർന്ന്, വിവേകാനന്ദന്റെ പ്രായോഗിക വേദാന്തസങ്കല്പം പോസിറ്റീവിസ്റ്റ് പ്രസ്ഥാനത്തിന് പൊതുവിൽ നാശമുണ്ടാക്കി. അക്കാലത്തെ വിദ്യാസമ്പന്നരായ നിരവധി ചെറുപ്പക്കാരെപ്പോലെ തുടക്കക്കാലത്ത് വിവേകാനന്ദനും കോംതെയുടെ സ്വാധീനവലയത്തിലായിരുന്നു. പിൽക്കാലത്താകട്ടെ അദ്ദേഹം കോംതെക്കെതിരായിത്തീർന്നു. നൂറ്റാണ്ടിന്റെ അവസാനത്തോടെ സ്വാമിജി ജീവനിൽ ശിവനെ കാണുക എന്ന ആദർശത്തെ വലിയ കാഹളത്തോടെ ഉദ്ബോധിപ്പിക്കാൻ ആരംഭിച്ചു. അത് കോംതെയിസ്റ്റ് പ്രസ്ഥാനത്തിന്റെ ഗതിക്കെതിരായ കാറ്റായിത്തീർന്നു. യൂറോപ്പിൽ ക്രൈസ്തവ പിതാക്കൻമാർ ഹ്യൂമനിസം എന്ന ആശയത്തെ കലാസാഹിത്യങ്ങളുടെ പരിപോഷണം മാത്രമാക്കി സമീകരിച്ച് അതിന്റെ വിപ്ലവാത്മകസ്വഭാവത്തെ ഇല്ലാ

താക്കുകയുണ്ടായി. അതുപോലെ, വിവേകാനന്ദൻ പോസിറ്റീവിസ്റ്റുകളുടെ മാനവരാശിയുടെ മതേതരമതത്തെ മാനവരാശിയുടെ ഒരു പുതിയ ആത്മീയതമാക്കി ചുരുക്കി. മതം എന്ന പദവുമായി പരമ്പരാഗതമായി ബന്ധപ്പെട്ടു നിൽക്കുന്ന ആശയങ്ങളിലൂടെ അദ്ദേഹത്തിന് ഇത് എളുപ്പത്തിൽ ചെയ്യാൻ കഴിഞ്ഞു.

രാജ്യത്ത് അന്ന് നിലവിലുണ്ടായിരുന്ന യുക്തിവാദപ്രസ്ഥാനത്തെ കൊല്ലുകമാത്രമായിരുന്നില്ല വിവേകാനന്ദൻ ചെയ്തത്. യുക്തിവാദം ഭാവിയിൽ തലപൊക്കുന്നതിനെക്കൂടി അദ്ദേഹം അസാദ്ധ്യമാക്കി. ഇക്കാര്യം അദ്ദേഹം ചെയ്തത് മതവിദ്യാഭ്യാസത്തിലൂടെ ആയിരുന്നില്ല; അക്രാമകമായ മതദേശീയതയുടെ ഉദ്ബോധനത്തിലൂടെ ആയിരുന്നു. ഇക്കാര്യത്തിൽ, ബ്രഹ്മസമാജ നേതാക്കൻമാരുടേതിൽനിന്ന് തികച്ചും വ്യത്യസ്തമായ നിലപാടുതറയിലായിരുന്നു അദ്ദേഹം നിലകൊണ്ടത്. അവരുടെ പൊതുലക്ഷ്യം നേടുന്നതിന് അത് കൂടുതൽ ഫലപ്രദവും ആയിരുന്നു. ബ്രഹ്മസമാജക്കാർ രണ്ടു തലങ്ങളുള്ള സത്യത്തിൽ മാത്രമാണ് വിശ്വസിച്ചിരുന്നത്. വിവേകാനന്ദനും അങ്ങനെത്തന്നെ ആയിരുന്നെങ്കിലും അതിനപ്പുറത്തേയ്ക്കു പോയി. ഈ രണ്ടു സത്യങ്ങളിൽ ഏതെങ്കിലും ഒന്നിനുള്ള ആധിപത്യത്തിന്റെ അടിസ്ഥാനത്തിൽ ഭൂഗോളത്തിന്റെ രണ്ടർദ്ധഗോളങ്ങളായുള്ള ഭൂമിശാസ്ത്രപരമായ വിഭജനത്തിൽ അദ്ദേഹം വിശ്വസിക്കുകയും മതത്തിന് പ്രത്യേക സ്വാധീനമുള്ള മണ്ഡലമാണ് ഇന്ത്യൻ ഭൂവിഭാഗം എന്ന് അവകാശപ്പെടുകയും ചെയ്തു.

ഭൂതകാലഭാരതത്തെ മഹത്താക്കിയത് മതമായിരുന്നു എന്നും വീണ്ടും മഹത്താക്കാൻ പോകുന്നത് മതംതന്നെ ആയിരിക്കും എന്നും വിവേകാനന്ദൻ പുരപ്പുറത്തു കയറിനിന്ന് പ്രഖ്യാപിച്ചു. ആയതിനാൽ ഭാരതം "ഭൗതികവാദ" പാശ്ചാത്യദേശങ്ങളുടെ പിറകെ ഓടരുത്. മറിച്ച് പാശ്ചാത്യരാജ്യങ്ങൾ ഭാരതത്തിൽനിന്ന് "ആത്മീയത" പഠിക്കണം. ഭാരതം ലോകത്തെ ആത്മീയമായി കീഴടക്കിക്കൊണ്ടിരിക്കുയാണ്. ഇത് അക്രമാത്മകമായ ഹൈന്ദവ ആത്മീയ ദേശീയവാദത്തിന് ഉദയം നൽകി. ഹിന്ദുക്കൾ ഒരു ജനവർഗ്ഗമായതിനാൽ ഹിന്ദുമതത്തിന് വളരെ എളുപ്പത്തിൽ ഹൈന്ദവദേശീയതയുമായി താദാത്മ്യം പ്രാപിക്കാനാവും. കീഴടക്കുന്ന രാഷ്ട്രത്തിന്റെ സംസ്കാരത്തിനെതിരായ അവരുടെ പ്രതികരണം ഏതാണ്ട് ജന്മസഹജമായിരുന്നു. യൂറോപ്പിലും, ഉത്തര യൂറോപ്പിലെ പല ജനതകളും - പ്രത്യേകിച്ച് ജർമ്മൻ ജനത - നവോത്ഥാനത്തിന്റെ ചൈതന്യത്തെ ആദ്യം എതിർത്തതായി നാം കാണുകയുണ്ടായി. ഇറ്റലിയിലെ അനുകൂല ചുറ്റുപാടുകളിലാണ് നവോത്ഥാന മനോഭാവം സമൃദ്ധമായി വളർച്ചപ്രാപിച്ചത്. അതുകൊണ്ട് റോമൻ ആധിപത്യത്തിന്റെ പുതിയൊരു രൂപമായാണ് അവർ അതിനെ കണക്കാക്കിയത്. അതുപോലെ, ബംഗാളിൽ അധീശരാഷ്ട്രത്തിന്റെ സംസ്കാരത്തിനെതിരായ പ്രതികരണം ഉടനെ ആരംഭിക്കുകയും പ്രവാചകന്റെ സന്ദേശത്തിന് തൽക്ഷണ പ്രതികരണം ജനമനസ്സുകളിൽ ഉണ്ടാകുകയും ചെയ്തു.

സാമൂഹികവികാസത്തിന്റെ തുടർച്ചയിൽ കർക്കശമായ വിച്ഛേദം ഉണ്ടാകരുത് എന്ന കോംതെയുടെ തത്ത്വത്തിന്റെ അടിസ്ഥാനത്തിൽ ജോഗേന്ദ്രനാഥ്ഘോഷ് ഹൈന്ദവദാർശനിക പാരമ്പര്യത്തിൽ യുക്തിവാദത്തിന്റെയും ഭൗതികവാദത്തിന്റെയും തദ്ദേശിയമായ വേരുകൾ കണ്ടെത്താൻ ശ്രമിച്ചതിനെക്കുറിച്ച് നാം നേരത്തെ നിരീക്ഷിച്ചിട്ടുണ്ട്. ഒരുപക്ഷെ, ഹിന്ദുക്കളുടെ പ്രാചീനയുക്തിവാദ പൈതൃകത്തിന്റെ വീണ്ടെടുപ്പിനുള്ള ആദ്യ ശ്രമമായിരുന്നു അദ്ദേഹത്തിന്റേത്. പോസിറ്റീവിസ്റ്റ് നേതാവിന്റെ പക്ഷത്തിന് എതിരായാണ് ഇന്ത്യയുടെ ആത്മീയവാദത്തെക്കുറിച്ചുള്ള സ്വാമിജിയുടെ സന്ദേശംപോയത്. ജോഗേന്ദ്രന് ആധുനീകരണമായിരുന്നത് വിവേകാനന്ദന് പാശ്ചാത്യവൽക്കരണമായി മാറി.

ഒരൊഴുക്കൻ നോട്ടത്തിൽ പത്തൊമ്പതാം നൂറ്റാണ്ടിലാകെ നാം കാണുന്നത് യുക്തിവാദത്തിന്റെയും മതത്തിന്റെയും ശക്തികൾ തമ്മിലുള്ള ബന്ധം ഒട്ടൊക്കെ സഹവർത്തിതമായ വിഭിന്നതകളുടേതായിരുന്നു എന്നു കാണാം. രണ്ടു ശക്തികളും ആ ശതകത്തിന്റെ രണ്ടാം ദശകത്തിലാണ് നാമ്പിടാൻ തുടങ്ങിയത്. പക്ഷെ, റാംമോഹൻ 1930ൽ ഇംഗ്ലണ്ടിലേയ്ക്ക് പുറപ്പെടുന്നതുവരെ വേദാന്തപ്രസ്ഥാനമാണ് ആധിപത്യം ചെലുത്തിയിരുന്നത്. പിന്നീട്, 1842 വരെ മേധാവിത്വം ഉണ്ടായിരുന്നത് യുവബംഗാൾ പ്രസ്ഥാനത്തിനായിരുന്നു. തുടർന്ന് ദേവേന്ദ്രനാഥിന്റെ നേതൃത്വത്തിൽ ബ്രഹ്മപ്രസ്ഥാനം ശക്തി വീണ്ടെടുത്തു. വിദ്യാസാഗർ – അക്ഷയകുമാർ അച്ചുതണ്ടു മാത്രമാണ് അപ്പോൾ അല്പമാത്രമായ യുക്തിവാദശക്തിയായി രാജ്യത്തുണ്ടായിരുന്നത്. 1857ൽ ഒരു മതഭ്രാന്തനായ കേശവചന്ദ്രസെന്നിന്റെ വരവോടെ പ്രായോഗികമായി അതും ഇല്ലാതായി. ഇടക്കാലത്ത് പോസിറ്റീവിസ്റ്റ് പ്രസ്ഥാനം ബ്രഹ്മപ്രസ്ഥാനത്തോടൊപ്പം ഒഴുകി. പിന്നീട് രാമകൃഷ്ണ പ്രസ്ഥാനം അതിന്റെ ബ്രഹ്മസമാജ പകർപ്പിനുമേൽ സ്വാധീനം നേടി. തുടർന്ന് അത് ശക്തമായി വളരുകയും പോസിറ്റീവിസ്റ്റ് ശക്തികളെ വിഴുങ്ങുകയും ചെയ്തു. പത്തൊമ്പതാം നൂറ്റാണ്ടിലെ യുക്തിവാദത്തിന്റെ അവസാനയുദ്ധം നടത്തിയത് തീർച്ചയായും പോസിറ്റീവിസ്റ്റുകളാണ്.

പ്രാചീന–മദ്ധ്യകാല ഇന്ത്യയിൽ നിർവ്വഹിക്കപ്പെട്ട ചരിത്രം ആധുനിക ഇന്ത്യയിലെ ബംഗാൾ ദേശത്ത് സ്വയം ആവർത്തിക്കുകയുണ്ടായി. മദ്ധ്യയുഗത്തിന്റെ അന്ത്യത്തിൽ യൂറോപ്പിന്റെ പുനരുജ്ജീവനത്തിൽ ഇന്ത്യൻ യുക്തിചിന്ത പരോക്ഷമായി ഒരു പ്രധാന പങ്കുവഹിച്ചിട്ടുണ്ട്. ഗ്രീക്ക് വിജ്ഞാനം അറബ് പണ്ഡിതരുടെ ശ്രദ്ധയെ ആകർഷിക്കുന്നതിനുമുമ്പ് പ്രാചീന ഇന്ത്യയിലെ യുക്തിവാദചിന്ത അവരെ ഏറെ സ്വാധീനിച്ചിരുന്നു. അവർ ഹൈന്ദവ മതേതര വിജ്ഞാനത്തിന്റെ സംസ്കൃതഗ്രന്ഥങ്ങൾ വിവർത്തനം ചെയ്ത് യൂറോപ്പിന് പകർന്നു നൽകിയിരുന്നു. പിന്നീടാണ് അറബികളുടെ ശ്രദ്ധ ഗ്രീക്ക് വിജ്ഞാനത്തിലേയ്ക്ക് ആകർഷിക്കപ്പെടുന്നത്. ആയതിനാൽ, ആധുനിക ഇന്ത്യയുടെ പുനരുത്ഥാനത്തിൽ ഇന്ത്യയുടെ സമ്പന്നമായ ഈ യുക്തിവാദ പൈതൃകത്തെ ഒരു വീഴ്ചയായി കണക്കു

കൂട്ടി മുന്നോട്ടുപോകുന്നത് പരിതാപകരമാണ്. സാമ്രാജ്യത്ത ശക്തികളും വർഗ്ഗശക്തികളും ഭൂതകാലത്തിന്റെ ചവറുമുറിയിൽ നിന്ന് വേദാന്തദർശനത്തെ വീണ്ടെടുത്തു കൊണ്ടുവരുന്നതിൽ വ്യാപൃതരായിരുന്നു. നമ്മുടെ വർത്തമാനകാലസമൂഹത്തിലെ പല ദോഷങ്ങളുടെയും കാരണങ്ങൾ ഈ ഘടകത്തിൽ കണ്ടെത്താനാകും.

വാമൊഴി നോവൽ

# ശവസംസ്ക്കാരം

മനോജ്

## ഒന്ന്



ഇനി നമ്മൾ ആത്മപുരത്തിലേയ്ക്കാണ് കടന്നുചെല്ലുന്നത്. മനുഷ്യരല്ല ഈ കഥയിലെ പ്രധാന കഥാപാത്രങ്ങൾ, ഉറുമ്പുകളാണ്.

ആത്മപുരത്തിന്റെ പ്രകൃതി മറ്റ് പൂർവ്വദേശങ്ങളുടെ പൊതുസ്വഭാവത്തെ ഉൾക്കൊള്ളുന്നു. രണ്ടു ദേശങ്ങളുടെ അതിർത്തിയായി ഒഴുകുന്ന ആത്മപുരംപുഴ ദേശത്തിന് ഹരിതാഭയും ജീവജലവും നൽകുന്നു. പശ്ചിമഘട്ടത്തിലെ നീർച്ചാലുകൾ പിന്നീട് തോടും തുടർന്ന് ആത്മപുരം പുഴയുമാകുന്നു. അവസാനം ഗായത്രിപുഴയുടെ ഭാഗമായിത്തീരുന്നു. കടുത്ത വേനലിലും വറ്റാത്ത ആത്മപുരം പുഴ ദേശ ജീവിതത്തിന്റെ സൗഭാഗ്യങ്ങളുടെ പ്രതീകമാണ്. നെല്ലാണ് പ്രധാന കൃഷി എങ്കിലും വേനലിൽ പച്ചക്കറികളും ആത്മപുരത്തുകാരുടെ ജീവിതമാർഗ്ഗമാണ്.

ആത്മപുരം പുഴയുടെ അടുത്തുള്ള അരയാലിനെയാണ് ഇനി നമ്മൾ കേന്ദ്രീകരിക്കുന്നത്.

രണ്ടു പന ഉയരത്തിൽ ഇലകളുടെ സമൃദ്ധിയുമായി പടർന്നു നിൽക്കുന്ന അരയാൽ വഴിയാത്രക്കാരുടെ ആശ്വാസവും അനേകം പക്ഷികളുടെ ജീവിതസങ്കേതവുമാണ്. അരയാലിനു താഴെയുള്ള ഉറുമ്പുകളുടെ സാമ്രാജ്യം ആരുടേയും ശ്രദ്ധ ആകർഷിക്കുന്ന കേന്ദ്രമല്ല. ഉറുമ്പുകളെ സൂക്ഷ്മമായി നിരീക്ഷിക്കുമ്പോഴാണ് അവയുടെ വ്യവസ്ഥാപിത ജീവിതത്തേയും വർഗ്ഗ, വർണ്ണ വ്യത്യാസങ്ങളേയും തിരിച്ചറിയാനാകുക. അരയാ

ലിനു ചുവട്ടിലെ മാളത്തിൽനിന്ന് ധാരാളം മൺതരികൾ ചുറ്റുപാടുകളിലേക്ക് വ്യാപിച്ചുകിടക്കുന്നു. അവിടെയാണ് കുനിയനുറുമ്പുകൾ ഒരു ജീവിതവ്യവസ്ഥ കെട്ടിപ്പടുത്തിരിക്കുന്നത്. തികച്ചും നിരുപദ്രവികളാണ് കുനിയനുറുമ്പുകൾ. പ്രാദേശികമായ സമൃദ്ധിയിൽ ജീവിച്ച കുനിയനുറുമ്പുകൾ ശാന്തമായ ജീവിതവ്യവസ്ഥയെയാണ് ശീലിച്ചത്. കുനിയനുറുമ്പുകൾ ആണും പെണ്ണും ഒരുപോലെ അദ്ധ്വാനിക്കുന്നു. വർഷകാലത്തിനും വരൾച്ചയ്ക്കും വേണ്ടിയുള്ള ഭക്ഷണം അവ ദീർഘദൃഷ്ടിയോടെ സംഭരിച്ചുവെയ്ക്കുന്നു.



കുനിയനുറുമ്പുകളുടെ താവളത്തിലേക്കു പ്രവേശിക്കുന്ന നമ്മൾ അസാധാരണമായ ജീവിതവ്യവസ്ഥയെ കണ്ട് അമ്പരക്കുന്നു. അരയാലിന്റെ ചുവട്ടിൽനിന്ന് ആരംഭിക്കുന്ന മാളം അനേകം കൈവഴികളായി ഭൂമിയുടെ നാഡീവ്യൂഹമായി നീളുന്നു. ചില കൈവഴികളിലെ മാളങ്ങളിൽ ഉറുമ്പിൻ മുട്ടകളെ ശേഖരിച്ചു വെച്ചിരിക്കുന്നു. മറ്റു കൈവഴികളിൽ ധാന്യങ്ങളാണ്. മറ്റ് ജീവികളുടെ അവശിഷ്ടങ്ങൾ സൂക്ഷിക്കാനും പ്രത്യേക മാളമുണ്ട്. കൈവഴികളുടെ നടുക്കുള്ള വിശാലമായ സ്ഥലത്തെ കുനിയനുറുമ്പുകൾ ആവാസകേന്ദ്രമായി ഉപയോഗിക്കുന്നു. അതിനപ്പുറത്തെ കൈവഴിയിൽ വളരെ ചെറിയ വെളുത്ത ചെടികളെ നമുക്ക് കാണാം. ചെടിയുടെ തണ്ടിൽനിന്ന് എപ്പോഴും വെളുത്ത ദ്രാവകം ഊറിവരുന്നു. കുനിയനുറുമ്പുകളുടെ വിശേഷപ്പെട്ട പാനീയമാണ് ഈ ദ്രാവകം. കാലങ്ങളോളം നീണ്ട അന്വേഷണത്തിനുശേഷമാണ് കുനിയനുറുമ്പുകൾ വിശിഷ്ട പാനീയത്തെ കണ്ടെത്തിയത്. അതിനപ്പുറത്തെ കൈവഴി വീണ്ടും നമ്മളെ അമ്പരിപ്പിക്കുന്നു. അവിടെ ഒരിഞ്ചോളം വലുപ്പമുള്ള അനേകം ചെറുപ്രാണികളാണ് ഉള്ളത്. അവയുടെ വലുതായി വീർത്ത വയർ പെട്ടെന്നുതന്നെ ആരുടേയും ശ്രദ്ധയിൽപ്പെടും. ഈ പ്രാണികളാണ് കുനിയനുറുമ്പുകൾക്ക് ഔഷധശക്തിയുള്ള പാൽ നൽകുന്നത്. പ്രാണികളുടെ അടിവയറ്റിൽ കടിച്ചുതൂങ്ങുന്ന കുനിയ

നുറുമ്പുകൾ തങ്ങളുടെ ആവശ്യത്തിനു വേണ്ട പാൽ കുടിച്ചതിനുശേഷം വായിൽ ശേഖരിച്ചവയെ കുട്ടികൾക്ക് നൽകി താവളത്തിലെ ഭക്ഷണവിത രണ ക്രമത്തെ തുലനംചെയ്യുന്നു.

കുനിയനുറുമ്പുകളുടെ നിർദ്ദോഷമായ ജീവിതവ്യവസ്ഥ അനേകം നൂറ്റാണ്ടുകളായി ആത്മപുരത്തിലും പരിസരത്തും നിലനിൽക്കുന്നു. കുനി യനുറുമ്പുകളുടെ അടുത്ത മാളത്തിലാണ് പൊള്ളക്കാലി ഉറുമ്പുകൾ താമ സിക്കുന്നത്. രണ്ടു കൂട്ടരുടേയും മാളങ്ങൾ തമ്മിൽ എടുത്തു പറയാവുന്ന ദൂരമൊന്നുമില്ല. പൊള്ളക്കാലികൾ ആക്രമണ സ്വഭാവമുള്ളവയും മറ്റുള്ള വയെ കീഴടക്കി ആധിപത്യം സ്ഥാപിക്കുന്നവയുമാണ്. പൊതുവെ എണ്ണ ത്തിൽ പൊള്ളക്കാലികൾ കുറവാണ്. ഇരയ്ക്കുവേണ്ടി കാത്തിരിക്കുന്ന സ്വഭാ വമാണ് പൊള്ളക്കാലികളുടേത്. ആലിലെ ഏതെങ്കിലും പക്ഷികൾ ചത്തു വീഴുമ്പോൾ സംഘം ചേരുന്ന പൊള്ളക്കാലികൾ ഉടനടിതന്നെ ശവത്തെ മാളത്തിൽ എത്തിക്കുന്നു. വരൾച്ചയേയും വെള്ളപ്പൊക്കത്തേയുംകുറിച്ച് ചിന്തിക്കാത്ത പൊള്ളക്കാലികൾ അന്നന്നത്തെ സുഖസമൃദ്ധികളിൽ ജീവി ക്കുന്നു. കറുപ്പിന്റെ തീക്ഷ്ണസൗന്ദര്യമുള്ള പൊള്ളക്കാലികൾ നിരന്തരമായ ഇണചേരലിന്റെ ആലസ്യത്തോടെ എപ്പോഴും അലസരാണ്. പെണ്ണുങ്ങൾ യഥേഷ്ടം മുട്ടയിടുമെങ്കിലും എണ്ണംകുറയ്ക്കാനുള്ള നടപടികളെ പ്രകൃതി ആണെറുമ്പുകൾക്ക് നൽകിയിരുന്നു. ആണെറുമ്പുകളുടെ പ്രധാന ഭക്ഷണം മുട്ടകളാണ്. ആണെറുമ്പുകളുടെ വംശനീതിയെ തിരിച്ചറിയുന്ന പെണ്ണെറു മ്പുകൾ രഹസ്യമായാണ് മുട്ടകളെ സൂക്ഷിക്കുക. എങ്കിലും ആണെറുമ്പു കൾ മുട്ടകൾ തിന്നാൻ കൂട്ടത്തോടെ എത്തുമ്പോൾ പെണ്ണെറുമ്പുകൾ ജീവന്റെ രക്ഷയ്ക്കുവേണ്ടി മാളത്തിൽനിന്ന് പുറത്തുകടക്കുക പതിവാണ്.

വരൾച്ചയും മഴക്കാലവും വരുമ്പോൾ കരുതൽശേഖരമില്ലാതെ വിശ ന്നുവലയുന്ന പൊള്ളക്കാലികൾ മണ്ണുതുരന്ന് രഹസ്യവഴിയുണ്ടാക്കി കുനി യനുറുമ്പുകളുടെ മാളത്തിൽ എത്തുന്നു. പിന്നീടവ കുനിയനുറുമ്പുകൾ അറി യാതെ ഭക്ഷണസാധനങ്ങളെ സ്വന്തം മാളത്തിൽ എത്തിക്കുന്നു.

ഇനി നമുക്ക് മനുഷ്യന്റെ നന്മകളെ വരവേൽക്കുന്ന കല്ല്യാണ ഉറു മ്പുകളുടെ ജീവിതത്തിലേക്ക് കടക്കാം.

എണ്ണക്കൂടുതൽ നോക്കുമ്പോൾ കല്ല്യാണ ഉറുമ്പുകളാണ് ഉറുമ്പു കളുടെ വംശത്തിൽ മുൻപന്തിയിൽ നിൽക്കുന്നത്. ശത്രുവിനെ ആക്രമി ക്കാനും നേരിടാനുമുള്ള പ്രതിരോധാവയവങ്ങൾ ഇവക്കില്ല. കഠിനമായി അദ്ധ്വാനിക്കുന്ന ശീലമാണ് കല്ല്യാണ ഉറുമ്പുകളുടേത്. വരൾച്ചയേയും മഴ യേയും ഭയക്കുന്ന ഇവ കരുതൽ ധാന്യങ്ങളുടെ സമൃദ്ധിയിൽ കാലാവ സ്ഥയെ നേരിടുന്നു. കല്ല്യാണ ഉറുമ്പുകളെ ശുഭലക്ഷണമായി കരുതുന്ന മനുഷ്യർ അവയെ യഥേഷ്ടം ജീവിക്കാൻ അനുവദിക്കുന്നു. ശുഭകാര്യങ്ങ ളുടെ സന്ദേശവാഹകരായ കല്ല്യാണ ഉറുമ്പുകൾക്ക് മനുഷ്യരുടെ വീടുക ളിൽ പൂർണ്ണ സ്വാതന്ത്ര്യമാണുള്ളത്. ചെറുതിന്റേയും ലാളിത്യത്തിന്റേയും

സൗന്ദര്യമാണ് പെണ്ണുറുമ്പുകൾക്കുള്ളത്. ആണുറുമ്പുകൾ വലിയ തല ഉള്ള വയും ഗതിമുട്ടിയാൽ ശത്രുവിനെ ആക്രമിക്കുന്നവയുമാണ്. സുഖലോലു പരെങ്കിലും ആണുറുമ്പുകളും കഠിനമായി അധ്വാനിക്കുന്നു. വ്യത്യസ്ത ഗന്ധ ങ്ങളെ പെട്ടെന്ന് തിരിച്ചറിയുന്ന പെണ്ണുറുമ്പുകൾ ഇരയെ കൂട്ടത്തോടെ ആക്ര മിച്ച് മാളത്തിൽ എത്തിക്കുന്നു. ആണുറുമ്പുകൾ മിക്കവാറും സമയങ്ങളിൽ ഇണചേർന്നുകൊണ്ടിരിക്കും. നിരന്തരം അദ്ധ്വാനിച്ച് ക്ഷീണിക്കുന്ന അവ ഭക്ഷിക്കുമ്പോൾ മാത്രമാണ് സ്വകാര്യതയെ അനുഭവിക്കുന്നത്.

ഇനി നമുക്ക് കട്ടുറുമ്പുകളെ പരിശോധിക്കാം.



ആത്മപുരത്തിൽത്തന്നെ ജന്മത്തിന്റെ വേരുകളുള്ള കട്ടുറുമ്പുകൾ ആക്രമണസ്വഭാവമുള്ളവയാണ്. പട്ടിണികാലത്തു മാത്രം ധാന്യങ്ങളെ ഭക്ഷി ക്കുന്ന അവ മാംസത്തിനുവേണ്ടി ചെറുജീവികളെ വേട്ടയാടുന്നു. സംഘടി തരായി ആക്രമിച്ച് ഇരയെ കൊല്ലുന്ന കട്ടുറുമ്പുകൾ അവയെ ഉടനടിതന്നെ മാളത്തിൽ എത്തിക്കുന്നു. സംഘടിതശക്തിയുടെ ധീരതയേയും വിജയത്തേ യുമാണ് നമുക്ക് കട്ടുറുമ്പുകളെ നിരീക്ഷിച്ചാൽ കണ്ടെത്താൻ കഴിയുക. ഇരയെ കൊന്നുകഴിഞ്ഞാൽ സംഘടിതശക്തിയുടെ കായികമികവോടെ കട്ടു റുമ്പുകൾ കനത്ത ഭാരവുമായി യാത്ര ആരംഭിക്കുന്നു സമനിരപ്പുകളിൽ കൂടെ ലാഘവത്തോടെ സഞ്ചരിക്കുന്ന അവ കുത്തനെയുള്ള കയറ്റങ്ങളെ പ്രയാ സപ്പെട്ട് മറികടക്കുന്നു. പ്രതിസന്ധിഘട്ടങ്ങളെ ഒരുമകൊണ്ട് അവ നേരിടു ന്നു. ഇരയെ പെട്ടെന്നുതന്നെ തിന്നുതീർക്കുക കട്ടുറുമ്പുകളുടെ രീതിയല്ല. ഇരയുടെ വലുപ്പം അനുസരിച്ചാണ് കട്ടുറുമ്പുകളുടെ ഭക്ഷണക്രമം. കഠിന മായ വിശപ്പുണ്ടെങ്കിലും അത്യാവശ്യത്തിന് മാത്രമെ അവ ഭക്ഷിക്കാറുള്ളൂ. മാംസം തിന്നതിനുശേഷം എല്ലുകളെ ഉമിനീരുകൊണ്ട് നനയ്ക്കുന്ന കട്ടുറു മ്പുകൾ അവയെ വറുതികാലത്തിനുവേണ്ടി സൂക്ഷിച്ചുവെയ്ക്കുന്നു. സമൃ

ദ്ധമായി ലഭിക്കുന്നുവെങ്കിൽ മാംസത്തേയും അവ ഉമിനീരു നനച്ച് മഴക്കാലത്തിനുവേണ്ടി സൂക്ഷിച്ചുവെയ്ക്കും.

കട്ടുറുമ്പുകളുടെ തൊട്ടടുത്ത മാളമാണ് കറുത്ത മണിയൻ ഉറുമ്പുകളുടേത്. കട്ടുറുമ്പുകളുടെ ഭക്ഷണരീതിയും ആവാസക്രമവുമാണ് മണിയൻ ഉറുമ്പുകൾക്കും ഉള്ളത്. ഇരയെ ആക്രമിച്ചു കൊല്ലാത്ത മണിയൻ ഉറുമ്പുകൾ ചത്തവയെ മാത്രം മാളത്തിൽ എത്തിക്കുന്നു.

ആത്മപുരം പുഴവക്കത്ത് മറ്റനേകം ഉറുമ്പുകളുമുണ്ട്. അവയിൽ പ്രധാനപ്പെട്ട ശവംതീനി ഉറുമ്പുകൾക്ക് ഈ കഥയിൽ പ്രമുഖ സ്ഥാനമാണുള്ളത്. ആത്മപുരത്തുകാർ പുഴക്കരയിലാണ് ശവങ്ങളെ അടക്കംചെയ്യുന്നത്. ശവംതീനി ഉറുമ്പുകളുടെ പ്രിയപ്പെട്ട ഭക്ഷണം ചത്തുചീയുന്ന മനുഷ്യരാണ്. ശ്മശാന പരിസരത്തിൽ മാത്രം സഞ്ചരിക്കുന്ന ശവംതീനി ഉറുമ്പുകൾ പുറംലോകത്തിന്റെ വിശേഷങ്ങൾ അറിയാതെ ആത്മപുരത്തിലെ പുഴക്കരയിൽ തന്നെ ജീവിക്കുന്നു. വറുതികാലവും മഴക്കാലവും ശവംതീനി ഉറുമ്പുകളുടെ അലോസരതയാകുന്നില്ല. എക്കാലത്തും അവ സമൃദ്ധിയോടെ ശവങ്ങളെ തിന്നു ജീവിക്കുന്നു.

ആത്മപുരം പുഴക്കരയിലെ ആലിന്റെ പരിസരത്തിലുള്ള ഉറുമ്പുകളെ നമ്മൾ കണ്ടുകഴിഞ്ഞുവല്ലോ. ഇവയെല്ലാം അനേകം നൂറ്റാണ്ടുകളായി അവിടെത്തന്നെ സ്ഥിരമായി താമസിക്കുന്നു. സ്വാഭാവികമായും സ്ഥിരവാസികളുടെ പല ദുശ്ശീലങ്ങളും ഉറുമ്പുകൾക്ക് ഉണ്ടായിരുന്നു. അതിജീവനത്തിനു വേണ്ടി യാത്രചെയ്യേണ്ട അവസ്ഥ ആത്മപുരത്തിലെ ഉറുമ്പുകൾക്ക് ഇല്ല. ഭക്ഷണ സാധനങ്ങൾ ധാരാളമുണ്ട്. സമ്പന്നമായ പ്രകൃതിയും മെച്ചപ്പെട്ട കാലാവസ്ഥയും സുഖസമൃദ്ധമായ ജീവിതത്തെ ഉറുമ്പുകൾക്കു നൽകി. നിരന്തരം വംശവർദ്ധന നടത്തിയ അവ ദുശ്ശീലങ്ങളുടെ അടിമകളായി അലസമായി ജീവിച്ചു. വലുപ്പവും ശക്തിയുമുള്ള പൊള്ളക്കാലികൾക്ക് ഉറുമ്പുകളുടെ കൂട്ടത്തിൽ ആദരണീയമായ സ്ഥാനമാണുള്ളത്. പൊള്ളക്കാലി ഉറുമ്പുകളുടെ അതിക്രമങ്ങളെ കുനിയനുറുമ്പുകളാണ് ഏറ്റവും കൂടുതൽ അതിജീവിച്ചത്. പൂർവ്വികർ നൽകിയ സഞ്ചാരപരിധിയിൽ ജീവിച്ച കുനിയനുറുമ്പുകൾ ഏറ്റുമുട്ടലുകളെ ഒഴിവാക്കാൻ പൊള്ളക്കാലികളിൽ നിന്ന് എപ്പോഴും ഒഴിഞ്ഞുമാറി. ഒറ്റതിരിഞ്ഞു സഞ്ചരിക്കുക കുനിയനുറുമ്പുകളുടെ ശീലമല്ല.

ആത്മപുരം പുഴക്കരയിലെ ഉറുമ്പുകളുടെ പൊതുവായ നിറം കറുപ്പാണ്. അത്യുഷ്ണവും കഠിനമായ മഴയും അവയ്ക്ക് കറുപ്പിന്റെ അസാമാന്യ സൗന്ദര്യത്തെ നൽകി. തിളങ്ങുന്ന കറുത്ത കണ്ണുകളും മെലിഞ്ഞ ശരീരവും ഇടുങ്ങിയ അരക്കെട്ടും ആത്മപുരത്തിലെ ഉറുമ്പുകളുടെ സൗന്ദര്യത്തിന്റെ മികച്ച ലക്ഷണങ്ങളാണ്. കറുത്ത സൗന്ദര്യത്തിന്റെ പരിപൂർണ്ണതയായി അവർ കല്ല്യാണ ഉറുമ്പുകളെ പരിഗണിച്ചു. സുന്ദരികളും സുന്ദരൻമാ

രുമായ കല്ല്യാണ ഉറുമ്പുകളോട് മറ്റെല്ലാ ഉറുമ്പുകൾക്കും അസൂയയും ആദരവുമായിരുന്നു.

വെവ്വേറെ മാളങ്ങളിലാണ് വിവിധതരം ഉറുമ്പുകൾ ജീവിക്കുന്നത്. കാലത്തെ ദീർഘദൃഷ്ടിയോടെ കണ്ട കുനിയനുറുമ്പുകൾ സ്വാഭാവികമായും സ്വയംപര്യാപ്തരായിരുന്നു. മറ്റ് ജീവികളെ ആശ്രയിച്ച് ജീവിക്കുന്നവയാണെങ്കിലും പരിമിതികളെ തിരിച്ചറിയാത്ത ഉറുമ്പുകൾ നിറത്തിലും കുലത്തിലും വർഗ്ഗത്തിലും മഹത്വത്തെക്കണ്ട് അഹങ്കരിക്കുക പതിവാണ്. ശക്തരായ പൊള്ളക്കാലികളാണ് വംശമഹത്വത്തിന്റെ അഹന്തയുമായി എപ്പോഴും നടക്കുക. അവയ്ക്കുതാഴെയാണ് കുനിയൻ ഉറുമ്പുകൾ. കല്ല്യാണ ഉറുമ്പുകൾക്കു ശേഷമുള്ള ശവംതീനി ഉറുമ്പുകളെ അധ:കൃതരായി കരുതി അവഗണിച്ചു. ശവംതീനി ഉറുമ്പുകളെ കാണാനോ, ഗന്ധം ഏൽക്കാനോ മറ്റ് ഉറുമ്പുകൾ തയ്യാറായില്ല.

ഉറുമ്പുകളുടെ വിഭാഗിയതയേയും വിഭജനസംവിധാനത്തേയും മനുഷ്യജീവിതവുമായി ബന്ധിപ്പിക്കാവുന്നതും അജ്ഞാത സത്യങ്ങളെ വെളിപ്പെടുത്താവുന്നതുമാണ്. മനുഷ്യരുടെ ഇടയ്ക്കുള്ള ജാതിവിഭജനത്തിന്റെ ആദിരൂപങ്ങളെ നമുക്ക് ഉറുമ്പുകളിൽ കണ്ടെത്താം.

വീണ്ടും നമുക്ക് ഉറുമ്പുകളിലേക്കുതന്നെ മടങ്ങാം.

പ്രാദേശിക വിഭവങ്ങളുടെ സമൃദ്ധിയിൽ മുഴുകി ലോകത്തിന്റെ വിശാലത അറിയാതെയാണ് ആത്മപുരത്തിലെ ഉറുമ്പുകൾ ജീവിച്ചത്. കാലാവസ്ഥയുടെ മാറ്റങ്ങളെക്കുറിച്ച് ബോദ്ധ്യമുള്ള ഉറുമ്പുകൾ അതിജീവനത്തിനുവേണ്ട മാർഗ്ഗങ്ങളെ പാരമ്പര്യം അനുസരിച്ച് സ്വീകരിച്ചുവന്നു. ശക്തരായ പൊള്ളക്കാലികളാണ് ആൽമരച്ചോട്ടിൽ എത്തുന്ന ശത്രുവിനെ ആദ്യമായി നേരിടുക. പൊള്ളക്കാലികളുടെ ശക്തിയേയും അധികാരത്തേയും മറ്റെല്ലാ ഉറുമ്പുകളും അംഗീകരിക്കുന്നു. ശത്രുവിനെ സംഘടിതരായി ആക്രമിക്കുന്ന പൊള്ളകാലികൾ പരാജയപ്പെടുമ്പോൾ കൂട്ടമരണമാണ് സംഭവിക്കുക. വിജയിക്കുമ്പോൾ ശത്രു ജീവരക്ഷയോടെ സ്ഥലംവിട്ടിരിക്കും. ശത്രുക്കൾ അപൂർവ്വമായതുകൊണ്ട് ഉറുമ്പുകളുടെ ജീവിതം തികച്ചും ശാന്തമായിരുന്നെന്ന് പറയാം. മാളങ്ങളിലെ സഞ്ചാരപരിധിയെ ലംഘിക്കാൻ ഉറുമ്പുകൾ ഒരിക്കലും തയ്യാറായില്ല. പരിധി ലംഘിക്കുമ്പോൾ ഉണ്ടാകുന്ന അപകടവും ജീവനാശവും ഓരോ ഉറുമ്പിനേയും സാമ്പ്രദായികതയെ അനുസരിക്കാൻ നിർബന്ധിച്ചു.

നൂറ്റാണ്ടുകളായി ശാന്തരും സ്വസ്ഥരുമായി ജീവിച്ച ആത്മപുരത്തിലെ ഉറുമ്പുകൾ പെട്ടെന്ന് പ്രക്ഷുബ്ധരായി തീർന്നതിന്റെ കാരണങ്ങളെയാണ് ഇനി നമ്മൾ അന്വേഷിക്കുന്നത്. ഉറുമ്പുകൾക്ക് മറ്റു ജീവികൾക്ക് അറിയാത്ത അനേകം ആശയവിനിമയ മാധ്യമങ്ങളുണ്ട്. ഗന്ധത്തേയും ചൂടിനേയും കേന്ദ്രീകരിച്ചാണ് ഉറുമ്പുകൾ ആശയവിനിമയം നടത്തുന്നത്. അപകടസാദ്ധ്യതകളെ അറിയുന്ന ഉറുമ്പുകൾ പ്രത്യേക ഗന്ധം പുറപ്പെടുവിച്ച്

വംശരക്ഷയ്ക്കു വേണ്ട മാർഗ്ഗങ്ങൾ കണ്ടെത്തുന്നു. അപകടസാദ്ധ്യതകളെ മുൻകൂട്ടി കാണുക പൊള്ളക്കാലി ഉറുമ്പുകളാണ്. പുതുതായി സംഭവിക്കാവുന്ന അപകടത്തെ കുറിച്ചറിഞ്ഞ പൊള്ളക്കാലി ഉറുമ്പുകൾ മറ്റെല്ലാ ഉറുമ്പുകളേയും അരയാൽ ചുവട്ടിൽ വിളിച്ചുകൂട്ടി.

ലോകപരിചയവും പ്രായകൂടുതലുമുള്ള പൊള്ളക്കാലി ഉറുമ്പ് മറ്റ് ഉറുമ്പുകളോട് പറഞ്ഞു:



"അനേകം നൂറ്റാണ്ടുകളായി പറയത്തക്ക ശത്രുഭീഷണി ഇല്ലാതെ നമ്മൾ ഇവിടെ ജീവിക്കുകയാണ്. അടുത്തുതന്നെ സംഭവിക്കാവുന്ന അപകടത്തെക്കുറിച്ച് നമുക്ക് മുന്നറിയിപ്പു കിട്ടിയിരിക്കുന്നു. സ്ഥിരമായി എവിടേയും താമസിക്കാത്ത ഗച്ഛൻമാരും ഓങ്കാരികളും പശ്ചിമഘട്ടമലകളെ കീഴടക്കിയതിനുശേഷം നമ്മുടെ നാട്ടിലേക്ക് വന്നുകൊണ്ടിരിക്കുകയാണ്. ആദ്യമായി ഗച്ഛൻമാരാണ് എവിടേയും പ്രവേശിക്കുക. പിന്നീടാണ് ഓങ്കാരികളുടെ വരവ്. ഗച്ഛൻമാരെ എതിർത്ത നാട്ടുകാരായ ഉറുമ്പുകൾ പലരും പരാജയപ്പെട്ടു കഴിഞ്ഞു. ഗച്ഛൻമാർ സ്വന്തം ശരീരംകൊണ്ടല്ല യുദ്ധം ചെയ്യുന്നത്. ആയുധങ്ങൾകൊണ്ട് യുദ്ധംചെയ്യുന്ന അവരെ പരാജയപ്പെടുത്താൻ നമുക്ക് കഴിയില്ല. ആയുധങ്ങളില്ലാതെ അവയവങ്ങൾകൊണ്ട് യുദ്ധം ചെയ്യുന്ന നമ്മൾ ഗച്ഛൻമാരുടെ അടിമകളായി തീരുക സ്വാഭാവികമാണ്. ഞങ്ങൾ പൊള്ളക്കാലികൾ മരണംവരെ ഗച്ഛൻമാരോട് പോരാടുകതന്നെ ചെയ്യും."

കാരണവരായ പൊള്ളക്കാലിയുടെ വാക്കുകൾ കേട്ട മറ്റുറുമ്പുകൾ മരണഭീതിയോടെ ചുറ്റുപാടുകളെ പരിശോധിച്ചു. അപ്പോൾ കുനിയനുറുമ്പ് പതുക്കെ ചോദിച്ചു:

"ഗച്ഛൻമാർ എന്തിനാണ് ഇങ്ങോട്ടുവരുന്നത്?"

കുനിയനുറുമ്പിന്റെ ചോദ്യം ശ്രദ്ധിച്ച പൊള്ളക്കാലി കാരണവർ പറഞ്ഞു:

"മാളവും ആവശ്യത്തിന് ഭക്ഷണവും ഇല്ലാത്ത കൂട്ടരാണ് ഗച്ഛൻമാരും ഓങ്കാരികളും. ഇവിടെ യഥേഷ്ടം ഭക്ഷണവും താമസസൗകര്യവുമുണ്ട്. നമ്മുടെ മാളവും ഭക്ഷണവും പിടിച്ചടക്കാനാണ് ഗച്ഛൻമാർ വരുന്നത്."

പല രാത്രികളിലും പകലുകളിലും വീണ്ടും കൂട്ടംചേർന്ന ആത്മപുരത്തിലെ ഉറുമ്പുകൾ ശത്രുവിനെ നേരിടാനും ആക്രമിക്കാനുമുള്ള വഴികൾ തിരഞ്ഞു. ആയുധത്തോട് ഏറ്റുമുട്ടാൻ കഴിയില്ലെന്ന തീരുമാനത്തിൽ അവർ അവസാനം എത്തിച്ചേർന്നു. മരണഭീതിയുള്ള ശാന്തത നിശ്ചലതയായി ഉറുമ്പുകളുടെ മാളങ്ങളിൽ പടർന്നു. ഭക്ഷണം ശേഖരിക്കാൻ വേണ്ടി മാത്രം അവ മാളത്തിൽ നിന്നിറങ്ങി. യുദ്ധവാർത്തകളെ ശേഖരിച്ചുകൊണ്ടിരുന്ന പൊള്ളക്കാലികൾ നാട്ടുറുമ്പുകളുടെ പരാജയ കഥകളെ മറ്റുറുമ്പുകളെ അറിയിച്ചുകൊണ്ടിരുന്നു. മരണത്തെ മുഖാമുഖം കണ്ട അവ ചെറിയ അനക്കങ്ങൾ കേട്ട് ഭീതിയോടെ ചുറ്റുപാടുകളെ പരിശോധിച്ചു.

പ്രതീക്ഷിച്ചതുപോലെ ഗച്ഛൻമാർ ആയുധങ്ങളുമായി ആത്മപുരത്തിലെ അരയാലിൻ ചുവട്ടിൽ എത്തി. പുഴക്കരവഴി ഗച്ഛൻമാർ വരുന്നതു കണ്ടപ്പോൾ പൊള്ളക്കാലികൾ കൂട്ടത്തോടെ അവയെ ആക്രമിച്ചു. പൊള്ളക്കാലികളെ കണ്ട് നിരന്നുനിന്ന ഗച്ഛൻമാർ ശത്രുവിനെ ആക്രമിക്കാൻ വായിൽ കരുതിവെച്ച ആയുധം പ്രയോഗിച്ചു. വളരെ ചെറിയ കല്ലുകളെയാണ് ഗച്ഛൻമാർ ശത്രുവിന്റെ നേർക്ക് പ്രയോഗിച്ചത്. ഗച്ഛൻമാർ വിദഗ്ദ്ധമായി പ്രയോഗിച്ച കല്ലുകൾ പൊള്ളക്കാലികളുടെ കണ്ണുകൾ തകർത്ത് വീണ്ടും അവയുടെ വായിൽത്തന്നെ തിരിച്ചെത്തി. കാഴ്ച നഷ്ടപ്പെട്ട പൊള്ളക്കാലികൾ ശത്രുവിനെ കാണാതെ പരസ്പരം ആക്രമിച്ചുതുടങ്ങി. പരസ്പരം യുദ്ധംചെയ്ത് പൊള്ളക്കാലികൾ മരിച്ചുകൊണ്ടിരുന്നപ്പോൾ ശേഷിച്ചവ മാളത്തിലേക്ക് പിന്തിരിഞ്ഞോടി. ആഹ്ലാദത്തോടെ ശബ്ദിച്ച ഗച്ഛൻമാർ ശത്രുവിന്റെ മാളംതേടി മുമ്പോട്ടു നടന്നു. വിവിധ മാളങ്ങളിലേക്ക് പ്രവേശിച്ച ഗച്ഛൻമാർ വീണ്ടും കൂട്ടമരണങ്ങൾ നടത്തി.

ഗച്ഛൻമാരുടെ ആക്രമണവും കൊലപാതകങ്ങളും തടസ്സങ്ങളില്ലാതെ ദിവസങ്ങളോളം നീണ്ടുനിന്നു. പൊള്ളക്കാലികളുടെ ശവങ്ങൾ മാളങ്ങളിൽ നിറഞ്ഞുകവിഞ്ഞു. ആയുധങ്ങളെ നേരിടാൻ കഴിയാതെ പൊള്ളക്കാലികൾ ചത്തുവീഴുന്നതു കണ്ടപ്പോൾ ഗച്ഛൻമാർ ആഹ്ലാദത്തോടെ പൊട്ടിച്ചിരിച്ചു. അവസാനമായാണ് ഗച്ഛൻമാർ കുനിയൻ ഉറുമ്പുകളുടെ മാളത്തിലേക്ക് പ്രവേശിക്കുന്നത്. ശത്രുവിന്റെ വരവുകണ്ട കുനിയനുറുമ്പുകൾ മരണഭീതിയോടെ നിലത്ത് കിടന്നു. കുനിയനുറുമ്പുകൾ കീഴടങ്ങുന്നെങ്കിലും ഗച്ഛൻമാർ അവയെ നിർദ്ദയം കൊന്നൊടുക്കി. യുദ്ധത്തിനുശേഷം കുനിയനുറുമ്പുകളുടെ മാളത്തെ പരിശോധിച്ച ഗച്ഛൻമാർ ശത്രുവിന്റെ ജീവിതരീതികളെ കണ്ട്

അമ്പരന്നു. കുനിയനുറുമ്പുകൾ ഭക്ഷണത്തിനായി വളർത്തുന്ന ഇമ്മമരവും പാലിനുവേണ്ടിയുള്ള ഉഡ്ഡുപശുവും അവരെ ആകർഷിച്ചു. പിന്നീട് അവർ കുനിയനുറുമ്പുകളിൽനിന്ന് ഇമ്മമരത്തിന്റേയും ഉഡ്ഡുപശുവിന്റേയും ഉപയോഗങ്ങളെ മനസ്സിലാക്കി. ഉഡ്ഡുവിന്റെ പാലുകുടിച്ച ഗച്ഛൻമാർ ആദ്യമായാണ് ആഹാരം നൽകുന്ന സന്തുഷ്ടിയെ തിരിച്ചറിയുന്നത്. അത്തരം അനുഭവമാണ് ഇമ്മയുടെ നീരുകുടിച്ചപ്പോഴും ഗച്ഛൻമാർ അനുഭവിച്ചത്.

ഗച്ഛൻമാർ നാട്ടുറുമ്പുകളെ തോല്പിച്ചതിനുശേഷം മൂന്നാംദിവസമാണ് ഓങ്കാരികൾ ആത്മപുരത്തിലേയ്ക്കു വരുന്നത്. നാട്ടുറുമ്പുകൾ മണ്ണിൽ മാളങ്ങളുണ്ടാക്കി താമസിച്ചപ്പോൾ ഗച്ഛൻമാർ മരങ്ങളിലെ ദ്വാരങ്ങളിലാണ് താമസിച്ചത്. മരങ്ങളിലെ ശിഖരങ്ങളിലേക്കു പ്രവേശിച്ച ഓങ്കാരികൾ വായയിലെ ഉമിനീരു ഉപയോഗിച്ച് ഇലകളെ കൂട്ടിച്ചേർത്ത് കൂടുണ്ടാക്കി താമസം ആരംഭിച്ചു.

ഇനി നമ്മൾ ഗച്ഛൻമാരുടേയും ഓങ്കാരികളുടേയും വ്യത്യസ്തതകളെയാണ് പരിശോധിക്കുന്നത്.

ആഹാരത്തിനുവേണ്ടി അലഞ്ഞു നടക്കുന്ന ഉറുമ്പുകളാണ് ഗച്ഛൻമാരും ഓങ്കാരികളും. ശത്രുക്കളുമായി അവ നിരന്തരം ഏറ്റുമുട്ടിക്കൊണ്ടിരുന്നു. അതിജീവനത്തിനുവേണ്ടി സാഹസിക ജീവിതം നയിച്ച അവർ സ്വാഭാവികമായും അനേകം മാറ്റങ്ങൾക്ക് വിധേയരായി. അതിശക്തരായ ഗച്ഛൻമാർ ധീരതയോടെ ശത്രുവിനെ നേരിടാൻ സന്നദ്ധരാണെങ്കിലും ബുദ്ധിശൂന്യത അവരുടെ അകമ്പടിയായി. അതിബുദ്ധിയുള്ള ഓങ്കാരികൾ മസ്തിഷ്ക്കത്തിന്റെ പിൻബലത്തിൽ ഗച്ഛൻമാരുടെ അധിപതികളായി. ഉറുമ്പുകളുടെ ലോകത്തിൽ മനുഷ്യരുടെ വിശ്വാസത്തെപോലെ അദൃശ്യശക്തികളുടെ സാന്നിദ്ധ്യവുമുണ്ട്. അദൃശ്യശക്തികളുടെ ന്യായസംഹിതകൾ ഓങ്കാരികൾക്കു മാത്രം അറിയാവുന്ന രഹസ്യമാണ്. അദൃശ്യശക്തികളുടെ പ്രിയപ്പെട്ടവരായ ഓങ്കാരികൾ ദൈവത്തിന്റെ വക്താക്കളായി ഗച്ഛൻമാരെ ഭീഷണിപ്പെടുത്തി നിലയ്ക്കു നിർത്തി. ഗച്ഛൻമാർ ശത്രുവിനെ ആക്രമിക്കുമ്പോൾ ഇലക്കൂടുകളിൽ ഒളിച്ചിരിക്കുന്ന ഓങ്കാരികൾ അദൃശ്യശക്തികളുടെ സഹായത്തിനുവേണ്ടി നിരന്തരം ജപിച്ചുകൊണ്ടിരിക്കും. ഓങ്കാരികളുടെ ന്യായങ്ങളെ അനുസരിക്കുന്ന ഗച്ഛൻമാർ അവർക്ക് സമൂഹത്തിലെ ഉന്നതസ്ഥാനങ്ങൾ നൽകി ആദരിച്ചു. ഓങ്കാരികൾ അപമാനിക്കപ്പെടുമ്പോൾ തങ്ങളുടെ വിശുദ്ധവംശം നശിക്കുമെന്ന് അവർ വിശ്വസിച്ചു.

ആത്മപുരത്തിൽ എത്തിയ ഗച്ഛൻമാരും ഓങ്കാരികളും നാട്ടുറുമ്പുകളെ കീഴടക്കിയതിനുശേഷം കാലങ്ങളായി തുടർന്നുവന്ന ജീവിതത്തെ മാറ്റിപ്പണിയാൻ തീരുമാനിച്ചു. ഭക്ഷണത്തിനുവേണ്ടി അലഞ്ഞുനടന്ന അവർക്ക് പ്രാദേശികതയുടെ അതിരുകളിൽ ജീവിച്ച നാട്ടുറുമ്പുകളോട് അസൂയയും ആദരവുമുണ്ടായി. നാട്ടുറുമ്പുകളുടെ മാളങ്ങളിലെ നവീന ജീവിത സൗകര്യങ്ങളും തൊഴിൽ വിഭജനങ്ങളും അലഞ്ഞുനടന്ന ഗച്ഛൻമാർക്ക് അന്യ

മായിരുന്നു. അതിശക്തരാണെങ്കിലും സംസ്കാരശൂന്യരാണെന്ന അറിവ് അവർക്കുണ്ടായി. ഇണകൾക്കുവേണ്ടി യുദ്ധംചെയ്തു ചത്തുവീഴുക ഗച്ഛൻമാരുടെ യുവത്വത്തിന്റെ രീതിയാണ്. താൽക്കാലികമായി ശക്തർ വിജയിക്കുമെങ്കിലും മറ്റുള്ളവർ സംഘടിച്ച് അവരെ കൊല്ലുക പതിവാണ്. അതിജീവനത്തിനുവേണ്ടി നിരന്തരം യാത്രചെയ്തിരുന്ന അവർ കായികമികവിനെയാണ് എവിടേയും അംഗീകരിച്ചത്.

ആത്മപുരത്തിൽ ആധിപത്യം സ്ഥാപിച്ച ഗച്ഛൻമാരോട് ഓങ്കാരികൾ പറഞ്ഞു:

"നമ്മുടെ നൂറ്റാണ്ടുകളായുള്ള യാത്രകൾ ഇവിടെ അവസാനിക്കുകയണ്. ഇനി നമ്മുടെ വംശം നിലനിൽക്കേണ്ടത് ഇവിടെയാണെന്ന ദൈവന്യായമുണ്ട്. നമ്മുടെ തലമുറകൾ ജനിക്കേണ്ടതും മരിക്കേണ്ടതും ഈ മണ്ണിലാണ്. നമുക്ക് അരയാലുകളാണ് താമസം നൽകുന്നത്. അരയാലുകൾ ദൈവവൃക്ഷമാണെന്നും അതുകൊണ്ട് ആരാധിക്കപ്പെടേണ്ടതാണെന്നും ദൈവന്യായമുണ്ട്. ഇനി നമ്മൾ ഭൂമിയിലെ മാളങ്ങളിലാണ് അധിവസിക്കേണ്ടത്. കാരണം ഭൂമിയിൽനിന്നാണ് സംസ്ക്കാരം ഉണ്ടാകുന്നത്. ഭക്ഷണത്തിനുവേണ്ടി അലഞ്ഞു നടന്നിരുന്ന നമ്മൾക്ക് ഇതുവരെ സംസ്കാരത്തിന്റെ മഹത്വത്തെ അറിയില്ല. സുഭിക്ഷതയോടെ ശാന്തമായി ജീവിച്ച നാട്ടുറുമ്പുകൾ സംസ്കാരത്തിന്റെ മഹത്വത്തെ ഉൾക്കൊള്ളുന്നു. നാട്ടുറുമ്പുകളുടെ സംസ്ക്കാരത്തെ നമ്മൾ സ്വീകരിക്കണം. അവരെ തോല്പിച്ച് ആധിപത്യം ഉറപ്പിച്ച നമ്മൾ അവരുടെ സംസ്കാരത്തെ പരിഷ്ക്കരിക്കുകയും ഏറ്റവും മുകളിൽ നമ്മളെ പ്രതിഷ്ഠിക്കുകയും വേണം. അലഞ്ഞുനടന്നിരുന്ന നമുക്ക് സംസ്ക്കാരത്തെക്കുറിച്ച് ആരോടും പറയാനാവില്ല. നിറത്തിന്റെ മഹത്വത്തെക്കുറിച്ച് നമ്മൾ സംസാരിക്കണം."

ഓങ്കാരി ഉറുമ്പുകളിലെ കാരണവർ തുടർന്നുപറഞ്ഞു:

"ഇനി നമ്മൾ ഭക്ഷണത്തിനുവേണ്ടി അലഞ്ഞു നടക്കേണ്ടതില്ല. ശത്രുക്കളെ നശിപ്പിക്കാൻ വേണ്ടി പുത്തൻ ആയുധങ്ങളും കണ്ടെത്തേണ്ടതില്ല. നമ്മൾ പിന്നിട്ട പ്രദേശങ്ങളിലെല്ലാം നമ്മുടെ കൂട്ടരാണ് ആധിപത്യം സ്ഥാപിച്ചിട്ടുള്ളത്. ലോകത്തെ കീഴടക്കി ആധിപത്യം സ്ഥാപിക്കുക നമ്മുടെ ലക്ഷ്യമാണ്. അതുതന്നെയാണ് നമ്മുടെ ദൈവങ്ങളുടെ വിധിന്യായത്തിലും ഉള്ളത്. യുവാക്കൾ ലോകം കീഴടക്കാൻ വീണ്ടും യാത്ര പുറപ്പെടണം. ഓങ്കാരികളിലേയും ഗച്ഛൻമാരിലേയും പ്രായം ചെന്നവർ ഇവിടെതന്നെ സ്ഥിരമായി താമസിക്കുന്നതാണ്."

നാടോടി ഉറുമ്പുകൾ നാട്ടുറുമ്പുകളുടെ സംസ്ക്കാരം സ്വീകരിച്ചതോടെ അവരുടെ ജീവിതവും ക്രമസംവിധാനങ്ങളും പ്രകടമായി മാറ്റംവെച്ചു. കറുപ്പ് വംശ മഹത്വത്തിന്റെ ലക്ഷണമായി കരുതിയ നാട്ടുറുമ്പുകൾ ഫലഭൂയിഷ്ടമായ മണ്ണിന്റെ നിറം സ്വന്തം നിറമായി കരുതി അഹങ്കരിച്ചു. കറുപ്പ് സമൃദ്ധിയുടേയും സമാധാനത്തിന്റെയും മഹത്വത്തിന്റേയും നിറമാണതെന്ന്

നാട്ടുറുമ്പുകൾ വിശ്വസിച്ചു. കല്ല്യാണ ഉറുമ്പുകളെ സൗന്ദര്യത്തിന്റേയും ശുഭ ലക്ഷണങ്ങളുടെയും പ്രതീകമായി കരുതുമ്പോഴും വംശത്തിന്റെ അതിരുകൾ ലംഘിക്കാൻ അവർ തയ്യാറായില്ല. വഴിവിട്ട ബന്ധങ്ങളെ അലിഖിത മായ നിയമങ്ങൾക്കൊണ്ട് അവർ നേരിട്ടു. ആദ്യകാലങ്ങളിൽ വംശത്തിന്റെ പ്രത്യേകതകൾ കണക്കാക്കാതെ നാട്ടുറുമ്പുകൾ ഇണചേർന്നിരുന്നു. തുറന്ന സമീപനങ്ങൾ അനേകം യുവത്വങ്ങളെ ഇല്ലാതാക്കി. വംശരക്ഷയും സാമൂഹ്യസുരക്ഷയും മുന്നിൽ കണ്ടതോടെ ഇണചേരൽ സ്വന്തം വംശത്തിൽ മാത്രമായി പരിമിതപ്പെട്ടു.

സംസ്ക്കാരശൂന്യരായ ഗച്ഛൻമാരും ഓങ്കാരികളും ആയുധത്തിന്റേയും അധികാരത്തിന്റേയും പിൻബലത്തിൽ സ്വന്തം നിറത്തിന്റെ മഹത്വങ്ങളെ ബോദ്ധ്യപ്പെടുത്തി. നാട്ടുറുമ്പുകളോട് ഓങ്കാരി കാരണവർ പറഞ്ഞു:

"കറുപ്പ് നാശത്തിന്റേയും ബുദ്ധിശൂന്യതയുടേയും പ്രാകൃത നിറമാണ്. കറുപ്പ് സൗന്ദര്യമല്ല, ബീഭത്സതയും ഭീകരതയും അറിവുകേടിന്റെ ഇരുട്ടുമാണ്. മരണവും രാത്രിയും കറുപ്പിന്റെ ബീഭത്സതയാണ് പ്രകടിപ്പിക്കുന്നത്. കറുപ്പ് അടിമത്തവും പരാജിതന്റെ പ്രതീകവുമാണ്. നിങ്ങൾ പ്രകൃതിയെ ശ്രദ്ധിക്കുക. സൂര്യോദയത്തിന്റെ ചുവപ്പാണ് പ്രകൃതിയുടെ സവിശേഷ നിറം. ചുവപ്പില്ലെങ്കിൽ പ്രഭാതവുമില്ല, സന്ധ്യയുമില്ല. ചുവപ്പാണ് വെളിച്ചത്തിന് കാരണം. എല്ലാ ജീവികളേയും പ്രകൃതിയേയും നിർണ്ണയിക്കുന്ന നിറം ചുവപ്പാണെന്ന് നിങ്ങൾ മനസ്സിലാക്കുക. ഞങ്ങൾ നിങ്ങളെ കീഴടക്കിയത് ചുവപ്പിന്റെ മഹത്വംകൊണ്ടാണ്. കറുപ്പ് അറിവുകേടും അടിമത്തവുമായതുകൊണ്ട് നിങ്ങൾ പരാജിതരായെന്നു മാത്രം. നിങ്ങൾ സ്വയം തിരിച്ചറിയുക. എന്തൊരു വൃത്തികെട്ട നിറമാണ് നിങ്ങളുടേത്. ആഭാസമായ സ്വന്തം നിറത്തെ, ശരീരത്തെ നിങ്ങൾ എങ്ങനെയാണ് സ്നേഹിക്കുക? നിങ്ങൾക്ക് ചുവന്ന ഉറുമ്പുകളായിത്തീരാൻ കഴിയില്ല. കറുത്തവരായ നിങ്ങൾ അടിമയും ചുവന്ന ഞങ്ങൾ ഉടമയുമാണ്."

ഓങ്കാരി കാരണവർ തുടർന്നു:

"കറുത്തവരായ നിങ്ങൾ ജനനംകൊണ്ടുതന്നെ അടിമകളും അധഃകൃതൻമാരുമാണ്. കറുപ്പാണ് നിങ്ങളുടെ ജീവിതത്തെ നിന്ദ്യമാക്കിതീർത്തത്. കറുപ്പിന്റെ അടിമത്തത്തേയും അധഃകൃതാവസ്ഥയേയും ആർക്കും മാറ്റിതീർക്കാനാവില്ല. ഗച്ഛൻമാരേയും ഓങ്കാരികളേയും നിങ്ങൾ ശ്രദ്ധിക്കുക. ഞങ്ങൾ സുന്ദരൻമാർ മാത്രമല്ല അധികാരത്തിന്റെ വക്താക്കളുമാണ്. ഞങ്ങളെ ധീരരും അധികാരികളുമാക്കിയത് ചുവപ്പാണ്. ഞങ്ങളുടെ യുവതികൾ സൗന്ദര്യത്തിന്റെ പരിപൂർണ്ണതയാണ്. കാരണം അവരുടെ നിറം ചുവപ്പാണ്. കറുത്ത് വികൃതമായ നിങ്ങളുടെ യുവതികൾ ഞങ്ങൾക്ക് അറപ്പാണ് ഉണ്ടാക്കുന്നത്. ചുവപ്പ് ലോകത്തിന്റേയും സൗന്ദര്യത്തിന്റേയും അധികാരത്തിന്റേയും നിറമാണ്."

നാട്ടുറുമ്പുകളും ഗച്ഛൻമാരും ഓങ്കാരികളും അരയാലിന്റെ ചുവട്ടിൽ കൂട്ടംചേർന്നിരിക്കുകയാണ്. ആത്മാഭിമാനവും പൗരുഷവും നഷ്ടപ്പെട്ട നാട്ടുറുമ്പുകൾ ഓങ്കാരികാരണവരുടെ വാക്കുകളിലെ സത്യസ്ഥിതിയെ പതുക്കെ ഉൾക്കൊണ്ടു. കുനിയനുറുമ്പിലെ നാലു ചെറുപ്പക്കാർ കറുപ്പിന്റെ മഹത്വത്തെ ഓർത്ത് അപശബ്ദങ്ങൾ ഉണ്ടാക്കിയപ്പോൾ ഗച്ഛൻമാരുടെ ആയുധങ്ങൾ പ്രതിഷേധങ്ങളെ കഷ്ണങ്ങളാക്കി. കുനിയനുറുമ്പുകൾ ചത്തുവീണതോടെ മറ്റ് നാട്ടുറുമ്പുകൾ നിശ്ശബ്ദരായി.

നാട്ടുറുമ്പുകളുടെ ധിക്കാരങ്ങളെ അടക്കിയ ഗച്ഛൻമാരുടെ നേതാവ് പറഞ്ഞു:

"ഇത് ഞങ്ങളുടെ സാമ്രാജ്യമാണ്. അടിമകളായ നിങ്ങൾ പ്രതിഷേധങ്ങൾ ഇല്ലാതെ ഞങ്ങളെ അനുസരിക്കണം. നിങ്ങളെ രക്ഷിക്കുന്നതും ശിക്ഷിക്കുന്നതും ഭരിക്കുന്നതും ഇനി ഞങ്ങളാണ്. പ്രതിഷേധത്തിന്റെ പ്രതിഫലം മരണമാണ്. അച്ചടക്കവും അനുസരണയുമാണ് ഞങ്ങൾ നിങ്ങളിൽനിന്ന് പ്രതീക്ഷിക്കുന്നത്. എതിർപ്പുകളെ നശിപ്പിക്കുക ചുവപ്പിന്റെ മാർഗ്ഗമാണ്. എതിരാളികൾ കറുപ്പൻമാരാകുമ്പോൾ ഞങ്ങൾക്ക് ഒട്ടും ഭയപ്പെടേണ്ടതില്ല. ഉടമകളും അടിമകളുമായി നമുക്ക് ഇവിടെ ജീവിക്കാൻ പുതിയ നിയമങ്ങളും സംവിധാനങ്ങളും ആവശ്യമാണ്."

തുടർന്ന് ഗച്ഛൻമാരുടെ നേതാവ് പുത്തൻ നടപടിക്രമങ്ങളെ വിവരിച്ചു.

ഇപ്പോൾ ആത്മപുരത്തിൽ സ്വയം പര്യാപ്തതയോടെ ജീവിക്കുന്ന നാട്ടുറുമ്പുകൾ ആരുമില്ല. ഇമ്മമരത്തിനും ഉഡുപശുക്കൾക്കും ഓങ്കാരികളാണ് ഉടമസ്ഥാവകാശം സ്ഥാപിച്ചിരിക്കുന്നത്. ഓങ്കാരികളുടെ ദയവിൽ ഗച്ഛൻമാർക്ക് ചില അവകാശങ്ങളും ലഭിച്ചിട്ടുണ്ട്. ഇമ്മമരത്തിന്റേയും ഉഡുപശുക്കളുടേയും സ്വാദറിഞ്ഞ ഗച്ഛൻമാരും ഓങ്കാരികളും ചില പ്രത്യേക നടപടിക്രമങ്ങളേയും നടപ്പിലാക്കി. കുനിയനുറുമ്പുകൾ അവകാശംവെച്ച ഇമ്മമരത്തേയും ഉഡുപശുക്കളേയും നാട്ടുറുമ്പുകൾ വളർത്തണമെന്ന് അവർ കല്പിച്ചു. ഇമ്മമരത്തിന്റെ നീരിനും വിത്തിനും ഉടമ പുത്തൻ അധികാരികൾ മാത്രമാണ്. ഉഡുപശുക്കളുടെ പാലിന്റെ അവകാശികൾ ഓങ്കാരികളും ഗച്ഛൻമാരുമാണ്. ഓങ്കാരികളാണ് ഉല്പാദനക്രമങ്ങളെ നിശ്ചയിക്കുന്നതും ഉല്പന്നങ്ങളെ വിതരണം ചെയ്യുന്നതും. സമൂഹത്തിന്റെ സമാധാനത്തിനുവേണ്ടി മറ്റു ചില നടപടികളും ഗച്ഛൻമാർ നടപ്പിലാക്കി.

നാട്ടുറുമ്പുകൾ കടമകളെ പൂർത്തിയാക്കാൻ വേണ്ടി നിരന്തരം അദ്ധ്വാനിക്കേണ്ടതാണ്. അവരുടെ അദ്ധ്വാനഫലം അധികാരികൾക്ക് അവകാശപ്പെട്ടതാണ്. അദ്ധ്വാനത്തിന് പ്രതിഫലം പറ്റുന്നവരും ആഗ്രഹിക്കുന്നവരും ശിക്ഷണ നടപടികൾക്ക് വിധേയരാകും. ജീവൻ നിലനിർത്താൻ വേണ്ടത് നൽകുമെന്നും ഗച്ഛൻമാരുടെ നേതാവ് നാട്ടുറുമ്പുകളെ അറിയിച്ചു.

ഗച്ഛൻമാരുടെ നേതാവിന്റെ പ്രഖ്യാപനങ്ങൾ കേട്ട നാട്ടുറുമ്പുകൾ നിരാശയോടെ മാളങ്ങളിലേക്ക് പിൻവാങ്ങി. പിന്നീട് പൊള്ളക്കാലി ഉറുമ്പുകളെ പ്രത്യേകം വിളിച്ച ഗച്ഛൻമാരുടെ നേതാവ് പറഞ്ഞു:

"പൊള്ളക്കാലികളുടെ ധീരതയേയും ആത്മാഭിമാനത്തേയും നമ്മൾ അംഗീകരിക്കുന്നു. നാട്ടുറുമ്പുകളെ മുഴുവൻ രക്ഷിക്കാൻ നിങ്ങളാണ് ജീവത്യാഗം നടത്തിയത്. പോരാളികളുടെ ധീരതയെ അംഗീകരിക്കുന്നവരാണ് ഞങ്ങൾ. ഇനിമുതൽ നിങ്ങൾക്ക് ഉന്നതമായ സ്ഥാനമാണ് ഞങ്ങൾ നൽകുന്നത്. ഓങ്കാരികളുടേയും ഗച്ഛൻമാരുടേയും ആജ്ഞകളെ നാട്ടുറുമ്പുകളിൽ നടപ്പിലാക്കേണ്ടത് നിങ്ങളാണ്. ഇമ്മമരത്തിന്റെ നീരും വിത്തും ഉഡുപശുവിന്റെ പാലും കണക്ക് അനുസരിച്ച് ഞങ്ങളെ ഏല്പിക്കേണ്ടത് നിങ്ങളാണ്. അതിനുള്ള ചില പ്രത്യേക അവകാശങ്ങളും നിങ്ങൾക്ക് ലഭിക്കും."

ഗച്ഛൻമാരുടെ നേതാവിന്റെ ആജ്ഞകൾ കേട്ട പൊള്ളക്കാലികൾ ആദരവോടെ നിലംപറ്റി കിടന്ന് നന്ദി പ്രകടിപ്പിച്ചു. അധികാരികളുടെ ആജ്ഞകളെ നടപ്പിലാക്കാൻ തയ്യാറായ അവർ ആവേശത്തോടെ മാളത്തിലേക്ക് മടങ്ങി.

തുടർന്ന് നാട്ടുറുമ്പുകളുടെ ജീവിതം കൂടുതൽ ദുരിതപൂർണ്ണമായി തീർന്നു. ഇപ്പോൾ എല്ലാ മാളങ്ങളിലും ഇമ്മമരവും ഉഡുപശുക്കളുമുണ്ട്. മരത്തിനും പശുവിനും വേണ്ടി അവർ ഒരു പകൽ മുഴുക്കെ നിരന്തരം അദ്ധ്വാനിച്ചു. മരത്തിൽനിന്നു നീരും പശുവിൽനിന്നു പാലും ശേഖരിക്കുന്ന നാട്ടുറുമ്പുകൾ അവയെ ഉമിനീരു ചേർത്ത് ഉരുളകളാക്കി പൊള്ളക്കാലികളെ ഏല്പിച്ചു. പൊള്ളക്കാലികൾ ഉരുളകളെ ഓങ്കാരികളുടെ കാരണവർക്ക് കൃത്യമായ കണക്കുകളോടെ കൈമാറി. ഇലകൂടാരങ്ങളിൽ അവയെ സൂക്ഷിക്കുന്ന ഓങ്കാരികൾ മിച്ചമുള്ളവയെ ഗച്ഛൻമാർക്ക് വിതരണം ചെയ്യുന്നു.

നാട്ടുറുമ്പുകളുടെ ജീവിതം പ്രതിഫലമില്ലാത്ത നിരന്തര അദ്ധ്വാനമായിത്തീർന്നു. അമിതാദ്ധ്വാനത്തിൽ ഏർപ്പെട്ടിരിക്കുന്ന അവർക്ക് ഇരപിടിക്കാനുള്ള സമയംപോലും ലഭിച്ചില്ല. ഗച്ഛൻമാരുടെ ആജ്ഞകളെ നടപ്പിലാക്കിയ പൊള്ളക്കാലികൾ രോഗം ബാധിച്ച നാട്ടുറുമ്പുകളെപോലും കഠിനമായി ശിക്ഷിക്കുന്നു. അവരുടെ ശിക്ഷാ നടപടികൾ പലപ്പോഴും നാട്ടുറുമ്പുകളുടെ മരണവും അംഗവൈകല്യവുമായിതീർന്നു. സ്വന്തം ദയനീയതയെകണ്ട് സഹതപിച്ച നാട്ടുറുമ്പുകൾ പ്രതികരിക്കാൻ കഴിയാതെ തുടർച്ചയായി പണിയെടുത്തുകൊണ്ടിരുന്നു.

ഒരിക്കൽ പൊള്ളക്കാലി സുന്ദരിയെ കണ്ടപ്പോൾ ഗച്ഛൻമാരുടെ നേതാവ് മന:പ്രയാസത്തോടെ വികാരങ്ങളെ അടക്കി. കറുപ്പിന്റെ ആകർഷണം ഗച്ഛന്റെ മനസ്സിൽ തീവ്രസൗന്ദര്യമായി വികസിച്ചു. വീണ്ടും പൊള്ളക്കാലി സുന്ദരിയെ കണ്ടപ്പോൾ പരിസരബോധം നഷ്ടപ്പെട്ട ഗച്ഛൻമാരുടെ നേതാവ് നാട്ടുറുമ്പിന്റെ പ്രാകൃതഭംഗിയിൽ സ്വയം മറന്ന് ഇണചേർന്നു. പിന്നീട് ഗച്ഛനേതാവ് കുറേ യുവാക്കളുമായി പൊള്ളക്കാലികളുടെ മാള

ത്തിൽ എത്തി. ഗച്ഛൻമാരുടെ വരവു കണ്ടപ്പോൾ ആണുങ്ങളായ പൊള്ള ക്കാലികൾ തലകുനിച്ച് മാളത്തിൽ നിന്ന് ഇറങ്ങി. തുടർന്ന് ഗച്ഛൻമാർ പൊള്ള ക്കാലി യുവതികളുമായി ഇണചേർന്നു തുടങ്ങി. അന്നുമുതൽ എല്ലാ രാത്രി കളിലും പൊള്ളക്കാലി യുവതികളെ തേടി ഗച്ഛൻമാർ വന്നുകൊണ്ടിരുന്നു.

ചുവപ്പിന്റേയും കറുപ്പിന്റേയും ഇണചേരലുകൾ ഉണ്ടാക്കിയ പ്രത്യാ ഘാതങ്ങളെ നമുക്ക് പരിശോധിക്കാം.

പൊള്ളക്കാലി സുന്ദരികളുടെ മക്കളായി കറുപ്പും ചുവപ്പും ഇടകലർന്ന ഉറുമ്പുകളാണ് മുട്ടകൾ വിരിഞ്ഞ് ഉണ്ടാകുന്നത്. തലമുതൽ അര ക്കെട്ടുവരെ ചുവപ്പും പിന്നീട് കറുപ്പുമുള്ള കുഞ്ഞുങ്ങളെ പൊള്ളക്കാലി യുവതികൾ വാത്സല്യത്തോടെ ലാളിച്ചു. മക്കളുടെ പ്രത്യേക നിറത്തെ കണ്ട് ആഹ്ലാദിച്ച അവർ വംശത്തിന് ചുവപ്പുനിറം ലഭിച്ചതിൽ അഭിമാനിക്കുകയും ചെയ്തു. പൊള്ളക്കാലികളുടെ വംശമാറ്റത്തെക്കുറിച്ചറിഞ്ഞ് മറ്റ് നാട്ടുറുമ്പു കൾ ഗച്ഛൻമാരുടെ വരവിനുവേണ്ടി കാത്തിരുന്നു. ചുവന്ന മക്കളുടെ അമ്മ മാരാകാനുള്ള ആഗ്രഹവുമായി നാട്ടുറുമ്പുകളിലെ യുവതികൾ തുടർച്ചയായി പ്രാർത്ഥിക്കുകയും ചെയ്തു. കറുപ്പ് വംശചിഹ്നമായി കരുതിയ അവർ ഇപ്പോൾ ചുവപ്പിനെ അധികാരത്തിന്റേയും വംശമഹത്വത്തിന്റേയും പ്രതീ കമായി കാണുന്നു.

ഒരിക്കൽ, കൂട്ടംചേർന്നു നടന്ന ഗച്ഛയുവാക്കളെ കണ്ടപ്പോൾ സുന്ദ രികളായ കല്ല്യാണ ഉറുമ്പുകൾ ലൈഗിംകാവേശത്തോടെ അവരെ സമീപി ച്ചു. പരിസരബോധം നഷ്ടപ്പെട്ട ഗച്ഛയുവാക്കൾ ആവേശത്തോടെ കറുത്ത സുന്ദരികളായ കല്ല്യാണ ഉറുമ്പുകളുമായി ഇണചേർന്നു. കല്ല്യാണ ഉറുമ്പു കൾക്ക് ചുവന്ന ചെറു ഉറുമ്പുകൾ മക്കളായി ഉണ്ടായി. കല്ല്യാണ ഉറുമ്പുക ളെപ്പോലെ നിരുപദ്രവികളല്ലാത്ത അവ ചെറുതെങ്കിലും ആക്രമണ സ്വഭാവി കളായി വളർന്നു. ചുവന്ന മക്കളെ കാണുമ്പോൾ കല്ല്യാണ ഉറുമ്പുകൾ അധി കാരത്തിന്റെ വംശമാഹാത്മ്യത്തെ ഓർത്ത് അഭിമാനിച്ചു. അടിമത്തത്തിന്റെ കറുപ്പിനെ അവർ വെറുക്കുകയും ചെയ്തു.

വീണ്ടും പല നാട്ടുറുമ്പുകളും യുവാക്കളായ ഗച്ഛൻമാരെ സ്വീക രിച്ച് ചുവന്ന മക്കളെ ഉണ്ടാക്കി. ഇതിനിടെ ഓങ്കാരി യുവാക്കളും നാട്ടുറു മ്പുകളെ സമീപിച്ചു. അവയ്ക്കും ചുവന്ന നിറത്തിലുള്ള മക്കൾ ഉണ്ടായി. ഗച്ഛൻമാരും ഓങ്കാരികളും നാട്ടുറുമ്പുകളുമായി ഇണചേർന്നെങ്കിലും അവയെ ഒരിക്കലും അരയാലിൽ പ്രവേശിക്കാൻ അനുവദിച്ചില്ല. അങ്ങനെ സംഭവിച്ചാൽ അധികാരത്തിന് സ്ഥാനചലനങ്ങൾ ഉണ്ടാകുമെന്ന് അവർ കരു തി. ഗച്ഛൻമാരുടേയും ഓങ്കാരികളുടേയും പെണ്ണുറുമ്പുകൾ പുറംലോകം കാണാതെ കൂടുകളിൽതന്നെ ഇരുന്നു. ആണുറുമ്പുകളുടെ നീചബന്ധത്തെ ക്കുറിച്ച് അറിഞ്ഞ അവർ നാട്ടുറുമ്പുകളുമായി സഹകരിക്കാൻപോലും തയ്യാ റായില്ല.

നാട്ടുറുമ്പുകളുടെ മാളങ്ങളിൽ ഗച്ഛൻമാരുടേയും ഓങ്കാരികളുടേയും സന്തതികൾ വർദ്ധിച്ചുകൊണ്ടിരുന്നു. ഇപ്പോൾ ആത്മപുരത്തിലെ നാട്ടുറുമ്പുകൾ കറുപ്പിനെ അവജ്ഞയോടെയാണ് കാണുന്നത്. ചുവന്ന മക്കളോട് അവയ്ക്ക് അമിതമായ സ്നേഹവാത്സല്യങ്ങളാണ് ഉള്ളത്. ഓങ്കാരികളുടേയും ഗച്ഛൻമാരുടേയും മക്കൾ നാട്ടുറുമ്പുകളിൽ പെരുകിയപ്പോൾ ഓങ്കാരി കാരണവൻ ഉറുമ്പുകളെയെല്ലാം വിളിച്ചുകൂട്ടി.

ആത്മപുരത്തിലെ സ്ഥിരവാസികളായ ഓങ്കാരികളും ഗച്ഛൻമാരും അനേകം മാറ്റങ്ങൾക്ക് വഴങ്ങി. നാട്ടുറുമ്പുകളും അവസ്ഥയറിഞ്ഞ് മാറ്റം വെച്ചു. മെലിഞ്ഞു നീണ്ട ഓങ്കാരികളും ഗച്ഛൻമാരും പുത്തൻ സാഹചര്യത്തിലെ സുഖസമൃദ്ധികളിൽ മുഴുകി ഏറെ തടിച്ചിരിക്കുന്നു. നാട്ടുറുമ്പുകളുടെ അവസ്ഥ അതിദയനീയമാണ്. ആവശ്യത്തിന് ഭക്ഷണവും പ്രതിഫലവുമില്ലാതെ നിരന്തരം പണിയെടുത്ത അവർ മെലിഞ്ഞുനീണ്ട് അവശരായിരിക്കുന്നു. സുഖവും വിശ്രമവും അവരുടെ ജീവിതത്തിൽ നിന്നകന്നു.

നിരന്നു നിൽക്കുന്ന നാട്ടുറുമ്പുകളോടും സങ്കരസന്തതികളോടും ഓങ്കാരി കാരണവർ പറഞ്ഞു:

"നമ്മുടെ ജീവിതത്തിൽ ചില മാറ്റങ്ങൾ അത്യാവശ്യമായി തീർന്നിരിക്കുന്നു. അരയാലുകളെ കേന്ദ്രീകരിച്ച നമ്മുടെ ജീവിതവ്യവസ്ഥ നാടുകളിൽ മുഴുക്കെ വ്യാപിക്കണം. അരയാൽ നമ്മുടെ ദിവ്യവും പവിത്രവുമായ വൃക്ഷമാണ്. അരയാലിനെ കേന്ദ്രീകരിച്ച് പുതിയ ജീവിതം ഉണ്ടാകുമ്പോൾ നമുക്ക് ഒരിക്കലും നാശം സംഭവിക്കില്ല. ഇമ്മമരവും ഉഢ്ഢുപശുക്കളും എല്ലാ മാളങ്ങളിലും അത്യാവശ്യമാണ്. അവയുടെ എല്ലാം അവകാശം ഓങ്കാരികൾക്കു തന്നെയായിരിക്കും. ഗച്ഛൻമാരും ഓങ്കാരികളും അരയാലിൽ താമസിക്കാനാണ് ദൈവനീതി ആവശ്യപ്പെടുന്നത്. നാട്ടുറുമ്പുകൾ മണ്ണിൽ മാളങ്ങൾ ഉണ്ടാക്കണം. സാമ്രാജ്യത്തിന്റെ വിസ്തൃതി കൂട്ടാൻ, വിഭവങ്ങൾ ഉണ്ടാക്കാൻ തൊഴിൽ നിയമങ്ങൾ അത്യാവശ്യമായി തീർന്നിരിക്കുന്നു. നാട്ടുറുമ്പുകളുടെ പല മക്കൾക്കും ഓങ്കാരികളുടേയും ഗച്ഛൻമാരുടേയും രക്തമാണുള്ളത്. ചുവപ്പ് നമ്മുടെ വംശമായതുകൊണ്ട് അവർക്ക് ചില പ്രത്യേക അവകാശങ്ങളും നൽകണം. ഗച്ഛനേതാവ് അവയെ വിസ്തരിക്കുന്നതാണ്."

ഓങ്കാരി കാരണവർ പിന്മാറിയപ്പോൾ ഗച്ഛനേതാവ് മുമ്പോട്ടുവന്ന് നാട്ടുറുമ്പുകളെ സമീപിച്ചു.

ദൈവന്യായം അറിയുന്ന ഓങ്കാരികൾ മഹത്വത്തിന്റെ പ്രത്യക്ഷരൂപമാണെന്നും ഗച്ഛൻമാരുടെ സ്ഥാനം അവർക്കു താഴെയാണെന്നും ഗച്ഛനേതാവ് നാട്ടുറുമ്പുകളെ പ്രത്യേകം ഓർമ്മിപ്പിച്ചു. ചുവന്ന നാട്ടുറുമ്പുകൾക്ക് പ്രത്യേക അവകാശങ്ങളും ഗച്ഛനേതാവ് നൽകി. എല്ലാവർക്കും സ്ഥാനക്രമം അനുസരിച്ചാണ് തൊഴിലുകൾ വിഭജിച്ചത്. ഓങ്കാരികൾക്കും പവിത്രവൃക്ഷമായ ആലിനും വേണ്ടി ആത്മത്യാഗത്തോടെ, പ്രതിഫലം ആഗ്രഹിക്കാതെ നാട്ടുറുമ്പുകൾ അദ്ധ്വാനിക്കണമെന്ന് ഗച്ഛനേതാവ് ആജ്ഞാപിച്ചു. തുടർന്ന്

ഗച്ഛനേതാവ് കല്പിച്ചപ്പോൾ ഗച്ഛയുവാക്കൾ മുമ്പോട്ടുവന്നു. പരിസരപ്രദേശങ്ങളിലെ അരയാലുകളെക്കുറിച്ചറിയിച്ച അവർ അമിതമായി വംശവർദ്ധന ഉണ്ടാകുമ്പോൾ വിഭജനം അത്യാവശ്യമാണെന്നു അറിയിച്ചു. പുതിയ സാഹചര്യത്തേയും പ്രതിസന്ധികളേയും നേരിടേണ്ട രീതികളെക്കുറിച്ചും ഗച്ഛയുവാക്കൾ ദീർഘമായി സംസാരിച്ചു.

ഗച്ഛനേതാവ് കല്ല്യാണ ഉറുമ്പിന്റെ സന്തതിയായ ചോണൻ ഉറുമ്പുകളോട് പറഞ്ഞു:

"ശത്രുക്കളെ നേരിടാൻ നമുക്ക് അനേകം ആയുധങ്ങൾ ആവശ്യമുണ്ട്. ഇതുവരെ ഞങ്ങളാണ് ആയുധങ്ങൾ ഉണ്ടാക്കിയത്. ഞങ്ങളുടെ ആയുധങ്ങളെ ഉണ്ടാക്കാനുള്ള വിദ്യ ഞങ്ങൾ നിങ്ങളെ അഭ്യസിപ്പിക്കാം. അവ നിങ്ങൾക്കു മാത്രം അവകാശപ്പെട്ട തൊഴിൽമുറയാണ്."

ഗച്ഛനേതാവ് അറിയിച്ചതോടെ ചോണൻ ഉറുമ്പുകൾക്ക് ആയുധങ്ങൾ ഉണ്ടാക്കാനുള്ള അവകാശം ലഭിച്ചു. ആയുധം പ്രയോഗിക്കാനുള്ള മുറകളെ അവർ നാട്ടുറുമ്പുകളെ പരിശീലിപ്പിച്ചില്ല. പിറ്റേന്ന് പ്രഭാതത്തോടെ ഗച്ഛൻമാരുടെ നേതൃത്വത്തിൽ നാട്ടുറുമ്പുകളുടെ അകമ്പടിയോടെ അടുത്ത അരയാലിലേക്ക് അവർ യാത്ര ആരംഭിച്ചു. ഉറുമ്പിൻ കൂട്ടങ്ങളുടെ അവസാനത്തിലാണ് ഓങ്കാരികളുടെ സ്ഥാനം. ദൈവന്യായങ്ങളെ പ്രഖ്യാപിക്കുന്ന അവരെ ഗച്ഛൻമാർ സംരക്ഷിച്ചു നടന്നു.

## രണ്ട്

ഇനി നമ്മൾ നാട്ടുറുമ്പുകളിൽ ചിലർ നടത്തിയ അധീശത്വത്തിന് എതിരെയുള്ള സമരങ്ങളെയാണ് പരിശോധിക്കുന്നത്.

ഇമ്മമരത്തേയും ഉഡ്ഡുപശുക്കളേയും കേന്ദ്രീകരിച്ചാണ് ഇപ്പോൾ ഉറുമ്പുകളുടെ ജീവിത വ്യവസ്ഥ മുമ്പോട്ടു നീങ്ങുന്നത്. കുനിയനുറുമ്പുകളുടെ സ്വയംപര്യാപ്ത ജീവിതം ഇപ്പോൾ മറ്റെല്ലാ മാളങ്ങളിലും വ്യാപിച്ചിരിക്കുന്നു. നിറഭേദം അനുസരിച്ച് നടത്തിയ തൊഴിൽവിഭജനം പിന്നീട് ജാതീയതയും ജാതി പണിത്തരങ്ങളുമായി അധഃപതിക്കുന്നു. കറുപ്പ് അപമാനത്തിന്റേയും അധഃകൃതാവസ്ഥയുടേയും നിറമായി. ചുവപ്പ് വംശ മഹത്വമായതോടെ മറ്റ് ഉറുമ്പുകൾ പ്രവൃത്തിയിലും നടപ്പിലും പാലിക്കേണ്ട നിയമവ്യവസ്ഥയുമുണ്ടായി. സങ്കര ഉറുമ്പുകൾക്ക് നാട്ടുറുമ്പുകളെ അപേക്ഷിച്ച് മാന്യത ലഭിച്ചെങ്കിലും അവയ്ക്കും അടിമകളെപോലെ പ്രതിഫലം ഇല്ലാതെ ജോലി ചെയ്യേണ്ടിവന്നു. പൊള്ളക്കാലികളിൽ ഉണ്ടായ സങ്കര ഉറുമ്പുകൾക്ക് ഇമ്മമരത്തിന്റെ നീരിനെ ഉരുളയാക്കുകയാണ് ജോലി. കല്ല്യാണ ഉറുമ്പുകളുടെ ചുവന്ന മക്കൾ അവയെ ഉമിനീരു പുരട്ടി ദീർഘകാലം സൂക്ഷിക്കുന്നു. സങ്കര ഉറുമ്പുകൾ ഓങ്കാരികളുടേയും ഗച്ഛൻമാരുടേയും മക്കളായതുകൊണ്ട് അവയ്ക്ക് സമൂഹത്തിൽ മാന്യത ലഭിച്ചു. ഇതിൽനിന്ന് വിഭിന്നമായ ചില അവസ്ഥകളും ഉറുമ്പുകളുടെ ഇടയ്ക്ക് ഉണ്ടായി.

രണ്ട് ഗച്ഛസുന്ദരികൾ അമിതമായ ആവേശത്തോടെ മരത്തിലെ പൊത്തിൽനിന്ന് രഹസ്യമായി ഇറങ്ങിവന്ന് പൊള്ളക്കാലി ഉറുമ്പുകളുമായി ഇണചേർന്നു. ഇണചേരലിനെതുടർന്ന് ഗച്ഛസുന്ദരികൾ നികൃഷ്ടമായ അനുഭവങ്ങളെ നേരിടുന്നു. ഗച്ഛസുന്ദരികളുടെ മുട്ടകളിൽ നിന്ന് കറുത്ത മക്കളാണ് ജനിക്കുന്നത്. വംശമഹത്വത്തെ അപമാനിച്ച വിവരം ഉടനടി ഗച്ഛനേതാവിന്റേയും ഓങ്കാരി കാരണവരുടേയും അടുത്തെത്തി. ഗച്ഛയുവതികളേയും മക്കളേയും കണ്ട് സത്യസ്ഥിതി മനസ്സിലാക്കിയ ഓങ്കാരി കാരണവർ ദിക്കുകളെ ഞെട്ടിപ്പിക്കുന്ന ദൈവന്യായങ്ങളെ വെളിപ്പെടുത്തി.

"നമ്മുടെ വംശമഹത്വത്തെ നശിപ്പിച്ച ഇവർ ജീവിക്കാൻ അർഹരല്ല. പക്ഷേ സ്ത്രീകളും കുട്ടികളും വധം അർഹിക്കുന്നില്ല. അതുകൊണ്ട് ഭക്ഷണം കിട്ടാതെ അലയുവാനുള്ള ശിക്ഷയാണ് നമ്മൾ നൽകേണ്ടത്. ഈ ഗച്ഛ യുവതികളേയും മക്കളേയും നമ്മുടെ സാമ്രാജ്യത്തിൽനിന്ന് പുറത്താക്കണം. ഇത് ഗച്ഛയുവതികൾക്കും മക്കൾക്കും മാത്രമുള്ള ശിക്ഷയല്ല. താഴ്ന്ന വംശക്കാരെ പ്രാപിക്കുന്ന എല്ലാ യുവതികൾക്കും അവരുടെ മക്കൾക്കും ഇനിമുതൽ ഇതാണ് ശിക്ഷാവിധി. നമ്മുടെ സാമ്രാജ്യത്തിൽനിന്ന് പുറന്തള്ളപ്പെടുന്ന ഇവർ യാതൊരു തൊഴിലിനും അവകാശമില്ല. ഇരതേടാനോ, ഇരപിടിക്കാനോ ഇവർക്ക് അവകാശമില്ല. മാളങ്ങൾ ഉണ്ടാക്കാനോ, മാളത്തിൽ താമസിക്കാനോ ഇവർക്ക് അവകാശമില്ല."

ഓങ്കാരികാരണവരുടെ ദൈവന്യായത്തെ ഗച്ഛൻമാർ കൃത്യനിഷ്ഠയോടെ നടപ്പിലാക്കി. സമൂഹത്തിൽനിന്ന് പുറന്തള്ളപ്പെട്ട ഗച്ഛയുവതികളും മക്കളും ആത്മപുരം ഉപേക്ഷിച്ച് യാത്ര തുടർന്നു. സഹായത്തിനായി അവർ മറ്റു പല ഉറുമ്പുകളേയും സമീപിച്ചെങ്കിലും അപമാനം മാത്രമാണ് അവർക്കു കിട്ടിയത്. ഗച്ഛയുവതിയും മക്കളും ഭക്ഷണത്തിനുവേണ്ടി ജന്മം മുഴുക്കെ അലഞ്ഞുനടക്കാൻ നിർബ്ബന്ധിതരായി.

രണ്ട് ഗച്ഛയുവതികളും മക്കളും മാത്രമല്ല സമൂഹ ബഹിഷ്ക്കരണത്തിന് വിധേയരായത്. ഓങ്കാരി യുവതി കുനിയനുറുമ്പുമായി ഇണചേർന്നപ്പോൾ കറുത്ത മക്കൾ അവൾക്കും ഉണ്ടായി. തുടർന്ന് അവളും മക്കളും ആത്മപുരത്തിൽനിന്ന് പുറന്തള്ളപ്പെട്ടു. ഇത്തരം സ്ഥിതിവിശേഷങ്ങൾ നാട്ടുറുമ്പുകളുടെ ഇടയ്ക്കും നടപ്പിലായി. പൊള്ളക്കാലി സുന്ദരികൾ കുനിയനുറുമ്പുകളുമായി ഇണചേർന്ന് സങ്കരസന്തതികളെ ഉണ്ടാക്കി. ഓങ്കാരികളുടെ ദൈവന്യായങ്ങളാണ് ഇപ്പോൾ നാട്ടുറുമ്പുകളുടേയും നിയമങ്ങൾ. പൊള്ളക്കാലി യുവതികളേയും മക്കളേയും നാട്ടുറുമ്പുകൾ അപമാനഭാരത്തോടെയാണ് സമൂഹത്തിൽനിന്ന് പുറത്താക്കുന്നത്.

ഇനി നമുക്ക് വീണ്ടും ആത്മപുരത്തിലെ ഉറുമ്പുകളുടെ സാമ്രാജ്യത്തിലേക്ക് മടങ്ങാം.

പ്രാചീനകാലത്ത് നാട്ടുറുമ്പുകൾ കറുപ്പിനെ സൗന്ദര്യമായും സമൃ

ദ്ധിയുടേയും ഭാഗ്യത്തിന്റേയും നിറമായും കരുതി. ഇപ്പോൾ ചുവപ്പാണ് സൗന്ദര്യത്തിന്റേയും മഹത്വത്തിന്റേയും നിറം. സങ്കരസന്തതികൾക്ക് ഇരുണ്ട ചുവപ്പാണെങ്കിലും അവരും ബഹുമാന്യരാണ്. ചുവപ്പ് അധികാരത്തിന്റേയും സൗന്ദര്യത്തിന്റേയും മാനദണ്ഡമായതോടെ നാട്ടുറുമ്പുകളുടെ സാംസ്ക്കാരികബോധം കീഴ്മേൽ മറിഞ്ഞു. ഓങ്കാരികളും ഗച്ഛൻമാരും അദ്ധ്വാനിക്കാതെ തിന്നു സുഖിച്ചപ്പോൾ അവരുടെ ശരീരം മാംസളവും മൃദുലവുമായി. തടിച്ച പ്രകൃതവും മൃദുലമായ തൊലിയും ചുവന്ന നിറവും സൗന്ദര്യത്തിന്റെ മികവായി നാട്ടുറുമ്പുകളിൽ വരെ എത്തിച്ചേർന്നു. തടിച്ചു വീർത്ത കവിളും വണ്ണിച്ച കൈകാലുകളും യുവാക്കളെ ആകർഷിക്കുന്ന യുവതികളുടെ സൗന്ദര്യമായി. ചുവപ്പ് അധികാര നിർണ്ണയം നടത്തുമ്പോൾ അവരുടെ സൗന്ദര്യബോധം സാംസ്ക്കാരിക പ്രതീകമാകുക സ്വാഭാവികമാണല്ലോ.

കറുപ്പ് അജ്ഞതയുടേയും അടിമത്തത്തിന്റേയും അധഃകൃതാവസ്ഥയുടേയും പ്രതീകമായി. ചുവപ്പ് വംശമഹത്വത്തിന്റേയും അധികാരത്തിന്റേയും അറിവിന്റേയും പ്രതീകമാണെന്ന് ഓങ്കാരികൾ ആവർത്തിച്ചു പറഞ്ഞു. എങ്കിലും നാട്ടുറുമ്പുകളിൽ ചിലർ ഇപ്പോഴും വസ്തുതകളെ തല തിരിച്ചു കാണുന്നു. അപകടകാരികളായ നാട്ടുറുമ്പുകളെക്കുറിച്ചറിഞ്ഞ ഓങ്കാരി കാരണവർ എല്ലാ ഉറുമ്പുകളേയും വിളിച്ചുചേർത്തു.

"ചുവപ്പ് അറിവിന്റേയും അധികാരത്തിന്റേയും വംശമഹത്വത്തിന്റേയും ചിഹ്നമാണ്. ചുവപ്പിന്റെ ദിവ്യശക്തിയെ നിങ്ങൾക്ക് അറിയാമല്ലോ. ഞാൻ കല്പന ഇറക്കിയാൽ എല്ലാ നാട്ടുറുമ്പുകളും കൊല്ലപ്പെടും. നാമത് ചെയ്യാത്തതിന്റെ കാരണം നിങ്ങൾക്ക് ബോദ്ധ്യമായിട്ടില്ലെന്ന് തോന്നുന്നു. നിങ്ങൾ കറുത്തതും ഞങ്ങൾ ചുവന്നതും ഒരു ജന്മംകൊണ്ട് സംഭവിക്കുന്നതല്ല. അനേകം ജന്മങ്ങളിൽ പുണ്യംചെയ്തതുകൊണ്ടാണ് ഞങ്ങൾ ചുവന്നവരായി ജനിച്ചത്. നിങ്ങൾ കറുത്തവരായത് പൂർവ്വജന്മങ്ങളിലെ ദുഷ്കൃത്യങ്ങളുടെ ഫലം അനുഭവിക്കാനാണ്. ദുഷ്കൃത്യങ്ങളുടെ ഫലം അനുഭവിച്ചു തീർത്താൽ മാത്രമെ നിങ്ങൾക്ക് വരും ജന്മത്തിൽ ചുവന്ന ഉറുമ്പുകളാകാൻ കഴിയൂ. വരും ജന്മത്തിനുവേണ്ടി നിങ്ങൾ ചെയ്യേണ്ടത് ഇത്രമാത്രമാണ്. അനാവശ്യമായി കർമ്മങ്ങളുടെ പ്രതിഫലത്തെക്കുറിച്ച് ചിന്തിക്കരുത്. നിഷ്കാമത്തോടെ പ്രവർത്തിക്കുമ്പോൾ നിങ്ങൾക്ക് ദുഷ്കൃത്യങ്ങളുടെ ഫലം അനുഭവിച്ചുതീർക്കാൻ കഴിയും. നിങ്ങളുടെ കർമ്മത്തിനും ജീവിതത്തിനും ഉത്തരവാദി നിങ്ങളോ ഞങ്ങളോ അല്ല. അനേകം പൂർവ്വജന്മങ്ങളിലെ വിധിന്യായങ്ങളാണ്. ഈ ജീവിതത്തെ വിധി എന്നാണ് വിളിക്കേണ്ടത്."

ഉറുമ്പുകളുടെ കണ്ണുകളിലെ നിസ്സഹായത കണ്ട ഓങ്കാരി കാരണവർ തുടർന്നു:

"വിധിയെ അനുസരിക്കുകയാണ് വിധിയെ ലംഘിക്കുവാനുള്ള മാർഗ്ഗം. വിധിയുടെ വഴി കണ്ടെത്താൻ ആർക്കും കഴിയില്ല. വിധിയെ മാറ്റാനും

കഴിയില്ല. അത് ദൈവന്യായങ്ങളുടെ ധിക്കാരമായി അടുത്ത ജന്മത്തേയും ദു:ഖകരമാക്കും. അതുകൊണ്ട് നിങ്ങൾ സംശയാലുക്കളാവാതെ നിഷ്കാമത്തോടെ പ്രവർത്തിക്കണം."

നിഷ്കാമകർമ്മത്തിന്റെ ഭൗതികനേട്ടങ്ങളെക്കുറിച്ച് ഓങ്കാരികാരണവർക്ക് വ്യക്തമായി അറിയാം. നാട്ടുറുമ്പുകൾ ജീവിതത്തെ വിധിയായി കരുതി വരും ജന്മത്തിനുവേണ്ടി നിഷ്കാമമായി അദ്ധ്വാനിക്കുമ്പോൾ യഥാർത്ഥത്തിൽ ആത്മാവിന്റെ മോചനമല്ല സംഭവിക്കുന്നത്. അധീശത്വതാല്പര്യത്തെ സംരക്ഷിക്കുന്ന കർമ്മവിധിയും നിഷ്കാമകർമ്മവും ഓങ്കാരികൾക്കും ഗച്ഛൻമാർക്കും എല്ലാ കാലത്തും സുഖസമൃദ്ധമായി ജീവിക്കാനുള്ള ഭൗതികപരിസരത്തെ ഉണ്ടാക്കുകയാണ്. സംശയങ്ങളെ തീർത്ത ഓങ്കാരികാരണവർ വീണ്ടും പറഞ്ഞു:

"ഞാൻ ഓങ്കാരികാരണവർ ആയത് എന്റെ കഴിവുകൾകൊണ്ടല്ല. കഴിഞ്ഞ ജന്മങ്ങളിൽ ഞാൻ ചെയ്ത സുകൃതങ്ങളുടെ ഫലമാണ് ഇന്നത്തെ ഞാനും എന്റെ ജീവിതവും. എന്റെ മൂത്ത മകനായിരിക്കും എന്റെ മരണത്തിനുശേഷം ഓങ്കാരികളുടെ കാരണവരാകുക. അവൻ പറയുന്ന ദൈവന്യായങ്ങളെ നിങ്ങൾ അനുസരിക്കണം. അവൻ എന്റെ മൂത്തമകനായത് പോയ ജന്മങ്ങളിലെ സുകൃതങ്ങളുടെ ഫലമാണ്. ഇതുതന്നെയാണ് ഗച്ഛൻമാരുടെ നേതാവും അനുഭവിക്കുക. അയാളുടെ മൂത്ത മകനായിരിക്കും ഗച്ഛനേതാവ്. ഞങ്ങൾ മരിച്ചാൽ മാത്രമാണ് മൂത്തമകൻ അവകാശിയാകുക. ദൈവന്യായത്തെയാണ് ഞാൻ വെളിപ്പെടുത്തുന്നത്. ദൈവന്യായങ്ങളെ ധിക്കരിക്കുക നരകത്തെ സ്വീകരിക്കലാണ്. ഉറുമ്പുകളുടെ വംശം ഭൂമിയിൽ നിലനിൽക്കാൻ വേണ്ട ദൈവന്യായങ്ങളെയാണ് ഞാൻ നിങ്ങളോട് പറഞ്ഞത്."

"സംശയം നരകത്തിലേക്കുള്ള വഴിയാണെന്നും സംശയാലു സമൂഹത്തിന് അനാവശ്യമാണെന്നും നിങ്ങൾ എപ്പോഴും ഓർമ്മിക്കുക. സംശയങ്ങളില്ലാതെ നിഷ്കാമമായി എല്ലാവരും അവനവന് അനുവദിച്ച പ്രവർത്തികൾ ചെയ്യുക. അതുതന്നെയാണ് വരുംജന്മത്തിനുവേണ്ടിയുള്ള സുകൃതകൃത്യം."

നാട്ടുറുമ്പുകളോട് പുത്തൻ ന്യായവിധികളെ പ്രഖ്യാപിച്ച ഓങ്കാരികാരണവർ ദൈവന്യായങ്ങളെ കൊണ്ടുണ്ടാകുന്ന ഭൗതികനേട്ടങ്ങളെക്കുറിച്ച് അവരോട് സംസാരിച്ചില്ല. നാട്ടുറുമ്പുകളെ ആദ്ധ്യാത്മികതയുടെ കാണാകടലിൽ അകപ്പെടുത്താനാണ് ഓങ്കാരി കാരണവർ ശ്രമിച്ചത്. എന്നാൽ പുത്തൻ ന്യായവിധിയുടെ ഭൗതികനേട്ടങ്ങളെക്കുറിച്ച് മറ്റ് ഓങ്കാരികൾക്കും ഗച്ഛൻമാർക്കും വ്യക്തമായി അറിയാം. ലോകത്തെ ഓങ്കാരികൾക്കും ഗച്ഛൻമാർക്കുമായി വിഭജിച്ച ഓങ്കാരി കാരണവർ അനന്തര തലമുറകൾക്കുപോലും അദ്ധ്വാനിക്കാതെ ജീവിക്കാനുള്ള മാർഗ്ഗമാണ് പ്രഖ്യാപിച്ചത്. ചുവപ്പിന്റെ വംശമഹത്വവും അധീശത്വ താല്പര്യങ്ങളും ഓങ്കാരി കാരണവർ

എക്കാലത്തും നിലനിൽക്കാൻ വേണ്ട പ്രഖ്യാപനമാണ് നടത്തിയത്. ജീവിതത്തിന്റെ വ്യർത്ഥതയേയും വിധിയുടെ അലിഖിത ന്യായത്തേയുംകുറിച്ചു പറയുമ്പോഴും ഭൗതികതയും വംശതാല്പര്യങ്ങളുമാണ് ഓങ്കാരി കാരണവരെ നിയന്ത്രിച്ചത്.

ദൈവന്യായങ്ങളെ അറിയുന്ന ഓങ്കാരികളെ ഭീതിയോടെയാണ് ഗച്ഛൻമാർ അനുസരിച്ചത്. കായികമായി ശക്തരായ അവരെ ആദ്ധ്യാത്മിക വിചാരങ്ങൾകൊണ്ട് ഓങ്കാരികൾ കീഴടക്കി. ഓങ്കാരികളെ ഭയന്ന ഗച്ഛൻമാർ കാലാതീതമായ സുഖസമൃദ്ധികൾക്കുവേണ്ടി അവരെ അനുസരിച്ചു. അദ്ധ്വാനങ്ങളെ നാട്ടുറുമ്പുകൾക്കും സങ്കരവർഗ്ഗങ്ങൾക്കും വിഭജിക്കുമ്പോൾ പണിത്തരങ്ങൾ ജാതീയ ഉല്പന്നമാകുന്നു. അപ്പോൾ ഉണ്ടാകുന്ന പരിവർത്തനങ്ങളില്ലാത്ത അടഞ്ഞ അവസ്ഥ ഗച്ഛൻമാർക്കും ഓങ്കാരികൾക്കുമാണ് സുഖസമൃദ്ധികളെ നൽകുക.

ഇനി നമ്മൾ ശവന്തീനി ഉറുമ്പുകളുടെ ഇടയിലേക്കാണ് കടന്നുചെല്ലുന്നത്.

ഓങ്കാരികളുടേയും ഗച്ഛൻമാരുടേയും വരവിനു മുമ്പ് ഉറുമ്പുകൾക്ക് അദൃശ്യശക്തികളെക്കുറിച്ച് യാതൊരു അറിവുമുണ്ടായിരുന്നില്ല. ജനനമരണങ്ങളെ പ്രകൃതിയുടെ സ്വാഭാവികതയായി അവർ കരുതി. ജൈവപ്രകൃതങ്ങൾക്ക് വഴങ്ങി മാത്രമാണ് നാട്ടുറുമ്പുകൾ ജീവിച്ചത്. ഓങ്കാരികളും ഗച്ഛൻമാരും അരയാലിനെ പവിത്ര വൃക്ഷമാക്കുകയും അതിന്റെ മുകളിൽ അദൃശ്യശക്തിയെ പ്രതിഷ്ഠിക്കുകയും ചെയ്തു. അതോടെ സ്വാഭാവികമായും നാട്ടുറുമ്പുകളിൽ ദൈവ വിചാരങ്ങൾ ഭീതിയോടെ കടന്നുവന്നു. ദൈവവിചാരങ്ങളുടെ തുടർച്ചയായി പുനർജന്മവും വിധിയും നിഷ്കാമകർമ്മവും അവരെ കീഴടക്കി. വിധിവിശ്വാസികളായി തീർന്നതോടെ പരിസരബോധം അവർക്ക് നഷ്ടപ്പെട്ടു. ജന്മത്തെ സംബന്ധിച്ച വ്യാകുലതകൾ മാത്രമായി തീർന്നു നാട്ടുറുമ്പുകളുടെ ജീവിതം. എന്നാൽ വരും ജന്മത്തിന്റെ സുഭിക്ഷതക്കുവേണ്ടി ദുരിതങ്ങളെ സഹിക്കാൻ അവർ തയ്യാറായി.

ഓങ്കാരികളുടേയും ഗച്ഛൻമാരുടേയും ചിന്തകളേയും ആജ്ഞകളേയും അനുസരിച്ചാണ് നാട്ടുറുമ്പുകൾ ജീവിച്ചത്. കാലാകാലങ്ങളായി അനുസരണയോടെ ജീവിച്ച നാട്ടുറുമ്പുകളെ പ്രകോപിപ്പിച്ച് പരിവർത്തനത്തിന് തയ്യാറാക്കുന്നത് യുവാവായ ശവന്തീനി ഉറുമ്പാണ്. ശവങ്ങളുടെ ഭക്ഷ്യസമൃദ്ധിയിൽ കാലം കഴിക്കേണ്ട യുവാവായ ശവന്തീനി ഉറുമ്പ് ചെറുപ്പത്തിൽതന്നെ വഴിവിട്ട് ചിന്തിച്ചുതുടങ്ങുന്നു. ശൈശവത്തിനുശേഷമുള്ള ബോധവികാസം ശവന്തീനി ഉറുമ്പിനെ ശവങ്ങളിൽ നിന്ന് പിന്തിരിപ്പിച്ച് മറ്റ് ഇരകളെ കണ്ടെത്താൻ നിർബ്ബന്ധിതനാക്കി. വഴിവിട്ട് സഞ്ചരിച്ചതോടെ യുവാവായ ശവന്തീനി ഉറുമ്പിന് പരിസരത്തെക്കുറിച്ച് ബോദ്ധ്യമുണ്ടായി. നാട്ടുറുമ്പുകളുടെ അടിമത്തത്തേയും വന്നുകൂടിയവരുടെ അധീശത്വ താല്പര്യത്തേയും യുവാവായ ശവന്തീനി ഉറുമ്പ് തിരിച്ചറിഞ്ഞു. പിന്നീട് അടിമ

ത്തത്തെ അവസാനിപ്പിക്കാനുള്ള സാദ്ധ്യതകളെയാണ് ശവന്തീനി ഉറുമ്പ് തിരഞ്ഞത്. ഓങ്കാരികളുടെ ദൈവന്യായങ്ങളുടെ ഭൗതികതാല്പര്യങ്ങളെ ശവന്തീനി ഉറുമ്പ് തിരിച്ചറിഞ്ഞു. ഭൗതികസമൃദ്ധിയിൽ കുടിച്ചും രമിച്ചും ജീവിക്കുന്ന ഓങ്കാരികളും ഗച്ഛൻമാരും നാട്ടുറുമ്പുകൾക്കുവേണ്ടി ജീവിതത്തിന്റെ വ്യർത്ഥതയേയും ആദ്ധ്യാത്മികതയുടെ മഹത്വത്തേയും വിളംബരം ചെയ്യുന്നു. കറുപ്പിന്റെ സാംസ്ക്കാരിക ഔന്നത്യത്തെ തകർത്ത ഓങ്കാരികളും ഗച്ഛൻമാരും ചുവപ്പിന്റെ സാംസ്ക്കാരിക സവിശേഷതയെ നാട്ടുറുമ്പുകളിൽ അടിച്ചേൽപ്പിക്കുന്നു. അതുകൊണ്ട് ചുവപ്പിന്റെ സാംസ്ക്കാരിക മേൽക്കോയ്മയെ തകർക്കുകയാണ് അടിസ്ഥാനപരമായ ആവശ്യമെന്ന് യുവാവായ ശവന്തീനി ഉറുമ്പ് വിശ്വസിച്ചു.

സ്വാതന്ത്ര്യത്തിന്റേയും സ്വയംപര്യാപ്തതയുടേയും പ്രാചീനതയെ കണ്ടെടുത്ത യുവാവായ ശവന്തീനി ഉറുമ്പ് അവയെ വീണ്ടും നടപ്പിലാക്കാൻ വേണ്ട വഴികൾ തിരഞ്ഞു. നൂറ്റാണ്ടുകളുടെ അറിവുകേടിനെയാണ് യുവാവായ ശവന്തീനി ഉറുമ്പ് ആദ്യമായി നേരിട്ടത്. കൊള്ളക്കാരുടെ കാട്ടുനീതി സ്ഥിരവാസികളുടെ നാട്ടുനീതിയെ പരിഷ്ക്കരിച്ച് അവകാശംവെച്ചിരിക്കുന്നു. അധികാരം സാമ്പത്തികസ്ഥിതിയെ കേന്ദ്രീകരിച്ചപ്പോൾ ദരിദ്രന്റെ നിലവിളികൾ വെറും ഒച്ചയിടലായി തീർന്നു. വിഭജനങ്ങളും ജാതിപണിത്തരങ്ങളും ഓങ്കാരികളുടേയും ഗച്ഛൻമാരുടേയും അധികാരത്തെ നിരന്തരം ശക്തിപ്പെടുത്തുന്നു. ചുവപ്പ് മഹത്വമായതോടെ കറുപ്പ് അധഃകൃത നിറവുമായി.

നാട്ടുറുമ്പുകളുടെ പ്രാചീനാവസ്ഥയെ തിരിച്ചറിഞ്ഞ യുവാവായ ശവന്തീനി ഉറുമ്പ് മറ്റ് ശവന്തീനി ഉറുമ്പുകളെ വിളിച്ചുകൂട്ടി.

“സത്യത്തെ അന്വേഷിക്കാനും കണ്ടെത്താനും നമ്മൾ ബാദ്ധ്യസ്ഥരാണ്. നമുക്ക് നഷ്ടപ്പെട്ടത് പരിസരബോധവും ജീവിതവുമാണ്. അവസ്ഥയോട് പ്രതികരിക്കാനുള്ള ജീവധർമ്മത്തെയാണ് ഓങ്കാരികളുടെ ദൈവന്യായങ്ങൾ ഇല്ലാതാക്കിയത്. നമ്മുടെ ജീവിതം ഈ ഭൂമിയിൽവെച്ചുതന്നെ അവസാനിക്കുന്നു. ഭൂമിക്കു മുകളിലുള്ള കാര്യങ്ങൾക്ക് നമ്മുടെ ജീവിതവുമായി യാതൊരു ബന്ധവുമില്ല. അദൃശ്യശക്തികൾ അനാവശ്യമാണെന്ന് തിരിച്ചറിയുമ്പോഴാണ് നമുക്ക് വിമോചനം ഉണ്ടാകുക.”

ചെറുപ്പത്തിന്റെ വാക്കുകളെ അവിശ്വസിച്ച കാരണവർ ചോദിച്ചു:

“നിനക്കുതന്നെ അറിയാത്ത കാര്യങ്ങളാണ് നീ പറയുന്നത്. ഭൂമിക്കു മുകളിലെ സത്യങ്ങളെ നീ എങ്ങനെയാണ് കണ്ടെത്തിയത്?”

സംശയങ്ങൾ നീളുന്നതു കണ്ടപ്പോൾ യുവാവായ ശവന്തീനി ഉറുമ്പ് ആവേശത്തോടെ പറഞ്ഞു:

“നമ്മൾ അടിമകളാണെന്നും പരസ്പരം വിഭജിക്കപ്പെട്ടവരാണെന്നും തിരിച്ചറിയുമ്പോൾ സത്യത്തെ നമുക്ക് കണ്ടെത്താം. സുഹൃത്തുക്കളായ നാട്ടുറുമ്പുകൾ ഒന്നിച്ചു തിന്നും കിടന്നും ജീവിച്ച കാലമുണ്ടായിരുന്നു. അന്ന്

കറുപ്പിന്റെ ന്യായങ്ങളാണ് നിലനിന്നത്. അന്നു നമ്മൾ ദുർബ്ബലനെ സഹായിക്കുകയും സ്നേഹിക്കുകയുമാണ് ചെയ്തത്. സൗഹാർദ്ദത്തിന്റേയും സഹകരണത്തിന്റേയും സുവർണ്ണകാലത്തെ പുനഃസ്ഥാപിക്കുകയാണ് നമ്മുടെ ലക്ഷ്യം.''

മറ്റ് ശവന്തീനി ഉറുമ്പുകൾ ഒരേ ശബ്ദത്തിൽ യുവാവായ ശവന്തീനി ഉറുമ്പിനോട് പറഞ്ഞു:

''നിന്റെ സമനില തെറ്റിയിരിക്കുന്നു. ചുവപ്പിന്റെ മഹത്വമാണ് യാഥാർത്ഥ്യം. അക്കാലത്ത് കറുപ്പിന്റെ അധഃകൃതാവസ്ഥയെ നമുക്ക് തിരിച്ചറിയാൻ കഴിഞ്ഞില്ല. പൂർവ്വജന്മത്തിലെ പാപഫലമാണ് നമ്മുടെ ഇന്നത്തെ ജീവിതം. വരും ജന്മം മാത്രമാണ് നമുക്ക് പ്രതീക്ഷ നൽകുന്നത്. ഈ ജന്മത്തിന്റെ വിധിയെ നമ്മൾ അനുഭവിച്ചു തീർക്കണം. നിഷ്കാമ കർമ്മത്തെക്കുറിച്ച് നിനക്ക് അറിയാമല്ലോ?''

അധികാരത്തിന്റെ നീതിനിർവ്വഹണത്തെ തിരിച്ചറിഞ്ഞ യുവാവായ ശവന്തീനി ഉറുമ്പ് തുടർന്ന് തന്റെ കാഴ്ചപ്പാടുകളെ അവരുടെ മുമ്പിൽ അവതരിപ്പിച്ചു. ജീവിതം ഭൂമിയോടെ അവസാനിക്കുന്നതാണെന്നും ജീവികളുടെ ജനനത്തിനും മരണത്തിനും ദൈവന്യായങ്ങൾ അനാവശ്യമാണെന്നും യുവാവായ ശവന്തീനി ഉറുമ്പ് വിവരിച്ചു. ജനനം ഉണ്ടാകുന്നത് ഇണചേരുന്നതു കൊണ്ടാണ്. വാർദ്ധക്യവും രോഗങ്ങളും മരണത്തിന് കാരണമാകുന്നു. ഇതൊന്നും ദൈവന്യായങ്ങളുടെ നിർവ്വഹണമല്ല. ആയുധത്തിന്റെ ശക്തിയാണ് ഇപ്പോൾ നീതിയും സാമൂഹ്യഘടനയും സൃഷ്ടിക്കുന്നത്. കുറച്ചു പേർ വലിയൊരു സമൂഹത്തെ അടിമകളാക്കിയിരിക്കുന്നു. യഥാർത്ഥത്തിൽ സംഭവിക്കേണ്ടത് ഭൂരിപക്ഷം പേരുടേയും ന്യായങ്ങളാണ് അന്ത്യവിധിയാകേണ്ടതെന്നും യുവാവായ ശവന്തീനി ഉറുമ്പ് കൂട്ടിച്ചേർത്തു. ഭൂരിപക്ഷത്തിന്റെ നീതിയാണ് സാമൂഹ്യ വ്യവസ്ഥയായി തീരേണ്ടത്. ഇവിടെ സംഭവിക്കുന്നത് ന്യൂനപക്ഷത്തിനുവേണ്ടി ഭൂരിപക്ഷം അദ്ധ്വാനിക്കുകയും അവരുടെ നീതി നടപ്പാക്കുകയുമാണ്.''

മറ്റ് ശവന്തീനി ഉറുമ്പുകൾ വാക്കുകളെ അത്ഭുതത്തോടെ കേട്ടപ്പോൾ യുവാവായ ശവന്തീനി ഉറുമ്പ് ആവേശത്തോടെ തുടർന്നു. ''ചുവപ്പാണല്ലോ അവരുടെ മഹത്വം. ചുവപ്പിന്റെ മഹാരഹസ്യത്തെ ഞാൻ നിങ്ങൾക്ക് കാണിച്ചുതരാം.''

മറ്റ് ഉറുമ്പുകളുടെ ശ്രദ്ധ ക്ഷണിച്ച യുവാവായ ശവന്തീനി ഉറുമ്പ് യാതനകളെ നേരിടാനുള്ള സന്നദ്ധതയോടെ വിരലിനെ കടിച്ചുപൊട്ടിച്ച് എറിഞ്ഞു. കടിച്ചുമാറ്റിയ അവയവങ്ങളിൽനിന്നും അവന്റെ ശരീരത്തിൽ നിന്നും ധാരമുറിയാതെ ചോര ഒഴുകി. ചോരയുടെ ചുവപ്പിനെ ചൂണ്ടിക്കാണിച്ച യുവാവായ ശവന്തീനി ഉറുമ്പ് പറഞ്ഞു.

''ജീവികളുടെ എല്ലാം രക്തത്തിന്റെ നിറം ചുവപ്പാണ്. പരിതസ്ഥിതിയാണ് നിറങ്ങളെ നിശ്ചയിക്കുന്നത്. ചുവപ്പിന് യാതൊരു മഹത്വവുമില്ല.''

യുവാവായ ശവന്തീനി ഉറുമ്പിന്റെ വാക്കുകളെ മിക്കവരും അവഗണിച്ചു പുറന്തള്ളി. മുടന്തനായിത്തീർന്ന അവൻ അടിമത്തം അവസാനിപ്പിക്കാൻ വീണ്ടും പരിശ്രമിച്ചു. വീണ്ടും പലതവണ യുവാവായ ശവന്തീനി ഉറുമ്പ് അവയവങ്ങളെ കടിച്ചുതുപ്പി ചോരയുടെ ചുവപ്പിനെ പ്രദർശിപ്പിച്ചു. അവയവങ്ങൾ എല്ലാം നഷ്ടപ്പെട്ടപ്പോൾ വയറിലേക്ക് കൊമ്പുകൾ താഴ്ത്തി ചോര വലിച്ചെടുത്തു തുപ്പിയ യുവാവായ ശവന്തീനി ഉറുമ്പ് മറ്റ് ഉറുമ്പുകൾക്ക് കാഴ്ചവസ്തുവായി കുറേനേരം കിടന്നു. പിന്നീട് അവൻ നിസ്സഹായതയോടെ ജീവിതം അവസാനിപ്പിച്ചു.

യുവാവായ ശവന്തീനി ഉറുമ്പിന്റെ ജീവനാശം മറ്റ് യുവാക്കളെ പ്രകോപിപ്പിച്ചു. അവന്റെ വാക്കുകൾ ഇടിമുഴക്കത്തിന്റെ സത്യമായി അവരുടെ മനസ്സിൽ നിറഞ്ഞു. യുവാവായ മറ്റൊരു ശവന്തീനി ഉറുമ്പ് ചെറുപ്പക്കാരെ വിളിച്ചുചേർത്ത് പ്രാചീനമായ സമത്വത്തെ വീണ്ടും സ്ഥാപിക്കാനുള്ള വഴികൾ തിരഞ്ഞു.

ഇപ്പോൾ ആത്മപുരത്തിൽ മാത്രമല്ല ദേശാന്തരങ്ങളിൽ മുഴുക്കെ ഓങ്കാരികളുടേയും ഗച്ഛൻമാരുടേയും അധികാരമാണ് നടപ്പിലുള്ളത്. അവരുടെ അധീശത്വ താല്പര്യങ്ങൾ എല്ലാവരും അനുസരിക്കേണ്ട സാമൂഹ്യ നിയമങ്ങളായിത്തീർന്നിരിക്കുന്നു. ഗച്ഛൻമാരുടെ ആയുധങ്ങളോട് ഏറ്റുമുട്ടുമ്പോൾ നാട്ടുറുമ്പുകൾക്ക് വംശനാശമാണ് സംഭവിക്കുക. ചെറു സംഘട്ടനങ്ങളല്ല ഭൂരിപക്ഷത്തിന്റെ സംഘടിത ആക്രമണമാണ് വിജയത്തിൽ എത്തിച്ചേരുക എന്ന വിശ്വാസമാണ് അവർക്ക് ഉണ്ടായത്. പ്രകൃതി നൽകിയ പ്രതിരോധവയവങ്ങളാണ് നാട്ടുറുമ്പുകൾക്ക് ഉള്ളത്. ചോണൻ ഉറുമ്പുകൾ ആയുധങ്ങൾ ഉണ്ടാക്കുന്നെങ്കിലും അവയെ പ്രയോഗിക്കാൻ അറിയുക ഗച്ഛൻമാർക്ക് മാത്രമാണ്. കരുതലോടെ നീങ്ങിയ യുവാവായ ശവന്തീനി ഉറുമ്പ് ഗച്ഛൻമാർ പുറത്താക്കിയ യുവതികളെ കണ്ടെത്തി ആയുധം ഉപയോഗിക്കാനുള്ള കഴിവു നേടുന്നു. ഇതിനിടയ്ക്ക് ആയുധം ഉണ്ടാക്കാൻ അറിയുന്ന ചെറുപ്പക്കാരായ ചോണനുറുമ്പുകളെ അവൻ സംഘടിപ്പിച്ചു. തുടർന്ന് അവർ മറ്റ് നാട്ടുറുമ്പുകളെ സംഘടിപ്പിക്കാനുള്ള ശ്രമങ്ങൾ തുടങ്ങി. സുഖസമൃദ്ധവും സ്വതന്ത്രവുമായ പ്രാചീനകാലം ഓർമ്മകളിലേക്കു കടന്നുവന്നതോടെ നാട്ടുറുമ്പുകളുടെ യുവത്വം പ്രക്ഷുബ്ധമായി. ജീവത്യാഗം ചെയ്ത യുവാവായ ശവന്തീനി ഉറുമ്പിന്റെ വാക്കുകളും അവരുടെ ഗതിയും അവരുടെ ആത്മാഭിമാനത്തെ ഉണർത്തി. പിന്നീട് അവർ രഹസ്യമായി ആയുധപരിശീലനം ആരംഭിച്ചു.

ഒരു രാത്രി ആത്മപുരം പുഴവക്കത്തെ നാട്ടുറുമ്പുകളിലെ ചെറുപ്പക്കാർ ആൺ–പെൺ വ്യത്യാസമില്ലാതെ രാത്രിയുടെ ഇരുട്ടിലേക്ക് മാളങ്ങളിൽനിന്ന് ഇറങ്ങിനടന്നു. ശവന്തീനിയുറുമ്പുകളിലെ ചെറുപ്പക്കാരും അവരുടെ കൂടെ ചേർന്നു. ഇരുട്ടത്ത് ശ്രദ്ധയോടെ നടന്ന അവർ മുൻനിശ്ചയം അനുസരിച്ച് വേപ്പിൻചോട്ടിൽ വിശാലമായ മാളം പണിതു. മാളത്തിനകത്ത്

പൊള്ളക്കാലികളും ശവന്തീനി ഉറുമ്പുകളും മറ്റുള്ളവയും യാതൊരു വിഭജനക്രമവുമില്ലാതെ സ്വയംപര്യാപ്തതയോടെ സർവ്വസ്വതന്ത്രരായി ജീവിക്കേണ്ടതാണ്. ആർക്കും പ്രത്യേക അവകാശമില്ലാത്ത മാളത്തിൽ ഉഡ്ഡുപശുക്കളും ഇമ്മമരവും എല്ലാവർക്കും അവകാശപ്പെട്ട ഭക്ഷണത്തിനുള്ള മാർഗ്ഗമാണ്. ഇമ്മമരത്തിന്റെ വിത്ത് കരുതൽധനമായി സൂക്ഷിക്കേണ്ടതാണെന്നും യുവാവായ ശവന്തീനി ഉറുമ്പ് പറഞ്ഞു. യുവാക്കളും യുവതികളും നിർബന്ധമായും ആയുധം ഉപയോഗിക്കാൻ പരിശീലിക്കണമെന്നും അവൻ പ്രഖ്യാപിച്ചു. ഏതു നിമിഷവും ഗച്ഛൻമാർ ആക്രമിക്കാമെന്നും സങ്കരവർഗ്ഗങ്ങളും പല നാട്ടുറുമ്പുകളും അവരെ പിന്തുണക്കുമെന്നും ചെറുപ്പക്കാരനായ ശവന്തീനി ഉറുമ്പ് മുൻ കരുതലോടെ പറഞ്ഞു. പിന്നീട് അവർ ശത്രുവിന്റെ ആക്രമണത്തെ ഓർത്ത് ജാഗ്രതയോടെ കാത്തിരുന്നു.

പ്രതീക്ഷിച്ചതുപോലെ ഗച്ഛൻമാരുടെ പട അവരെ ആക്രമിക്കാൻ എത്തി. ഗച്ഛൻമാർ വായ തുറന്ന് ആയുധം പ്രയോഗിച്ചപ്പോൾ നാട്ടുറുമ്പുകളും അതേ രീതിയിൽ ആയുധങ്ങളെ തൊടുത്തുവിട്ടു. നാട്ടുറുമ്പുകളിൽ നിന്ന് ആയുധങ്ങൾ വരുന്നതുകണ്ട ഗച്ഛൻമാർ അമ്പരന്നു. പിന്നീട് സാമ്രാജ്യത്തിന്റെ നിലനില്പിനുവേണ്ടി അവർ ആവേശത്തോടെ യുദ്ധംചെയ്തുതുടങ്ങി. ഒരു പകൽ മുഴുക്കെ നീണ്ട ആക്രമണമാണ് അവർ പരസ്പരം നടത്തിയത്. അനേകം ഗച്ഛൻമാരും നാട്ടുറുമ്പുകളും മരിച്ചുവീണു. പലർക്കും മാരകമായ മുറിവേറ്റു. യുദ്ധം ഭീകരമായി തുടർന്നെങ്കിലും ഗച്ഛൻമാർക്ക് നാട്ടുറുമ്പുകളെ തോല്പിക്കാനായില്ല. ഇരുട്ട് പരന്നതോടെ ഗച്ഛൻമാർ പിൻവാങ്ങി. നാട്ടുറുമ്പുകൾ അമിതമായ ആത്മവിശ്വാസത്തോടെ വേപ്പിൻചുവട്ടിലെ മാളത്തിലേയ്ക്കു മടങ്ങി.

വീണ്ടും പലതവണ ഗച്ഛൻമാർ നാട്ടുറുമ്പുകളെ ആക്രമിച്ചു. ഗച്ഛൻമാരെ ധീരതയോടെ നേരിട്ട അവർ ചില ദിവസങ്ങളിൽ ശത്രുവിനെ തോല്പിക്കുകയും ചെയ്തു. ശത്രു ശക്തരാണെന്ന് അറിഞ്ഞപ്പോൾ ഗച്ഛൻമാർ വേപ്പിൻചോട്ടിലെ നാട്ടുറുമ്പുകളെ അവഗണിച്ചു. സാമൂഹ്യജീവിതം ശാന്തമായതോടെ വേപ്പിൻചോട്ടിലെ നാട്ടുറുമ്പുകൾ സ്വാതന്ത്ര്യത്തേയും സമഭാവനയേയും ജീവിതരീതിയാക്കി സമൂഹത്തെ മാറ്റിപ്പണിതു. എല്ലാവർക്കും ആയുധം ഉപയോഗിക്കാൻ അറിയാമെങ്കിലും മികച്ച യോദ്ധാവും നേതൃത്വശേഷിയുള്ളവനും അവരുടെ നേതാവായിത്തീർന്നു. അധികാരം വ്യക്തിയിൽ കേന്ദ്രീകരിക്കുന്നതിനെ യുവാവായ ശവന്തീനി ഉറുമ്പ് എപ്പോഴും എതിർത്തുകൊണ്ടിരുന്നു. നേതൃത്വ കാലാവധി ഒരുവർഷത്തേക്കു മാത്രമായി നിജപ്പെടുത്തണമെന്നും എല്ലാ ഉറുമ്പുകളുടേയും ഓരോ പ്രതിനിധികളുള്ള സംഘമാണ് മാളത്തിലെ ഭരണം നടത്തേണ്ടതെന്നും അവർ വാദിച്ച് ഉറപ്പിച്ചു. അധികാരം വ്യക്തിയിൽ കേന്ദ്രീകരിക്കുമ്പോൾ ചൂഷണവും അടിമത്തവും ഉണ്ടാകുമെന്ന് യുവാവായ ശവന്തീനി ഉറുമ്പു പറഞ്ഞു.

നേതാവായി തീർന്ന യുവാവായ ശവന്തീനി ഉറുമ്പ് ഭരണക്രമ സൗക ര്യത്തിനുവേണ്ടി വിവിധ വിഭാഗങ്ങളിൽനിന്ന് സംഘാംഗങ്ങളെ തിരഞ്ഞെ ടുത്തു. ആറുമാസത്തെ ശാന്തതയ്ക്കുശേഷം ഗച്ഛൻമാരുടെ വൻപട അവരെ ആക്രമിക്കാൻ എത്തി. ഇത്തവണയും ഗച്ഛൻമാരാണ് തോറ്റ് പിൻമാറുന്നത്.

ഓങ്കാരിപക്ഷക്കാരായ രണ്ട് കുനിയൻ ഉറുമ്പുകൾ മനസ്സുമാറി വേപ്പിൻചുവട്ടിലെ മാളത്തിൽ എത്തിയപ്പോൾ യുവാവായ ശവന്തീനി ഉറുമ്പ് അവരെ ആദരവോടെ സ്വീകരിച്ചു. സമഭാവനയുടെ സൗഹൃദങ്ങളെ ഒരാഴ്ച അനുഭവിച്ച അവർ തുടർന്ന് രഹസ്യമായി യുവാവായ ശവന്തീനി ഉറുമ്പിനെ സമീപിച്ചു.

മറ്റാരും കേൾക്കാതെ കുനിയനുറുമ്പുകൾ പറഞ്ഞു:

"തങ്ങൾ ഓങ്കാരികളുടെ ദൂതൻമാരായാണ് വന്നിരിക്കുന്നത്. താങ്കൾക്കും താങ്കളുടെ വംശത്തിനും മഹത്തായ അവസരത്തെയാണ് ഓങ്കാ രികൾ വാഗ്ദാനം ചെയ്യുന്നത്. ഒരുവർഷം മാത്രമാണ് ഇപ്പോൾ താങ്കളുടെ ആധിപത്യത്തിന്റെ കാലാവധി. അതുകഴിഞ്ഞാൽ താങ്കളും സാധാരണക്കാ രനാകും. താങ്കളുടെ പിൻതലമുറയുടേയും ഗതി ഇതുതന്നെയാണ്. ഓങ്കാ രികളുടെ ദൈവന്യായങ്ങളെ താങ്കൾക്ക് അറിയാമല്ലോ. ചുവപ്പിന്റെ മഹ ത്വത്തെ അല്ല ഞങ്ങൾ പറയുന്നത്. പൂർവ്വജന്മങ്ങളിലെ സുകൃതങ്ങളുടെ ഫല മാണ് ഓങ്കാരികളേയും ഗച്ഛൻമാരേയും അധികാരികളാക്കുന്നത്. അവരുടെ വംശപരമ്പരകൾ ഔന്നത്യത്തോടെ എക്കാലത്തും ജീവിക്കും. താങ്കൾക്കും വംശപരമ്പരകൾക്കും അത്തരം അവസ്ഥയിൽ എത്തിച്ചേരാം."

യുവാവായ ശവന്തീനി ഉറുമ്പ് കുനിയനുറുമ്പുകളുടെ വാക്കുകളെ പ്രതീക്ഷയോടെ കേട്ടു. അവർ വീണ്ടും തുടർന്നു:

"താങ്കളെ ദത്തെടുത്ത് ഗച്ഛനാക്കുന്ന ഓങ്കാരികൾ താങ്കളേയും വംശ ത്തേയും എക്കാലത്തേയും ഭരണാധികാരികളാക്കും."

കുനിയൻ ഉറുമ്പുകളുടെ വാക്കുകൾ കേട്ട യുവാവായ ശവന്തീനി ഉറുമ്പ് ക്ഷോഭത്തെ നിശ്ശബ്ദതകൊണ്ടു നേരിട്ടു.

പിന്നീട് പല രാത്രികളിലും കുനിയനുറുമ്പുകൾ അവനെ രഹസ്യ മായി സന്ദർശിച്ചു. കാലാകാലങ്ങളിലേക്കു നീളുന്ന വംശത്തിന്റെ സുഭിക്ഷ തയെ കണ്ട് അവസാനം യുവാവായ ശവന്തീനി ഉറുമ്പു പറഞ്ഞു:

"ഓങ്കാരികാരണവരെ ഇവിടേയ്ക്ക് അയയ്ക്കുക. അവരുടെ വാഗ്ദ നത്തെ ഞാൻ സ്വീകരിച്ചിരിക്കുന്നു."

പിറ്റേന്നുതന്നെ ഓങ്കാരികാരണവരും അകമ്പടിയായി ഗച്ഛൻമാരും വേപ്പുമരച്ചോട്ടിൽ എത്തി. നാട്ടുറുമ്പുകൾ ആക്രമിക്കാൻ തയ്യാറായപ്പോൾ യുവാവായ ശവന്തീനി ഉറുമ്പ് അവരെ തടഞ്ഞു. ഓങ്കാരികാരണവരേയും ഗച്ഛൻമാരേയും അവൻ ആദരവോടെ മാളത്തിൽ എത്തിച്ചു. പിന്നീട് ആചാര അനുഷ്ഠാനങ്ങളോടെ ചടങ്ങുകൾ ആരംഭിച്ചു. വികൃതമായി ശബ്ദിച്ച ഓങ്കാ

രിക്കാരണവർ യുവാവായ ശവന്തീനി ഉറുമ്പിന്റെ ശരീരം മുഴുവൻ നക്കി ത്തുടച്ച് ശുദ്ധമാക്കി. പിന്നീട് ഓങ്കാരികാരണവർ മറ്റ് ഉറുമ്പുകളോട് പറഞ്ഞു:

"ഇദ്ദേഹം അസാമാന്യശക്തിയുള്ള ഗച്ഛനായി തീർന്നിരിക്കുന്നു. ഗച്ഛന്റെ ക്ഷാത്രവീര്യമാണ് ഇദ്ദേഹത്തിന്റെ രക്തത്തിലും ഉള്ളത്. ഗച്ഛനായി തീർന്ന ഇദ്ദേഹം ഇനിമുതൽ ദൈവന്യായങ്ങളെ നടപ്പിലാക്കി തുടങ്ങും. ഇദ്ദേ ഹത്തെ നിയന്ത്രിക്കാനും ശരിയായ മാർഗ്ഗത്തിലേക്ക് നയിക്കാനും ചില ഓങ്കാ രികളും ഗച്ഛൻമാരും ഇവിടെ ഉണ്ടാകും."

നാട്ടുറുമ്പുകളിൽ ചിലർ ചതികണ്ട് പ്രതികരിക്കാൻ തയ്യാറായപ്പോൾ ഗച്ഛൻമാരും യുവാവായ ശവന്തീനി ഉറുമ്പും അവരെ ആക്രമിച്ച് ഇല്ലാതാ ക്കി. പേടിച്ചുവിറച്ചു നിന്ന മറ്റുള്ളവരോട് യുവാവായ ശവന്തീനി ഉറുമ്പ് പറഞ്ഞു:

"നാം മാറ്റത്തിന് വഴിപ്പെടാത്ത സമൂഹമാണ്. ഞാൻ എക്കാലത്തും നിങ്ങളുടെ അധിപനായിരിക്കും. എന്റെ തലമുറകളാണ് നിങ്ങളുടെ തലമുറ കളുടെ അധിപൻമാരാകുക. ഓങ്കാരികളുടെ ദൈവന്യായത്തെ ഞാനും നിങ്ങളും അനുസരിക്കണം. പൂർവ്വജന്മഫലങ്ങൾ അനുഭവിക്കേണ്ടതുതന്നെ യാണ്. അതാണ് ഓരോ വ്യക്തിയുടേയും ഔന്നത്യത്തിനും അധ:പതന ത്തിനും കാരണം. വിധിയാണ് ജീവികളുടെ ജീവിതത്തെ നിർണ്ണയിക്കുന്ന ത്. അതുകൊണ്ട് വരും ജന്മത്തിലെ സമൃദ്ധികൾക്കുവേണ്ടി നിഷ്കാമമായി പ്രതിഫലം ആഗ്രഹിക്കാതെ പ്രവർത്തിച്ചുതുടങ്ങാം."

തുടർന്ന് ഗച്ഛനായി തീർന്ന ശവന്തീനി ഉറുമ്പ് വേപ്പിൻചുവട്ടിലെ മാളത്തിന്റെ അധിപതിയായി ഓങ്കാരികളുടെ ദൈവന്യായങ്ങളെ സംരക്ഷി ച്ചുതുടങ്ങി.

## മൂന്ന്

**ഓ**ങ്കാരികളുടെ അധീശത്വതാല്പര്യങ്ങളും വിഭജനക്രമങ്ങളും വേപ്പിൻചുവട്ടിലെ നാട്ടുറുമ്പുകളുടെ ഇടയ്ക്ക് വീണ്ടും നടപ്പിൽ വന്നു. കുനി യൻ ഉറുമ്പുകളും കല്ല്യാണ ഉറുമ്പുകളും മറ്റുള്ളവയും വെവ്വേറെ മാളങ്ങൾ ഉണ്ടാക്കി അനുവദിക്കപ്പെട്ട ജോലിചെയ്തു. ഓങ്കാരികളുടെ ദൈവന്യാ യത്തെ ധിക്കരിച്ചാൽ മരിക്കുമെന്ന് ബോദ്ധ്യമുള്ള അവർ പ്രതികരിക്കാതെ നിശ്ശബ്ദരായി. ഫലശൂന്യമായി അദ്ധ്വാനിച്ച നാട്ടുറുമ്പുകളെ പൊള്ളക്കാലി ഉറുമ്പ് സംഘടിപ്പിച്ചുതുടങ്ങി. രഹസ്യമായാണ് അത്തരമൊരു നീക്കം നട ന്നത്. ഓങ്കാരികളുടെ ദൈവന്യായങ്ങളെ എതിർക്കുക മരണത്തെ സ്വീകരി ക്കലാണെന്ന് അവർക്ക് അറിയാം. സ്വാതന്ത്ര്യത്തിനും അതിരുകളില്ലാത്ത സാമൂഹ്യക്രമത്തിനും വേണ്ടി ജീവൻ ത്യജിക്കാൻ അവർ തയ്യാറായി.

ഒരു രാത്രി കുറേ നാട്ടുറുമ്പുകളുമായി വേപ്പിൻചുവട്ടിലെ മാളത്തി ലേക്ക് ഇരച്ചുകയറിയ യുവാവായ പൊള്ളക്കാലി ഉറുമ്പ് ഗച്ഛൻമാരേയും ഇലകളിൽ കൂട്ടുകൂടി താമസിച്ച ഓങ്കാരികളേയും കൊന്നൊടുക്കി. മാളങ്ങ

ളിലെ എല്ലാ ഉറുമ്പുകളേയും വിളിച്ചുചേർത്ത യുവാവായ പൊള്ളക്കാലി ഉറുമ്പ് വിഭജനക്രമങ്ങളില്ലാത്ത സാമൂഹ്യഘടനയെ വീണ്ടും നടപ്പിലാക്കി. ആധിപത്യം വീണ്ടും സ്ഥാപിക്കാൻ വേണ്ടി ഗച്ഛൻമാർ എത്തുമെന്ന് വിചാരിച്ച് നാട്ടുറുമ്പുകൾ യുദ്ധസന്നദ്ധരായി കാത്തിരുന്നു. അവരുടെ കണക്കുകൂട്ടലുകൾ ഉടനടി യാഥാർത്ഥ്യമായി തീർന്നു. ഓങ്കാരികളുടെ ദൈവന്യായത്തെ സ്ഥാപിക്കാൻ ആത്മപുരത്തിലെ ഗച്ഛൻമാർ വേപ്പിൻചുവട്ടിൽ എത്തി. തുടർന്ന് രാവുപകലുകളിൽ മുഴുക്കെ നീണ്ട യുദ്ധമുണ്ടായി. അനേകം ഗച്ഛൻമാർ ചത്തെങ്കിലും എണ്ണപ്പെരുക്കമുള്ള അവർതന്നെയാണ് അവസാനം വിജയിച്ചത്. നാട്ടുറുമ്പുകളിൽ മിക്കവയും മരിച്ചു. ജീവനുള്ളവ വികലാംഗരായ ജീവച്ഛവങ്ങളായി. പകതീരാതെ നടന്ന ഗച്ഛൻമാർ ജീവച്ഛവങ്ങളെ ആത്മപുരം പുഴയിൽ എറിഞ്ഞുകൊന്നു. പിന്നീട് അവർ വേപ്പിൻചോട്ടിലെ മാളങ്ങളെ അവശേഷിപ്പുകളില്ലാതെ നശിപ്പിച്ചു.

ഓങ്കാരികളുടെ ദൈവന്യായങ്ങളെ ധിക്കരിച്ചവരുടെ ജീവിതഗതിയെ നമുക്ക് മനസ്സിലാക്കാൻ കഴിഞ്ഞുവല്ലോ. ഇനി നമുക്ക് ആത്മപുരത്തിലെ ഉറുമ്പുകൾക്ക് ഉണ്ടായ മാറ്റങ്ങളെ പരിശോധിക്കാം.

ആത്മപുരത്തിൽ മാത്രമല്ല നാട്ടുറുമ്പുകൾ ആധിപത്യത്തിന് എതിരെ യുദ്ധം നടത്തിയത്. കലിപുരത്തിലും മോക്ഷപുരത്തിലും നാട്ടുറുമ്പുകളുടെ വിഫലമായ ജീവത്യാഗങ്ങൾ നടന്നു. അനേകം ഗച്ഛൻമാർ മരിച്ചെങ്കിലും അവസാനത്തെ വിജയം ഓങ്കാരികളുടെ ദൈവന്യായങ്ങൾക്കായിരുന്നു. യുദ്ധങ്ങൾക്കു ശേഷം ഓങ്കാരികൾ കൂടുതൽ കാര്യക്ഷമമായ സാമൂഹ്യാവസ്ഥയെ സ്ഥാപിച്ചു. ദൈവന്യായങ്ങളുടെ ആദ്ധ്യാത്മികത നാട്ടുറുമ്പുകളെ പരിസരബോധത്തിൽനിന്ന് അകറ്റുന്നുണ്ടെങ്കിലും അപൂർവ്വമായി ചിലർ പ്രതിഷേധങ്ങളുമായി കടന്നുവരുന്നു. അതിന്റെ കാരണങ്ങളെ ഓങ്കാരികൾ അന്വേഷിച്ച് കണ്ടെത്തുകയും ചെയ്തു. വെവ്വേറെ മാളങ്ങളിൽ താമസിച്ച നാട്ടുറുമ്പുകൾ ആരുടേയും പ്രകടമായ നിയന്ത്രണങ്ങൾ ഇല്ലാതെയാണ് ജീവിച്ചത്. യഥേഷ്ടം സഞ്ചരിക്കുന്ന അവർ ആശയവിനിമയം നടത്തി പ്രതിഷേധങ്ങളെ സംഘടിതരൂപമാക്കി. പ്രതിഷേധങ്ങളെ അവസാനിപ്പിക്കാൻ നിശ്ചയിച്ച ഓങ്കാരികൾ വിവിധ ദേശങ്ങളിലെ കാരണവൻമാരെ ആത്മപുരത്തിൽ വിളിച്ചുചേർത്തു. മണിക്കൂറുകൾ നീണ്ട ആലോചനകൾ വ്യക്തമായ തീരുമാനത്തിൽ എത്തിച്ചേർന്നു.വീണ്ടും പലതവണ കൂട്ടംചേർന്ന ഓങ്കാരികൾ പുത്തൻ ഭരണസംവിധാനത്തെ ഉണ്ടാക്കി. നാട്ടുറുമ്പുകളെ നിയന്ത്രിക്കേണ്ടതും നിരീക്ഷിക്കേണ്ടതും ഗച്ഛൻമാരുടെ ചുമതലയായി. നാട്ടുറുമ്പുകളുടെ മാളങ്ങളിൽ ഗച്ഛൻമാരുടെ സാന്നിദ്ധ്യം അത്യാവശ്യമാണ്. അവരെ ശിക്ഷിക്കേണ്ടതും വംശീയ പ്രശ്നങ്ങൾ പരിഹരിക്കേണ്ടതും ഗച്ഛൻമാരാണ്. ശത്രുവിനെ നേരിടാൻ ഗച്ഛൻമാർ നിരന്തരം യുദ്ധമുറകൾ അഭ്യസിക്കണമെന്നും അവർ നിശ്ചയിച്ചു. ദൈവന്യായങ്ങളെ അഭ്യസിപ്പിക്കാൻ അരയാലുകളിൽ പാഠശാലകൾ ആരംഭിക്കണമെന്നും അവർ നിശ്ചയിച്ചു. ഗച്ഛൻമാർക്കുള്ള പാഠശാലകൾ അരയാലിലെ മാളങ്ങളിലാണ് ആരംഭിക്കേണ്ടത്.

കൂട്ടായ തീരുമാനത്തെ നടപ്പിലാക്കാനുള്ള ശ്രമങ്ങളാണ് തുടർന്നുണ്ടായത്. ഓങ്കാരികാരണവർ ഗച്ഛൻമാരേയും മറ്റ് ഓങ്കാരികളേയും വിളിച്ചു ചേർത്തതിനുശേഷം പറഞ്ഞു:

"നമ്മൾ ഉന്നതൻമാരായതും ഭരണാധികാരികളായതും ചുവപ്പിന്റെ മഹത്വംകൊണ്ടാണെന്ന് അറിയാമല്ലോ. നാട്ടുറുമ്പുകൾ എക്കാലത്തും നമ്മുടെ അടിമകളായിരിക്കണം. വർത്തമാനകാലവും സാമൂഹ്യപരിസരവും അവരുടെ മനസ്സിലേക്ക് കടന്നുവരരുത്. നമ്മുടെ പൂർവ്വികൻമാർ നമ്മുടെ സുഖസമൃദ്ധികൾക്കുവേണ്ട തത്വശാസ്ത്രങ്ങളെല്ലാം നിർമ്മിച്ചിട്ടുണ്ട്. ദൈവന്യായങ്ങളുടെ വ്യാഖ്യാനങ്ങളാണ് അവ. എങ്കിലും യഥാർത്ഥത്തിൽ നമ്മുടെ നിലനില്പിന്റെ ഭൗതികശാസ്ത്രമാണ് അത്. അവയ്ക്ക് ഒരിക്കലും നാശമുണ്ടാകരുത്. കർമ്മത്തെക്കുറിച്ചും ജന്മപരമ്പരകളെക്കുറിച്ചും വിധിയെക്കുറിച്ചും നാമെപ്പോഴും നാട്ടുറുമ്പുകളോട് സംസാരിക്കണം. നിഷ്കാമകർമ്മത്തിന്റെ മഹത്വത്തേയും മോക്ഷത്തേയുംകുറിച്ച് അവർക്ക് ബോദ്ധ്യമുണ്ടാകണം. ഇതുകൊണ്ടുമാത്രം നമ്മുടെ അവസ്ഥ എക്കാലത്തും സുരക്ഷിതമാകണമെന്നില്ല."

വാക്കുകളെ പ്രവർത്തനമാക്കാൻ വേണ്ടി ശ്രദ്ധിച്ചിരുന്നവരോട് ഓങ്കാരികാരണവർ തുടർന്നു:

"ഗച്ഛൻമാരുടെ പാഠശാലയിൽ ആയുധപരിശീലനവും സാമൂഹ്യക്രമത്തെക്കുറിച്ചുള്ള അറിവുമാണ് ലഭിക്കുക. ഓങ്കാരികളുടെ മക്കൾ ദൈവന്യായത്തേയും അദൃശ്യശക്തികളെ നിയന്ത്രിക്കാനുള്ള മന്ത്രങ്ങളേയും പഠിക്കണം. കറുപ്പിന്റെ അധഃകൃതാവസ്ഥയും ചുവപ്പിന്റെ മഹത്വവും പാഠ്യവിഷയങ്ങളാവണം. അറിവ് അധികാരമാണ്. അജ്ഞാനം അധഃകൃതാവസ്ഥയാണ്. നമ്മുടെ മക്കൾ അറിവുനേടി അധികാരികളാകുമ്പോൾ നാട്ടുറുമ്പുകൾ അജ്ഞാനവുമായി അധഃകൃതരായിത്തന്നെ ജീവിക്കും. വിദ്യാഭ്യാസം അവസ്ഥയെ അതേപടി നിലനിർത്താനുള്ളതാണെന്ന് നമുക്ക് അറിയാമല്ലോ."

ഓങ്കാരികാരണവർ വാക്കുകൾ അവസാനിപ്പിച്ചപ്പോൾ തലമുറകളുടെ സുഭിക്ഷതയെ ഓർത്ത് ഗച്ഛൻമാരും മറ്റ് ഓങ്കാരികളും വലംചുറ്റിക്കളിച്ചു.

കൂട്ടായ ചിന്തകൾ പ്രവർത്തനമായപ്പോൾ നാട്ടുറുമ്പുകളുടെ മാളങ്ങൾക്കുമുമ്പിൽ ഗച്ഛൻമാർ കാവൽക്കാരായി എത്തി. നാട്ടുറുമ്പുകളുടെ മാളത്തിൽ പ്രത്യേക സൗകര്യങ്ങളോടെ സങ്കേതം ഒരുക്കിയ അവർ സമയനിഷ്ഠയോടെ കാവൽനിന്നു. ഓങ്കാരികളുടേയും ഗച്ഛൻമാരുടേയും മക്കൾ കൃത്യമായ പാഠ്യവിഷയങ്ങളോടെ ശൈശവത്തിൽനിന്ന് കൗമാരത്തിലേക്കു കടന്നു.

ഓങ്കാരികളും ഗച്ഛൻമാരും ഉണർന്നു പ്രവർത്തിച്ചതോടെ നാട്ടുറുമ്പുകളുടെ അവസ്ഥ ദയനീയമായി തീരുന്നതിനെ നമുക്ക് കാണാം. മാളങ്ങൾക്ക് കാവൽനിന്ന ഗച്ഛൻമാർ നാട്ടുറുമ്പുകളെ നിരന്തരം ഉപദ്രവി

ച്ചുകൊണ്ടിരുന്നു. പ്രതിഫലമില്ലാതെ പണിയെടുത്ത അവരെ ഗച്ഛൻമാർ വിശ്രമിക്കാൻ അനുവദിച്ചില്ല. നാട്ടുറുമ്പുകളിലെ യുവതികളെ ആവശ്യം അനുസരിച്ച് ആസ്വദിക്കുക അവരുടെ അവകാശമായി. പ്രതിഷേധങ്ങളെ ആയുധംകൊണ്ട് അവസാനിപ്പിച്ച അവർ ചുവപ്പിന്റെ മഹാത്മ്യത്തെ സ്തുതിക്കാനും കറുപ്പിനെ അധിക്ഷേപിക്കാനും മറന്നില്ല.

ഇക്കാലത്താണ് ഗച്ഛൻമാരുടെ നേതാവിനു യുവതിയായ ചോണൻ ഉറുമ്പിനോട് പ്രത്യേക താല്പര്യം തോന്നുന്നത്. ചോണൻ ഉറുമ്പുകളുടെ സവിശേഷതയെക്കുറിച്ച് മുമ്പു പറഞ്ഞിരുന്നുവല്ലോ. സങ്കരവർഗ്ഗമായതുകൊണ്ട് കറുപ്പും ചുവപ്പും ഇടകലർന്ന ഇരുണ്ട നിറമാണ് അവരുടേത്. ഗച്ഛൻമാരുടെ ആക്രമണസ്വഭാവവും നാട്ടുറുമ്പുകളുടെ ബുദ്ധിശൂന്യതയും ചോണൻ ഉറുമ്പുകൾക്ക് പാരമ്പര്യമായി ലഭിച്ചു. ഗച്ഛൻമാരുടെ ശരീരപ്രകൃതവും അവയവഘടനയുമാണ് ചോണൻ ഉറുമ്പുകൾക്ക് ഉള്ളത്. ഗച്ഛനേതാവ് ചോണയുവതിയെ ബലമായാണ് പ്രാപിക്കുന്നത്. അപ്രതീക്ഷിതമായ ഇണചേരലിനോട് ചോണയുവതി ആദ്യം പ്രതിഷേധിച്ചെങ്കിലും പിന്നീട് അധികാരത്തിന്റേയും ചുവപ്പിന്റേയും മഹത്വം ഓർത്ത് പൂർണ്ണമായും സഹകരിച്ചു. പിന്നീട് ഗച്ഛൻമാർ കൂട്ടത്തോടെ എത്തി ചോണ യുവതികളുമായി ഇണചേർന്നു തുടങ്ങി. സങ്കരവർഗ്ഗക്കാരായ ചോണൻ ഉറുമ്പുകളെ കറുത്ത നാട്ടുറുമ്പുകൾ ആദരവോടെയാണ് എപ്പോഴും സ്വീകരിച്ചത്. അതുകൊണ്ട് ചോണയുവതികൾ അഭിമാനത്തോടെയാണ് ഗച്ഛൻമാരെ സ്വീകരിച്ചത്. ഗച്ഛൻമാരുമായുള്ള ചോണയുവതികളുടെ ബന്ധം കൂടുതൽ ചുവന്ന മക്കൾക്ക് കാരണമായി.

തുടർച്ചയായി സംഭവിക്കുന്ന ചോണൻമാരുടെ നിറംമാറ്റത്തെ ഓങ്കാരികൾ ഭീതിയോടെയാണ് നിരീക്ഷിച്ചത്. ഗച്ഛൻമാരെ നിയന്ത്രിക്കുവാനും ശിക്ഷിക്കുവാനും ഓങ്കാരികൾ തയ്യാറായില്ല. താക്കീതുകൾ നൽകിയ ഓങ്കാരികാരണവർ ഗച്ഛൻമാരുടെ സംഘടിതമായ പ്രതികരണത്തെ എപ്പോഴും ഭയന്നു. എങ്കിലും ഓങ്കാരി കാരണവർ ഗച്ഛൻമാരെ വിളിച്ചുചേർത്തു.

“നമ്മുടെ ഓരോ നടപടിയും നമ്മുടെ അനന്തര തലമുറകളുടെ സുഖസമൃദ്ധിക്കുവേണ്ടിയാവണം. ചില നിയന്ത്രണങ്ങൾ സ്വയം പാലിക്കാൻ നമ്മൾ തയ്യാറാവണം. നമ്മുടെ രക്തസങ്കരമുള്ള ചോണൻമാരോട് ഒരിക്കലും പ്രത്യേക താല്പര്യം നമുക്ക് ഉണ്ടാവരുത്. അവരെ നാട്ടുറുമ്പുകളായി തന്നെ കാണണം. നമ്മളെ തൃപ്തിപ്പെടുത്തേണ്ടത് അടിമകളുടെ ചുമതലയാണ്. നാട്ടുറുമ്പുകളിലെ പല തലമുറകളുമായി നമ്മൾ ഇണചേർന്നാൽ നമ്മുടെ ചുവപ്പുനിറം അവർക്കും ലഭിക്കും. അത് നമ്മുടെ നിലനില്പിനുതന്നെ അപകടമാണ്. അതോടെ നമ്മുടെ നിറത്തിന്റെ മാഹാത്മ്യമാണ് നഷ്ടപ്പെടുക.”

ഭാവിയിലെ അപകടത്തെ കൺമുമ്പിൽ കണ്ട ഓങ്കാരികാരണവർ തുടർന്നു:

"നാട്ടുറുമ്പുകളുടെ കറുപ്പുനിറത്തെ അതേപടി നിലനിർത്തേണ്ടത് നമ്മുടെ ആവശ്യമാണ്. നമ്മുടെ നിറം മാത്രമല്ല, സങ്കരസന്തതികൾക്ക് ലഭിക്കുക; ചുവപ്പിന്റെ മഹത്വവും അധികാരവുമാണ്. നമ്മുടെ ശക്തിയും ബുദ്ധിയും അവർക്ക് ലഭിക്കരുത്."

തുടർന്ന് ഓങ്കാരികാരണവർ ചില പെരുമാറ്റച്ചട്ടങ്ങൾ ഉണ്ടാക്കി. ഓങ്കാരികൾക്കും ഗച്ഛൻമാർക്കും നാട്ടുറുമ്പുകളോട് കാമം ഉണ്ടാകുക കുറ്റകരമല്ല. അത് ബാലിശമായ നടപടിയാണ്. നാട്ടുറുമ്പ് ചുവന്ന മക്കളെ ജനിപ്പിക്കുന്നുവെങ്കിൽ അവർ ശിക്ഷ അർഹിക്കുന്നു. മുട്ടയിൽവെച്ചുതന്നെ മക്കളുടെ നിറം തിരിച്ചറിയാവുന്നതുകൊണ്ട് നാട്ടുറുമ്പുകൾ ചുവന്ന ഭ്രൂണങ്ങളെ നശിപ്പിക്കണം. നാട്ടുറുമ്പുകൾ അതു ചെയ്തില്ലെങ്കിൽ ഗച്ഛൻമാരാണ് ശിക്ഷണ നടപടികൾ സ്വീകരിക്കേണ്ടത്.

പുത്തൻ ന്യായവ്യവസ്ഥ പ്രഖ്യാപിച്ചതോടെ നാട്ടുറുമ്പുകളുടെ അവസ്ഥ കൂടുതൽ ഗുരുതരമായി. നാട്ടുറുമ്പുകളോടും സങ്കരവർഗ്ഗത്തോടും ഓങ്കാരികളും ഗച്ഛൻമാരും യഥേഷ്ടം ഇണചേർന്നു. മുട്ടകൾ വളർന്നു തുടങ്ങുന്നതോടെ യുവതികളായ നാട്ടുറുമ്പുകളുടെ മനസ്സിൽ ഭയവും ദു:ഖവും വളർന്നുവന്നു. ഭ്രൂണത്തിന്റെ നിറം ചുവപ്പാകുന്നതോടെ അവയെ അവർ മാളത്തിൽനിന്നു പുറന്തള്ളുകയോ ആത്മപുരം പുഴയിൽ ഒഴുക്കുകയോ ചെയ്തു. യുവതിയായ കുനിയൻ ഉറുമ്പ് മാതൃവാത്സല്യത്തിന്റെ തീവ്രതയിൽ ചുവന്ന ഭ്രൂണങ്ങളെ നശിപ്പിക്കാൻ തയ്യാറായില്ല. മുട്ടകൾ വിരിഞ്ഞപ്പോൾ ചുവന്ന മക്കളാണ് ജനിക്കുന്നത്. വിവരം അറിഞ്ഞ് എത്തിയ ഗച്ഛൻമാർ കുട്ടികളെ നിർദ്ദയം കൊന്നൊടുക്കി. പിന്നീട് അവർ യുവതിയായ കുനിയനുറുമ്പിനെ ശിക്ഷിച്ചു. അവളുടെ കൈകാലുകളെ കടിച്ചുപൊട്ടിച്ച് എറിഞ്ഞ ഗച്ഛൻമാർ നാട്ടുറുമ്പുകൾക്ക് താക്കീതായി ധിക്കാരിയെ മാളത്തിൽനിന്ന് പുറന്തള്ളി. രക്തം വാർന്നു കിടന്ന യുവതിയായ കുനിയനുറുമ്പ് മൂന്നാം ദിവസം ചത്തു നിശ്ചലമായി. അവളുടെ ശവത്തെ ശിക്ഷിക്കാൻപോലും ഗച്ഛൻമാർ തയ്യാറായി. അവളെ നാല് കഷ്ണങ്ങളാക്കിയ അവർ നാട്ടുറുമ്പുകളുടെ മാളത്തിനു മുമ്പിൽ ശരീരഭാഗങ്ങളെ പ്രദർശനവസ്തുവാക്കി.

യുവതിയായ കുനിയനുറുമ്പിന്റെ മരണം നാട്ടുറുമ്പുകളിൽ ചോര ഉറയ്ക്കുന്ന ഭീതിയായി പടർന്നു. ഓങ്കാരികളും ഗച്ഛൻമാരും യഥേഷ്ടം ഇണചേർന്നെങ്കിലും ചുവന്ന മക്കളെ അവർ നിരന്തരം നശിപ്പിച്ചുകൊണ്ടിരുന്നു. ഭ്രൂണഹത്യ വർദ്ധിച്ചതോടെ നാട്ടുറുമ്പുകൾ വംശനാശത്തിന്റെ ഭീഷണിയെ നേരിട്ടു. നാട്ടുറുമ്പുകളുമായി അപൂർവ്വമായി ഇണചേരുന്നതുകൊണ്ട് കറുത്ത മക്കളുടെ ജനനം കുറഞ്ഞുവന്നു.

നീണ്ട അന്വേഷണത്തിനുശേഷം യുവതിയായ കുനിയനുറുമ്പ് മറ്റ് നാട്ടുറുമ്പുകളോടു താൻ കണ്ടെത്തിയ പുതിയ മാർഗ്ഗത്തെ വെളിപ്പെടുത്തി. ഉറുമ്പുകളുടെ ഇണചേരൽ പെണ്ണിന്റെ മുകളിലേക്ക് ആണിന്റെ കടന്നുകയ

റ്റമാണ്. യുവതിയായ കുനിയൻ ഉറുമ്പ് വ്യത്യസ്തരീതിയോടെ ഓങ്കാരികളേയും ഗച്ഛൻമാരേയും സ്വീകരിക്കുന്നു. മലർന്നുകിടക്കുന്ന യുവതിയായ നാട്ടുറുമ്പ് പ്രകൃതിവിരുദ്ധമായ രീതിയിൽ ഗച്ഛനേയും ഓങ്കാരിയേയും സ്വീകരിക്കുന്നു. തന്നെ സമീപിച്ച ഗച്ഛനെ വളരെ അധികം നിർബ്ബന്ധിച്ചതിനുശേഷമാണ് പുത്തൻ രീതിയിൽ ഇണചേരാൻ കുനിയൻ യുവതിക്കു കഴിഞ്ഞത്. പ്രകൃതിവിരുദ്ധ ലൈംഗികതയുടെ ആസ്വാദ്യത അനുഭവിച്ച ഗച്ഛൻമാരും ഓങ്കാരികളും പിന്നീട് നാട്ടുറുമ്പുകളുമായി സ്വാഭാവികരീതിയിൽ ഇണചേരാൻ തയ്യാറായില്ല. പ്രകൃതിവിരുദ്ധ ലൈംഗികത മുട്ടകളെ ഉല്പാദിപ്പിച്ചില്ല. അധികാരികൾ ഇണചേർന്നു പിരിയുന്നതോടെ യുവതികളായ നാട്ടുറുമ്പുകൾ സ്വന്തം വർഗ്ഗത്തിലെ ആണുങ്ങളുമായി ഇണചേർന്ന് വംശനാശത്തെ തടഞ്ഞു. അവർ യഥേഷ്ടം നാട്ടുറുമ്പുകളെ ജനിപ്പിച്ചു വളർത്തി.

വംശരക്ഷയ്ക്ക് വേണ്ടി പ്രവർത്തിക്കുമ്പോഴും നാട്ടുറുമ്പുകൾ കറുപ്പിനെ വെറുക്കുകയും ചുവപ്പിനെ ഭയഭക്തി ബഹുമാനങ്ങളോടെ ആദരിക്കുകയും ചെയ്തു. പോയ ജന്മത്തിലെ സുകൃതത്തിന്റെ ഫലത്തെക്കുറിച്ചും പാപത്തിന്റെ ദുരന്തത്തെക്കുറിച്ചും അവർക്ക് ബോദ്ധ്യമുണ്ടായി. വരും ജന്മത്തിനുവേണ്ടി പരിസരബോധം ഇല്ലാതെ നിഷ്കാമമായി പണിയെടുത്ത അവർ ജീവിതത്തെ വിധിയായി കരുതി. വിധിയിൽനിന്ന് ആർക്കും രക്ഷപ്പെടാനാവില്ലെന്നും അവർക്ക് അറിയാം. അധഃകൃതരായി ജീവിച്ച ഓരോ നാട്ടുറുമ്പുകളും തനിക്കു താഴെയുള്ള വർഗ്ഗക്കാരിൽനിന്ന് ഉയർന്നവനാണെന്നു കരുതുകയുമുണ്ടായി. ഓങ്കാരികളുടെ ദൈവന്യായങ്ങൾ വിഭജിക്കപ്പെട്ട നാട്ടുറുമ്പുകളിലേക്ക് എത്തിച്ചേരുക മുകൾ തട്ടിൽനിന്നാണ്. അനീതിയെ അനുഭവിച്ച അവർ താഴ്ന്ന തരക്കാരോട് നിർദ്ദയം പെരുമാറാൻ ഒരിക്കലും മടിച്ചില്ല.

നാട്ടുറുമ്പുകളിലെ കാരണവൻമാർ ഉയർന്ന സ്ഥാനം നേടിയത് സ്വന്തം യോഗ്യതകൊണ്ടായിരുന്നില്ല. അത് പ്രത്യേക അവകാശമായി ജന്മത്തോടെ അവർക്ക് ലഭിക്കുന്നു. അത്തരം ഉയർന്നസ്ഥാനങ്ങളെ മൂത്തമകനാണ് ജന്മാവകാശമായി ലഭിക്കുക. വിഭജനങ്ങളും യോഗ്യതകളും പൂർവ്വജന്മത്തിന്റെ ഫലമാണെന്ന് അവർ വിശ്വസിച്ചു. ഓങ്കാരികളുടെ ദൈവന്യായങ്ങളെ ധിക്കരിക്കാനും അതിന്റെ ആവശ്യങ്ങളേയും നീതിയേയും പരിശോധിക്കാനും അവർക്ക് കഴിഞ്ഞില്ല.

ഇനി നമുക്ക് ആത്മപുരത്തിലെ ഉറുമ്പുകൾക്ക് ഉണ്ടായ പരിവർത്തനത്തെ പരിശോധിക്കാം.

സുഖകരമായ കാലാവസ്ഥയിലും ഭക്ഷണസമൃദ്ധിയിലും ജീവിച്ച ഓങ്കാരികളുടേയും ഗച്ഛൻമാരുടേയും എണ്ണം അമിതമായി വർദ്ധിച്ചു. നാട്ടുറുമ്പുകളുടെ എല്ലാ മാളങ്ങളിലും ഇമ്മമരവും ഉഡ്ഡുപശുക്കളുമുണ്ട്. അവയുടെ പാലും നീരും ഓങ്കാരികൾക്കും ഗച്ഛൻമാർക്കും മാത്രം അവകാശപ്പെട്ടതാണ്. ഓങ്കാരികളുടേയും ഗച്ഛൻമാരുടേയും എണ്ണം കൂടിയതോടെ ഭക്ഷ

ണത്തിനുവേണ്ട വിഭവങ്ങളുടെ ആവശ്യവും കൂടി. ഓങ്കാരികാരണവരുടെ നിർദ്ദേശങ്ങളെ അനുസരിച്ച നാട്ടുറുമ്പുകൾ ഇമ്മമരത്തിനും ഉഡ്ഡുപശുക്കൾക്കുംവേണ്ടി പുതിയ മാളങ്ങൾ ഉണ്ടാക്കി അവയെ വളർത്തി. ഗച്ഛൻമാരുടെ നിയന്ത്രണത്തിലാണ് നാട്ടുറുമ്പുകൾ ഭക്ഷണവിഭവങ്ങളെ ശേഖരിച്ചിരുന്നത്. അടിമത്തമാണ് ഉറുമ്പുകളുടെ സാമൂഹ്യഘടനയെ നിയന്ത്രിച്ചിരുന്നത്. അമിതമായി അദ്ധ്വാനിച്ച നാട്ടുറുമ്പുകൾക്ക് ജീവൻ നിലനിർത്താൻ വേണ്ട ഭക്ഷണം മാത്രമാണ് ലഭിച്ചത്. ഇരപിടിക്കാനുള്ള അവകാശംപോലും അവർക്ക് ലഭിച്ചില്ല. ആദ്യകാലങ്ങളിൽ മാംസം തിന്നവരെങ്കിലും അധിനിവേശത്തിനുശേഷം സസ്യഭുക്കുകളായി തീർന്ന ഓങ്കാരികളും ഗച്ഛൻമാരും മറ്റ് ജീവികളെ തിന്നുന്ന നാട്ടുറുമ്പുകളെ അവജ്ഞയോടെയാണ് കണ്ടത്. മാംസഭക്ഷണത്തെ ഹീനകൃത്യമായും പാപകർമ്മമായും അവർ നിരന്തരം വ്യാഖ്യാനിച്ചുകൊണ്ടിരുന്നു.

ആത്മപുരത്തിലും പരിസരത്തുമുള്ള ഉറുമ്പുകൾ കാർഷികവ്യവസ്ഥ അനുസരിച്ചാണ് ജീവിച്ചത്. ഗച്ഛൻമാരാണ് നീതിന്യായങ്ങളെ നടപ്പിലാക്കുന്നതെങ്കിലും ദൈവന്യായങ്ങളെ പ്രഖ്യാപിക്കുന്ന ഓങ്കാരികൾ സമൂഹത്തിലെ പ്രമുഖരായി വിലസി. അവരുടെ നീതിന്യായങ്ങളും സാമ്പത്തിക താല്പര്യങ്ങളും മറ്റ് ഉറുമ്പുകളുടെ ജീവിതവ്യവസ്ഥയായി. ആദ്യഘട്ടത്തിലെ തൊഴിൽവിഭജനം പിന്നീട് ജാതിയും ജാതിപണിത്തരങ്ങളും പാരമ്പര്യ തൊഴിലുകളുമായി. കല്ല്യാണ ഉറുമ്പുകളാണ് ഇമ്മമരത്തിന്റെ വംശം നിലനിർത്തേണ്ടത്. വിത്തുകളെ മുളപ്പിക്കാനും വളർത്താനുമുള്ള അവകാശങ്ങൾ അവർക്കാണ്. പ്രത്യേക അവകാശമായി ലഭിച്ച ജാതിപ്പണിത്തരങ്ങളെ മറ്റ് ഉറുമ്പുകളാണ് ഉണ്ടാക്കേണ്ടത്. ഓരോ വിഭാഗത്തിനും വിഭജിച്ചു കിട്ടിയ തൊഴിലുകളെ അവർ വരുംതലമുറകൾക്ക് സാമ്പ്രദായികമായി കൈമാറി.

അധീശത്വവർഗ്ഗമായ ഗച്ഛൻമാർ പരമ്പരാഗത ആയുധത്തെ നാട്ടുറുമ്പുകളുടെ നേർക്ക് പ്രയോഗിച്ച് അധികാരത്തിന്റെ ഉന്നതമായ ന്യായങ്ങളെ നടപ്പിലാക്കി. വിരുദ്ധ കാലാവസ്ഥയെ നേരിടാനും ശത്രുക്കളെ നശിപ്പിക്കാനും വേണ്ടി ദേശാടനകാലത്ത് ഗച്ഛൻമാർ കണ്ടെത്തിയ നവീനായുധം ആത്മപുരത്തിൽ എത്തിയതോടെ പരിഷ്ക്കാരങ്ങളില്ലാതെ സാമ്പ്രദായികമായി. സമൃദ്ധമായ ജീവിതസാഹചര്യത്തിൽ മുഴുകി സുഖലോലുപരായ അവർ കണ്ടെത്തലുകൾ ഇല്ലാതെ ക്രമപ്പെടുത്തലുകൾക്ക് വഴങ്ങി. ഗച്ഛൻമാരുടെ ശരീരപ്രകൃതത്തിനുപോലും മാറ്റമുണ്ടായി. ആയുധാഭ്യാസം അപൂർവ്വമായതോടെ അവരുടെ വംശപരമ്പരകൾപോലും തടിച്ചുകൊഴുത്തു. ശത്രുവിനെ നേരിടാനുള്ള ത്രാണിയും അവർക്ക് നഷ്ടമായി.

ഇക്കാലത്താണ് നാടും കാടും കീഴടക്കിയ കലിമ ഉറുമ്പുകളെക്കുറിച്ചുള്ള വീരകഥകൾ ആത്മപുരത്തിൽ എത്തുന്നത്. ശത്രുക്കളെ വംശത്തോടെ കൊന്നൊടുക്കുന്ന കലിമകളെക്കുറിച്ചു കേട്ടപ്പോൾ ഗച്ഛൻമാർ പുച്ഛത്തോടെ അവരെ അവഗണിച്ചു. ലോകം കീഴടക്കിയ ഗച്ഛൻമാരുടെ അധീശ

ത്വത്തെ ആർക്കും ഇളക്കം തട്ടിക്കാനാവില്ലെന്ന് അവർ ആത്മാർത്ഥമായി വിശ്വസിച്ചു. കലിമകളുടെ പരാക്രമങ്ങളെക്കുറിച്ചു കേട്ട ഓങ്കാരികൾ രഹസ്യമായി ഗച്ഛൻമാരായ യുവാക്കളെ വിളിച്ച് സത്യസ്ഥിതി അറിയാനായി നാടിന്റെ വിവിധ ഭാഗങ്ങളിലേക്ക് അയച്ചു. തിരിച്ചുവന്ന ഗച്ഛയുവാക്കൾ ഭീകരമായ വാർത്തകളെ സ്ഥിതിവിവരകണക്കുകളോടെ അവരുടെ മുമ്പിൽ അവതരിപ്പിച്ചു.

കലിമകളുടെ നിറം ചുവപ്പാണെങ്കിലും പച്ചകണ്ണുകളാണ് ആരേയും ആകർഷിക്കുക. അന്തരീക്ഷത്തിൽ വിദഗ്ദ്ധമായി പറന്നാണ് കലിമകൾ യുദ്ധംചെയ്യുക. അവരുടെ വിശേഷപ്പെട്ട ആയുധത്തിൽനിന്നു വരുന്ന വെളിച്ചം ശത്രുവിന്റെ വംശത്തെപ്പോലും ഇല്ലാതാക്കുമെന്ന് ഗച്ഛയുവാക്കൾ ഭീതിയോടെ വിവരിച്ചു. അന്യദേശങ്ങളിലെ ഗച്ഛൻമാരെ തോല്പിച്ച കലിമകൾ എവിടേയും സ്ഥിരമായി തങ്ങാതെ യുദ്ധക്കൊതിയോടെ യാത്ര തുടരുകയാണ്. കീഴടക്കിയ ദേശങ്ങളിൽ പുത്തൻ നീതിയും അധികാരവും സ്ഥാപിച്ച കലിമകളെക്കുറിച്ചു കേട്ടപ്പോൾ ആത്മപുരത്തിലെ ഓങ്കാരികളും ഗച്ഛൻമാരും ഒരുപോലെ ഭയന്നു. സുഖസമൃദ്ധികളുടെ അഭാവത്തേയും മരണത്തേയുംക്കുറിച്ച് അവർക്ക് ചിന്തിക്കാൻപോലും കഴിഞ്ഞില്ല. കലിമകളുടെ ഭരണപരിഷ്ക്കാരവും ദൈവവിശ്വാസവും ഓങ്കാരികളുടെ ഉറക്കം കളഞ്ഞു. പ്രത്യക്ഷത്തെ ദൈവസൃഷ്ടിയായി കരുതിയ അവർ ആകാശത്തിന്റെ മറുപുറത്തുള്ള ദിവ്യശക്തിയെ മാത്രം അംഗീകരിച്ചു. ഒരു ജന്മംകൊണ്ട് അവസാനിക്കുന്നതാണ് ഉറുമ്പുകളുടെ ജീവിതമെന്ന് വിശ്വസിച്ച കലിമകൾ നിറവും തൊഴിലും ഉറുമ്പുകൾ ഉണ്ടാക്കിയ വിഭജനക്രമങ്ങളാണെന്നും ദൈവത്തിന് ഭൂമിയിലെ കാര്യങ്ങളിൽ പങ്കില്ലെന്നും പ്രഖ്യാപിച്ചു. ദൈവത്തിന്റെ മുമ്പിൽ മക്കളെല്ലാം ഒരുപോലെയാണ്. വേർതിരിവുകൾ ഉറുമ്പുകളുടെ മാത്രം സൃഷ്ടിയാണ്.

കലിമകളുടെ വിശ്വാസത്തെക്കുറിച്ചു കേട്ട ഓങ്കാരി കാരണവർ അപകടകരമായ അവസ്ഥയെ കണ്ട് ഭയപ്പെട്ടു. ജന്മപരമ്പരകളുടെ ന്യായവാദത്തിൽ നിലനിന്നിരുന്ന സുഖസമൃദ്ധികളെയാണ് കലിമകളുടെ വിശ്വാസങ്ങൾ നിഷേധിക്കുന്നത്. ലോകം കീഴടക്കിയ യോദ്ധാക്കളോ ദൈവസാമീപ്യം കണ്ടവരോ അല്ല ഓങ്കാരികളുടേയും ഗച്ഛൻമാരുടേയും നേതാക്കൾ. വാർദ്ധക്യം ബാധിച്ചവരാണ് എവിടേയും അനന്തരാവകാശി. കാലഗതിയെ അറിഞ്ഞ ഓങ്കാരികൾ നാട്ടുറുമ്പുകളുടെ ഇടയ്ക്കും തലമുറകളായുള്ള അവകാശക്രമത്തെ നടപ്പിലാക്കി.

കലിമകളുടെ വിശ്വാസങ്ങൾ ദൈവന്യായങ്ങൾക്ക് എതിരാണെന്നു പറഞ്ഞ ഓങ്കാരി കാരണവർ തുടർന്നു:

“കലിമകൾ ഒരിക്കലും ആത്മപുരം പുഴ കടക്കരുത്. നമ്മുടെ അറിവു ശരിയാണെങ്കിൽ കലിമകൾ നമ്മുടെ ദൈവന്യായങ്ങളെ നിഷേധിക്കുന്നവരാണ്. പൂർവ്വജന്മങ്ങളേയും വംശമഹത്വത്തേയും കർമ്മവിധിയേയും ധിക്ക

രിക്കുന്നവരാണ് അവർ. നിറഭേദങ്ങളുടെ ഉയർച്ചതാഴ്ചകളെക്കുറിച്ച് അവർക്ക് യാതൊരു ബോദ്ധ്യവുമില്ല. ഓങ്കാരികളും ഗച്ഛൻമാരും മഹാൻമാരായി തീർന്നത് പൂർവ്വജന്മത്തിലെ കർമ്മഫലംകൊണ്ടും ചുവപ്പിന്റെ മഹത്വം മൂലവുമാണ്. പൂർവ്വജന്മത്തിലെ ദുഷ്ടതകളാണ് നാട്ടുറുമ്പുകളുടെ ദുർവിധിക്കു കാരണം. പരിസരബോധമില്ലാതെ അദ്ധ്വാനിക്കുന്ന നാട്ടുറുമ്പുകൾ സ്വന്തം കർമ്മവിധിയെ അനുസരിച്ചു ജീവിക്കുകയാണ്. കലിമകൾ വിധിയേയും പൂർവ്വജന്മത്തേയും വിശ്വസിക്കുന്നവരല്ല."

ഓങ്കാരികാരണവർ ഗച്ഛനേതാവിനെ നോക്കി പറഞ്ഞു:

"ഇപ്പോൾ യുദ്ധം നമ്മുടേയും ആവശ്യമായി തീർന്നിരിക്കുന്നു. വിശ്വാസങ്ങൾ തമ്മിലുള്ള യുദ്ധമാണ് നടക്കാൻ പോകുന്നത്. ഗച്ഛൻമാരെല്ലാം തന്നെ യുദ്ധത്തിന് സന്നദ്ധരാകുക."

ഓങ്കാരികാരണവരുടെ ആജ്ഞകളെ ഏറ്റെടുത്ത ഗച്ഛനേതാവ് യുവാക്കളെ ആലസ്യത്തിൽ നിന്നുണർത്തി ശത്രുവിനെ നേരിടാൻ തയ്യാറാക്കി. ആത്മപുരത്തിലെ പുഴവക്കിൽ ഗച്ഛൻമാരെ എല്ലാം വിളിച്ചു ചേർത്ത നേതാവ് യുദ്ധം വിശ്വാസരക്ഷയ്ക്ക് അത്യാവശ്യമാണെന്ന് അവരോടു പറഞ്ഞു. നാട്ടുറുമ്പുകളുടെ ദയനീയസ്ഥിതിയെ എടുത്തുകാണിച്ച് അടിമത്തത്തിന്റെ അപകടത്തെക്കുറിച്ചും ഗച്ഛനേതാവ് വിവരിച്ചു.

യുദ്ധവീരൻമാരായ ഗച്ഛനേതാക്കൻമാരുടെ ശരീരപ്രകൃതത്തെ നമുക്ക് പരിശോധിക്കാം. പ്രായാധിക്യം ബാധിച്ചവരാണ് എല്ലാ പ്രാദേശിക ഗച്ഛനേതാക്കൻമാരും. ചുക്കിച്ചുളിഞ്ഞ തൊലിയും കാലം കഴിയാറായവരുടെ ചുവന്ന തിണർപ്പുകളും അവരുടെ പ്രത്യേകതയാണ്. ഭാരിച്ച ആയുധത്തെ എടുത്തുനടക്കാനുള്ള ശേഷിപോലും അവർക്കില്ല. അമിത വാർദ്ധക്യത്തിന്റെ ഫലമായി പലരുടേയും തല നിയന്ത്രണംവിട്ട് നിരന്തരം ആടിക്കൊണ്ടിരിക്കുന്നു. വാക്കുകൾ അവ്യക്തവും ചേഷ്ടകൾ അനിയന്ത്രിതവുമാണ്. വാക്കുകളുടെ ഇടമുറിയുമ്പോൾ പലരും സ്ഥലകാലങ്ങളെപോലും മറക്കുന്നു.

വയോവൃദ്ധർക്കാണ് ഗച്ഛൻമാരുടെ സമൂഹത്തിൽ ഉന്നതമായ സ്ഥാനമുള്ളത്. ഇത്തരമൊരു സവിശേഷമായ നിലയിലേക്ക് അവർ എത്തിച്ചേരാനുള്ള കാരണം പൂർവ്വജന്മസുകൃതവും പ്രത്യേക കുലത്തിൽ ജനിച്ചതിന്റെ മഹത്വവുമാണ്.

കലിമകളെ എളുപ്പത്തിൽ നേരിടാമെന്നാണ് ഗച്ഛനേതാക്കൻമാർ കരുതിയത്. എന്നാൽ കലിമകളെ പ്രതിരോധിക്കാനുള്ള ഒരു വഴിയും അവർക്ക് കണ്ടെത്താനായില്ല. വിശുദ്ധവൃക്ഷമായ അരയാലിനു ചുറ്റും കിടങ്ങുകുഴിച്ച് വെള്ളം നിറയ്ക്കാൻ അവർ തീരുമാനിച്ചു. എന്നാൽ അത്തരമൊരു നീക്കം അപ്രയോഗികമാണെന്ന് അവർക്ക് ബോദ്ധ്യപ്പെട്ടു. ഉറുമ്പുകൾ ഉണ്ടാക്കുന്ന കിടങ്ങിൽ വെള്ളം സ്ഥിരമായി കെട്ടിക്കിടക്കില്ലെന്ന് അവർക്കറിയാം. അതുകൊണ്ട് കലിമകളെ ധീരമായി നേരിടാനാണ് അവർ അവസാനം തീരുമാനിച്ചത്. ചോണൻമാരെക്കൊണ്ട് കൂടുതൽ ആയുധങ്ങൾ ഉണ്ടാക്കാൻ അവർ

തീരുമാനിച്ചു. നാട്ടുറുമ്പുകളിൽ ശക്തരായ പൊള്ളക്കാലികൾക്ക് ആയുധ പരിശീലനം നൽകണമെന്ന് ചിലർ ആവശ്യപ്പെട്ടു. എന്നാൽ കാര്യങ്ങളെ ദീർഘദൃഷ്ടിയോടെ കണ്ട ചില ഗച്ഛൻമാർ പൊള്ളക്കാലികൾക്ക് ആയുധ പരിശീലനം നൽകുന്നത് ഭാവിയിൽ അപകടമുണ്ടാക്കുമെന്ന് വെളിപ്പെടുത്തി.

ഇനി നമുക്ക് ആത്മപുരത്തിലും പരിസരത്തുമുള്ള ഓങ്കാരികളുടേയും ഗച്ഛൻമാരുടേയും ജീവിതത്തെ വിശദമായി പരിശോധിക്കാം.

ആത്മപുരത്തിലെ പുഴവക്കിൽ ധാരാളം ആൽവൃക്ഷങ്ങളുണ്ട്. ആലിലകളെ ഒരുമിച്ചുചേർത്താണ് ഓങ്കാരികൾ താമസിക്കുന്നത്. തദ്ദേശീയരായ ഉറുമ്പുകൾ രാവുപകലുകളില്ലാതെ കഠിനമായി അദ്ധ്വാനിക്കുന്നവരാണ്. എങ്കിലും അവർക്ക് യാതൊരു പ്രതിഫലവും ലഭിച്ചിരുന്നില്ല. കാലപുരത്തിലും ചുറ്റുപാടും എത്തിച്ചേർന്ന ഓങ്കാരികളുടേയും ഗച്ഛൻമാരുടേയും അവസ്ഥ തികച്ചും ദയനീയമാണ്. ഓങ്കാരികളുടെ വിശ്വാസത്തേയും തങ്ങളുടെ നവീന ആയുധത്തേയും ഉപയോഗിച്ച് വിശാലമായ ഒരു സാമ്രാജ്യം ഉണ്ടാക്കാൻ ഗച്ഛൻമാർക്കു കഴിഞ്ഞു. കാലപുരത്തെ അവസാനമാണ് ഗച്ഛൻമാർ തങ്ങളുടെ സാമ്രാജ്യത്തിന്റെ ഭാഗമാകുന്നത്.

കാലപുരത്തിൽ വളരെയധികം ക്ലേശിച്ചാണ് ഉറുമ്പുകൾ ജീവിക്കുന്നത്. കനത്ത മഴയും കൊടും ചൂടും ഉറുമ്പുകളെ ഒരുപോലെ വിഷമിപ്പിച്ചു. ദേശവാസികളായ ഉറുമ്പുകൾ ഇമ്മമരത്തേയും ഉഡ്ഡുപശുക്കളേയും വളർത്തുന്നവരാണ്. കടുത്ത വേനലും മഴയും അവരുടെയെല്ലാം ജീവിതത്തെ അവസാനിപ്പിക്കുന്നു. കാലാവസ്ഥയുടെ കാഠിന്യമൂലം കാലപുരത്തിൽ ഉറുമ്പുകൾക്ക് എപ്പോഴും ആവശ്യത്തിന് ആഹാരം ലഭിച്ചിരുന്നില്ല. എന്നാൽ ആത്മപുരത്തിലെ സ്ഥിതി തികച്ചും വ്യത്യസ്തമാണ്. ഭക്ഷ്യസമൃദ്ധിയാണ് ആത്മപുരത്തിന്റെ പ്രത്യേകത.

മഴക്കാലത്ത് കാലപുരത്തിലെ ഉറുമ്പുകൾ കൂട്ടത്തോടെ ചത്തുമലച്ച് പുഴയിൽ കൂടെ ഒഴുകുക പതിവു കാഴ്ചയാണ്. എന്നാൽ വേനൽക്കാലങ്ങളിൽ ഗച്ഛൻമാരും തദ്ദേശിയരായ ഉറുമ്പുകളും കൂട്ടത്തോടെ ആത്മപുരത്തിൽ എത്തുന്നു. കാവൽക്കാരെ കൊല്ലുന്ന അവർ ഉഡ്ഡുപശുക്കളേയും ഇമ്മമരത്തിന്റെ ഇലകളേയും മോഷ്ടിക്കുന്നു. വേനൽക്കാലങ്ങളിൽ മോഷണം തുടർന്നതോടെ ആത്മപുരത്തിലെ ഗച്ഛൻമാർ കൂടുതൽ കാവലാളുകളെ നിർത്തി തങ്ങളുടെ വഹകളെ സംരക്ഷിക്കുന്നു. എങ്കിലും പട്ടിണികിടന്നു മരിക്കാൻ തയ്യാറാകാത്ത കാലപുരത്തിലെ ഉറുമ്പുകൾ ആത്മപുരത്തിൽനിന്ന് വഹകളെ മോഷ്ടിക്കുക പതിവാണ്.

കാലപുരത്തിലെ ഗച്ഛൻമാർ ആത്മപുരത്തിലെ ഗച്ഛൻമാർ വിളിച്ചുചേർത്ത യോഗത്തിൽ പങ്കെടുക്കുന്നില്ല. തങ്ങൾക്ക് ശത്രുക്കളെ നിഷ്പ്രയാസം തോല്പിക്കാൻ കഴിയുമെന്നാണ് കാലപുരത്തിലെ ഗച്ഛൻമാർ വിശ്വസിച്ചിരുന്നത്. കാലപുരത്തിൽ കലിമകൾ മുന്നേറുന്നുവെന്നു കേട്ടപ്പോൾ

ആത്മപുരത്തിലെ ഉറുമ്പുകളുടെ മനസ്സിൽ ഭീതിപടർന്നു. ഗച്ഛയുവാക്കളും കാരണവരും സമയസന്ദർഭങ്ങൾ കണക്കാക്കാതെ ആലുകൾക്കു ചുറ്റിലും കാവൽനിന്നു.

പതിനഞ്ചാം ദിവസമാണ് കലിമകൾ ആത്മപുരത്തിന് അടുത്തെത്തിയെന്ന് ഗച്ഛൻമാർക്ക് അറിയാനായത്. തുടർന്ന് അവർ പുഴക്കയ്ക്കക്കരെ കലിമപടയെ കാണുന്നു. യുദ്ധത്തിന് തയ്യാറായി നിൽക്കുന്ന കലിമകളെ കണ്ടപ്പോൾ ഗച്ഛൻമാരുടെ ആത്മവീര്യം പൂർണ്ണമായും തകർന്നു. എങ്കിലും സുഖഭോഗങ്ങളേയും മേധാവിത്തത്തേയും നിലനിർത്താൻവേണ്ടി അവർ യുദ്ധംചെയ്യാൻ തയ്യാറായി.

പ്രതിരോധത്തിനാണ് ആത്മപുരത്തിലെ ഗച്ഛൻമാർ ഊന്നൽ നൽകുന്നത്. പുഴകടന്നു വരുന്ന കലിമകളെ ഓരോരുത്തരും നേരിടാമെന്ന് ഗച്ഛൻമാർ തീരുമാനിച്ചു. എന്നാൽ യാഥാർത്ഥ്യത്തെ നേരിടാനുള്ള മികവ് ഗച്ഛൻമാരുടെ പഴഞ്ചൻ ആയുധത്തിന് ഉണ്ടായിരുന്നില്ല. ഗച്ഛൻമാരുടെ ആയുധത്തിന് അധികദൂരം സഞ്ചരിക്കാനാവില്ല. കൂടാതെ ഗച്ഛൻമാരുടെ ആയുധം ഒരു ശത്രുവിനെ മാത്രമാണ് ആക്രമിക്കുക.

കൊടുംവേനലിനെ വകവെയ്ക്കാതെയാണ് കലിമകൾ ആത്മപുരത്തിൽ എത്തുന്നത്. യുദ്ധസന്നദ്ധരായ അവർ പുഴയുടെ നടുക്ക് നിരയായി നിന്നു. പിന്നീട് അവർ താളത്തോടെ ഒന്നിച്ചു ശബ്ദിച്ചു. അതോടെ കലിമകളെല്ലാം രണ്ടുകാലിൽ നിന്നു. തുടർന്ന് കലിമകളെല്ലാം നീളൻ കുഴൽ ചുണ്ടോടടുപ്പിച്ചു പിടിച്ചു. അവർ ശക്തമായി ഊതിയപ്പോൾ കറുത്ത പുക കുഴലിൽനിന്ന് പുറന്തള്ളിത്തുടങ്ങി. അത് ഗച്ഛപ്പടയുടെ നേർക്കാണ് വന്നത്. പുകപ്രളയത്തിൽ അകപ്പെട്ട ഗച്ഛൻമാർ പൊടുന്നനെ അന്ധരായി തീർന്നു. വിജയം ഉറപ്പിച്ച കലിമകൾ അമിതമായ സന്തോഷത്തോടെയാണ് ഗച്ഛൻമാരെ സമീപിക്കുന്നത്. നിസ്സഹായരായിനിന്ന ഗച്ഛൻമാരെ കലിമകൾ കൂട്ടത്തോടെ കൊന്നൊടുക്കി. പുകയേൽക്കാത്ത പിൻനിരയിലെ ഗച്ഛൻമാർ ജീവരക്ഷയ്ക്കുവേണ്ടി ഓടി രക്ഷപ്പെടാൻ ശ്രമിച്ചു. അവരേയും കലിമകൾ പുകവലയത്തിൽ അകപ്പെടുത്തി അന്ധരാക്കുകയും കൊല്ലുകയും ചെയ്തു. എങ്കിലും യുവാക്കളായ ഗച്ഛൻമാരിൽ ചിലർ ആത്മപുരത്തിലെ അരയാലിന്റെ ചുവട്ടിലെ മാളങ്ങളിൽ പിന്തിരിഞ്ഞോടി എത്തി.

ഗച്ഛൻമാരുടെ വൻപടയാണ് കലിമകളെ എതിരിടാൻ വേണ്ടി പുറപ്പെട്ടത്. ഇപ്പോൾ അവരുടെ എണ്ണം നന്നെ ചുരുങ്ങിയിരിക്കുന്നു.

ആലിലകളുടെ കൂട്ടിൽനിന്ന് ഇറങ്ങിവന്ന ഓങ്കാരി കാരണവർ ഗച്ഛയുവാക്കളോടു പറഞ്ഞു:

"ആയുധങ്ങൾക്കൊണ്ട് കീഴടക്കാൻ കഴിയാത്ത ശത്രുക്കളെ തന്ത്രങ്ങൾക്കൊണ്ടാണ് കീഴടക്കേണ്ടത്."

തുടർന്ന് ഓങ്കാരികളും ദേശക്കാരായ മറ്റ് ഉറുമ്പുകളും നിരമുറി

യാതെ നടന്ന് കലിമകളുടെ നേതാവിനെ കാണാൻ എത്തുന്നു. പച്ചക്കണ്ണുകളുള്ള കലിമകളെ കണ്ടപ്പോൾത്തന്നെ ഓങ്കാരികളുടെ പ്രത്യാശകളെല്ലാം അവസാനിച്ചു. വംശരക്ഷയ്ക്കു തയ്യാറായ അവർ മുൻകൂട്ടി നിശ്ചയിച്ചതു പ്രകാരം കലിമകളുടെ മുമ്പിൽ താണുവണങ്ങി നിന്നു. ഓങ്കാരികാരണവർ ഇഴഞ്ഞുനീങ്ങി കലിമകളുടെ നേതാവിന്റെ മുമ്പിലെത്തി. നേതാവിന്റെ കാലുകളിൽ കെട്ടിപ്പിടിച്ച ഓങ്കാരികാരണവർ പറഞ്ഞു.

"ഞങ്ങൾ അടിമകൾ അങ്ങയുടെ ആജ്ഞകൾ കേൾക്കാൻ കാത്തിരിക്കുകയാണ്. ഞങ്ങൾ അങ്ങേയ്ക്കുവേണ്ടി എന്തുംചെയ്യാൻ തയ്യാറാണ്. അങ്ങ് ആജ്ഞാപിച്ചാലും."

ഓങ്കാരികാരണവരുടെ വാക്കുകളെ കേട്ട് ക്ഷോഭിച്ച കലിമകളുടെ നേതാവ് പറഞ്ഞു:

"ആജ്ഞാപിക്കാനും ആജ്ഞകളെ നടപ്പിലാക്കാനും കഴിവുള്ളവരാണ് കലിമകൾ. ഞങ്ങൾ ആരുടേയും ഔദാര്യത്തിനുവേണ്ടി കാത്തുനിൽക്കാറില്ല. എങ്കിലും അനാവശ്യമായ കൂട്ടക്കൊലകളെ ഒഴിവാക്കാൻ ഞങ്ങളും ആഗ്രഹിക്കുന്നു. ഇനിമുതൽ കലിമകളുടെ നീതിയാണ് ആത്മപുരത്തിലും പരിസരത്തിലും നടപ്പിലാകുക. ഗച്ഛൻമാരുടേയും ഓങ്കാരികളുടേയും ഭരണം ഞങ്ങളുടെ വരവോടെ അവസാനിച്ചിരിക്കുന്നു."

ഓങ്കാരികാരണവർ വീണ്ടും നിലത്തുവീണ് കലിമകളുടെ നേതാവിന്റെ കാലുകളിൽ നമസ്ക്കരിച്ചു. പിന്നീട് ഓങ്കാരികാരണവർ കലിമകളുടെ നേതാവിനോട് ശബ്ദംതാഴ്ത്തി പറഞ്ഞു:

"നൂറ്റാണ്ടുകൾ നിലനിന്ന ഓങ്കാരി സാമ്രാജ്യത്തിന്റെ രഹസ്യം ഞാൻ പറഞ്ഞുതരാം. അങ്ങയുടെ മക്കളും തലമുറകളും സുഖസമൃദ്ധിയോടെ ജീവിക്കാനുള്ള രഹസ്യമാണ് അത്. ആ രഹസ്യം മറ്റാരും അറിയരുത്. അങ്ങുമാത്രം അറിഞ്ഞാൽ മതി."

പിന്നീട് ഓങ്കാരികാരണവരും കലിമ നേതാവും രഹസ്യമായി സംസാരിച്ചു തുടങ്ങുന്നു.

ഉഡ്ഡുപശുക്കളേയും ഇമ്മമരത്തേയുംകുറിച്ച് ഓങ്കാരികാരണവർ കലിമനേതാവിനോട് വിസ്തരിച്ച് പറയുന്നു. തദ്ദേശവാസികളായ ഉറുമ്പുകളുടെ ജീവിതബോധത്തിന്റെ രഹസ്യത്തേയും ഓങ്കാരി കാരണവർ വിവരിക്കുന്നു. അവരെല്ലാം വിധിവിശ്വാസത്തിന്റെ പിൻബലത്തിലാണ് ജീവിക്കുന്നത്. ജീവിതം വിധിയായതുകൊണ്ട് കർമ്മങ്ങൾക്ക് ഫലം കിട്ടിയില്ലെങ്കിലും ദേശക്കാരായ ഉറുമ്പുകൾ പ്രതിഷേധിക്കാറില്ല. എല്ലാത്തരം അടിമത്തേയും വിധിവിശ്വാസവുമായി ബന്ധിപ്പിക്കുന്ന അവർ ഫലം പ്രതീക്ഷിക്കാതെ നിഷ്ക്കാമത്തോടെ കർമ്മംചെയ്യുന്നു.

പൂർവ്വജന്മത്തിലെ സുകൃതത്തിന്റെ രഹസ്യത്തേയും ഓങ്കാരികാരണവർ വ്യക്തമാക്കുന്നു. പൂർവ്വജന്മങ്ങളും വരും ജന്മങ്ങളും കെട്ടിപ്പടുത്ത

പൂർവ്വികർ ലക്ഷ്യമാക്കിയത് വർത്തമാനകാലത്തെയാണ്. വ്യവസ്ഥിതിയെ മാറ്റങ്ങളില്ലാതെ നിലനിർത്താനുള്ള ആദ്ധ്യാത്മികതന്ത്രങ്ങളാണ് അവർ കണ്ടെത്തിയത്. കലിമകളുടെ വിശ്വാസത്തെ മറ്റ് ഉറുമ്പുകളിൽ അടിച്ചേല്പി ക്കുമ്പോൾ സാമൂഹികവും സാമ്പത്തികവുമായ മാറ്റങ്ങൾ ഉണ്ടാകാം.

മിക്ക ഗച്ഛൻമാരും കൊല്ലപ്പെട്ടതോടെ ഇനി കലിമകളാണ് അധികാ രികളാകുക. കലിമ നേതാവിന്റെ ആജ്ഞകൾ അനുസരിച്ച് പ്രവർത്തിക്കാൻ ഓങ്കാരികളും ദേശക്കാരായ ഉറുമ്പുകളും തയ്യാറാണെന്ന് ഓങ്കാരി കാരണ വർ അറിയിക്കുന്നു. നിലവിലുള്ള അവസ്ഥയെ അതേപടി നിലനിർത്തുമ്പോ ഴാണ് കലിമകൾക്ക് സുഗമമായി ഭരിക്കാനാകുക. അല്ലെങ്കിൽ ആത്മ പുരത്തിലും ചുറ്റുപാടിലും അധികാരികൾക്ക് അടിച്ചമർത്താനാവാത്ത കലാ പമാണുണ്ടാകുക. ഓങ്കാരികൾ ഉണ്ടാക്കിയ ഉറുമ്പുകൾക്കിടയിലെ വിഭജന ക്രമങ്ങളെ ഒരിക്കലും തകർക്കരുത്. പ്രത്യക്ഷത്തിൽ തൊഴിൽ വിഭജനമാ ണെന്ന് ആർക്കും തോന്നാം. സത്യത്തിൽ ഭരണക്രമത്തെ നിലനിർത്താനുള്ള, കുറച്ചുപേർക്ക് തലമുറകളായി സുഖിച്ചുജീവിക്കാനുള്ള തന്ത്രമാണ് അത്.

ഇമ്മമരത്തിന്റെ നീരും ഉസ്സുപശുക്കളും ചിലർക്കുമാത്രം അവകാ ശപ്പെട്ടതാണെന്നും ഓങ്കാരികാരണവർ പറഞ്ഞു. അവയെ ആവശ്യം അനു സരിച്ച് കലിമകൾക്ക് നൽകാനും അവർ തയ്യാറാണ്.

ഓങ്കാരികാരണവരുടെ നിർദ്ദേശങ്ങളെ കലിമ നേതാവ് കണ്ണടച്ച് സ്വീകരിക്കുന്നില്ല. കലിമ നേതാവ് തന്റെ വിശ്വസ്തരുമായി നീണ്ട കൂടിയാ ലോചനകൾ നടത്തുന്നു. പ്രാകൃതമായ കൈമാറ്റരീതികളാണ് ആത്മ പുരത്തിലും പരിസരത്തുമുള്ളത്. ഇമ്മമരവും ഉസ്സുപശുക്കളുമാണ് അവ രുടെ പ്രിയപ്പെട്ട ഭക്ഷണവിഭവങ്ങൾ. അവ സമൂഹത്തിലെ ഉയർച്ചതാഴ്ച്ച കൾ അനുസരിച്ച് വിതരണംചെയ്യുകയാണ്. പ്രാകൃതമായ അത്തരം വിതര ണക്രമത്തെ കലിമകൾക്ക് അംഗീകരിക്കാനായില്ല. വസ്തുക്കളുടെ കൈമാ റ്റത്തിന് ഇടനിലയായി നാണയത്തെയാണ് കലിമകൾ ഉപയോഗിക്കുന്നത്. പണ്ടുമുതൽക്കുത്തന്നെ വസ്തുക്കളുടെ കൈമാറ്റത്തിന് ലോഹനാണയ ങ്ങളെ കലിമകൾ നടപ്പിലാക്കിയിരുന്നു. കലിമകളുടെ കൂട്ടത്തിലെ ഏതോ പൂർവ്വികനാണ് ഭൂമിയ്ക്കുള്ളിലെ ആ അപൂർവ്വലോഹത്തെ കണ്ടെത്തുന്ന ത്. ലോഹത്തിന്റെ വലുപ്പത്തിനും എണ്ണത്തിനും അനുസരിച്ച് അവർ വസ്തു ക്കൾക്ക് വില നിശ്ചയിക്കുകയും ചെയ്തു.

ഓങ്കാരികൾ ആദ്യമായാണ് നാണയത്തെക്കുറിച്ചറിയുന്നത്. ഓരോ വസ്തുവിന്റെയും വില നിലവാരത്തെക്കുറിച്ച് അവർക്ക് ഇതുവരെ യാതൊരു അറിവുമില്ല. നാണയത്തെ കണ്ട് അമ്പരന്നു നിന്ന ഓങ്കാരികാരണവരോട് കലിമനേതാവു പറഞ്ഞു:

"ഒരു ഉസ്സുപശുവിന് നമ്മുടെ ഒരു നാണയമാണ് വില. ഇമ്മമര ത്തിന്റെ നൂറ് ഇലകൾക്ക് ഒരു നാണയം നൽകിയാൽ മതി. ഈ വില്പനക്ര

മങ്ങൾ നിങ്ങൾക്ക് മാത്രമാണ് ബാധകമാകുക. അധികാരികളായ കലിമകൾക്ക് എന്നും സൗജന്യമായി ലഭിക്കേണ്ടതാണ്."

ഓങ്കാരികാരണവർ വിധേയത്വത്തോടെയാണ് കലിമനേതാവിന്റെ വാക്കുകളെ സ്വീകരിക്കുന്നത്. തുടർന്ന് ഓങ്കാരികാരണവർ കലിമനേതാവിനേയും കൂട്ടരേയും സന്തോഷത്തോടെ ആത്മപുരത്തിലേക്ക് എത്തിക്കുന്നു. ദേശക്കാരായ ഉറുമ്പുകൾ ഓങ്കാരികാരണവരുടെ വാക്കുകളെ അനുസരിക്കുന്നു. അവർ ആഹ്ലാദത്തോടെയാണ് കലിമകളെ സ്വീകരിക്കുന്നത്.

കലിമനേതാവും കൂട്ടരും ആത്മപുരത്തിലെ അരയാലുകളെ സന്ദർശിക്കുന്നു. അവർ ദേശക്കാരായ ഉറുമ്പുകളുടെ മാളങ്ങളേയും പരിശോധിച്ചു. അവയൊന്നും കലിമകളെ ആകർഷിക്കുന്നില്ല. കലിമ നേതാവും കൂട്ടരും വീണ്ടും മുമ്പോട്ടുനടന്നു. അവസാനം അവർ ആത്മപുരം പാലത്തിന് അടുത്തുള്ള പാറക്കെട്ടുകളിലാണ് എത്തുന്നത്.

പാറക്കെട്ടുകളെ പരിശോധിച്ച കലിമനേതാവു പറഞ്ഞു:

"നമുക്ക് ഈ സ്ഥലം ഇഷ്ടപ്പെട്ടു. കലിമകൾ എപ്പോഴും പാറകൾക്കു താഴെയാണ് കൊട്ടാരം പണിയുക. നമ്മുടെ പടയാളികൾക്ക് കൊട്ടാരങ്ങളും മാളങ്ങളും പണിയാനറിയാം. ദേശക്കാരായ ഉറുമ്പുകൾ കലിമകളുടെ ആജ്ഞ അനുസരിച്ച് പ്രവർത്തിക്കേണ്ടതാണ്."

പിറ്റേന്നുമുതൽ കലിമകൾ കൊട്ടാരം പണിതുതുടങ്ങുന്നു. ദേശക്കാരായ ഉറുമ്പുകൾ ജീവഭയത്തോടെ കലിമകളുടെ നിർദ്ദേശങ്ങളെ അനുസരിക്കുന്നു. പാറക്കെട്ടിന് അടിയിൽ അതിവിശാലമായ കൊട്ടാരം അവർ ഉണ്ടാക്കി. തുടർന്ന് അനേകം മാളങ്ങളും അവർ നിർമ്മിക്കുന്നു. കൊട്ടാരത്തിലേക്കുള്ള കവാടം ഇടുങ്ങിയതാണ്. അതിനു പിന്നിലാണ് വിശാലമായ മുറ്റം. അവിടെയാണ് കലിമ പടയാളികൾ അഭ്യാസം നടത്തുന്നത്. പച്ചകണ്ണുകളുള്ള കലിമ സുന്ദരികൾ ദേശക്കാരായ ഉറുമ്പുകളെ അവജ്ഞയോടെയാണ് നോക്കുന്നത്.

കവിത

# പാവം ഭൂമി

കാവാലം ബാലചന്ദ്രൻ

ഇതൊരു ദുരന്തസമസ്യ.
ഒടുവിലെ, പൂരണം
ചെയ്യപ്പെടേണ്ട ശൂന്യ-
സ്ഥലരാശിയിൽ
ഉരുണ്ടുകളിക്കുന്ന
കറുത്ത ബിന്ദുക്കൾ നമ്മൾ..
തികച്ചും ഏകാകികൾ...

നീണ്ട നിലവിളികളുടെ
പിന്നാമ്പുറങ്ങളിൽ നിന്ന്
ആരൊക്കെയോ ഓടിവരുന്നുണ്ട്...
എന്തിന് ?
നമുക്കൊരിക്കലും ഒരു ചോദ്യവും
പ്രസക്തമാകരുത്.
ഉത്തരത്തിൽ ഞാന്നുകിടന്നു
നാം ആടിക്കൊണ്ടിരിക്കുക.
ആദ്യത്തെ ചോദ്യം അവസാനവും
അവസാനത്തെത് ആദ്യവും
മറക്കാൻ ശീലമാക്കുക..!
എന്നിട്ടും അവശേഷിക്കുന്ന
ഈ ചോദ്യം
ദുരൂഹമാകുന്നതെന്തിന്
എന്ന മറുചോദ്യം
നാം കൈവിടാതിരിക്കുക.
എന്തുകൊണ്ടെന്നാൽ,
അതിനെയാണല്ലോ നമ്മൾ
ജീവിതമെന്നൊക്കെ
പേരു ചൊല്ലി വിളിച്ചുപോരുന്നത്!

അറിവുകളും ആശങ്കകളും
നിരന്തരം നമ്മെ
ആക്ഷേപിച്ചുകൊണ്ടേയിരിക്കുന്നു..

ആരും തുണയില്ലാത്ത
പാവം ഭൂമിയെപ്പോലെ
അജ്ഞാതവിഹായസ്സിൽ
നമ്മുടെ സ്വപ്നങ്ങളും
വെറുതെ ഉരുണ്ടുകളിക്കുന്നു.
ഇതിനിടെ,
പൂജ്യത്തിനും ഭൂഗോളത്തിനും
വിലയുണ്ടെന്നു ചിലർ
കണ്ടുപിടിച്ചുകളഞ്ഞു!
(കണ്ടുപിടിച്ചതു ഭാരതീയനാണെന്നും
അല്ല, ചൈനാക്കാരനാണെന്നും
ചരിത്രമെഴുത്തുകാർ
ഉരുണ്ടുകളിക്കുന്നു!)
ഒന്നു മുതൽ
ഒൻപതു വരെയുള്ളവയിൽ
ഒരക്കം
കൂട്ടിനില്ലെങ്കിൽ
പൂജ്യത്തിനെന്തു വില?
ഭൂഗോളത്തിനെന്തു വില?
ഛേ!
വീണ്ടു ചോദ്യം!
ഈ ചോദ്യങ്ങളെ നാം
സൗകര്യപൂർവ്വം വിട്ടുകളയുക!
ഉത്തരങ്ങളിൽ ഞാന്നുകിടന്നു
നാം ആടിക്കൊണ്ടിരിക്കുക!
അതു നമ്മുടെ കർമ്മ-
ധർമ്മാദികളിൽ
ധനാഗമമാർഗ്ഗങ്ങളാക്കി
ഭവിപ്പിച്ചെടുക്കുകയും വേണ്ടേ?
ഹോ!
വീണ്ടും ഈ നശിച്ച ചോദ്യം!
നശിച്ചുകൊണ്ടിരിക്കുന്ന ഭൂമി!
പാവം ഭൂമി!!

കവിത

# വാഗ്ദാനം

സന്ധ്യ ഇ

**ഒ**രു നിമിഷത്തെ അത്ഭുതക്കാഴ്ച്ച!
മഴക്കാറുമൂടിയ മാനത്ത്
ഒരു കോണിൽ
ചൂടില്ലാത്ത പ്രകാശധാര
സ്വർഗ്ഗത്തിലേക്കെന്നപോലെയുള്ള
മേഘപ്പടവുകൾ
ഓരോ കാൽവയ്പിലും
നമ്മെ ഉയർത്തിക്കൊണ്ടുപോകുന്നവ
വാതിൽ തുറന്നുവെച്ച്
മാടിവിളിക്കുകയായിരുന്നു.
അങ്ങോട്ടെത്തിയാൽ
അനന്തമായ
അനാദിയായ ആനന്ദമുണ്ടെന്ന്
വിളംബരം ചെയ്ത്
അരൂപിയായ കാവൽക്കാരൻ.
ഓർത്തുനില്ക്കാൻ സമയമില്ലെന്നും
ഓർമ്മകളെ ഉപേക്ഷിക്കണമെന്നും
ഒറ്റയ്ക്കു വരണമെന്നും
ഓർമ്മിപ്പിച്ചുകൊണ്ട്.

ആ പ്രലോഭനത്തിൽ മോഹിതയായി
മുന്നോട്ടൊരടി വെച്ചപ്പോഴാണ്
നിന്റെ കൈ
എന്റേതിനോടമർന്നത്.
നിന്റെ കണ്ണിലേക്കൊന്നു നോക്കിയപ്പോൾ
വേണ്ടെന്നു വെച്ചു.
ആ യാത്ര.

കവിത

# നിറംമങ്ങിയ നേർകാഴ്ചകൾ

കരുമാടി ബാലകൃഷ്ണൻ

രാഷ്ട്രീയക്കാരുടെ
സേവനത്തിന്റെ മികവിന്,
കാലത്തെ മാറ്റിമറിക്കാനുതകുന്ന
സാഹിത്യത്തിലെ മൗലികപ്രതിഭകൾക്ക്
നിസ്വാർത്ഥസേവകരുടെ
കാരുണ്യത്തിന്റെ കരസ്പർശത്തിന്;
ദൈവമായി
വാഴ്ത്തപ്പെടാനിരിക്കുന്നവർക്ക്;
നീതിനിർവ്വഹണത്തിന്റെ
നിഷ്പക്ഷതയ്ക്ക്,
ഏറ്റവുംകാലം വെറുതെ
ഇരുന്നവനുപോലും
അവാർഡുകൊടുത്തിട്ടും;
പെണ്ണിന്റെ രക്തംകൊണ്ടും
യുവത്വത്തിന്റെ ചുടുരക്തംകൊണ്ടും
പട്ടിണിക്കാരന്റെ കണ്ണുനീരുകൊണ്ടും
ദൈവം പിഴിഞ്ഞെടുത്ത
രക്തനഷ്ടവുംകൊണ്ട്
ധൂമസമ്പന്നമായൊരു നാട്

കവിത

# താമരപ്പച്ച

ബി.ജോസുകുട്ടി

പള്ളിക്കുളത്തിൽ
താമര വിരിഞ്ഞതാദ്യം കണ്ടത്
ഓത്തുപഠിക്കാൻ വന്ന
അഹമ്മദുകുട്ടി
അവനത് പറിച്ച്
അയിഷക്കുട്ടിക്കു കൊടുത്തു.
ഉസ്താദലറിവിളിച്ചു
ഇബിലീസുകളേ ഇബ്ടെ വാ..
അയിഷക്കുട്ടീടെ കയ്യിൽനിന്നും
ഉസ്താദ് താമര വലിച്ചെറിഞ്ഞു
തുടർന്ന്, ആയിരത്തൊന്നു രാവുകളുടെ
കഥ പറയാൻ തുടങ്ങി
കഥ മുഴുവൻ കേട്ടതും
എറിയപ്പെട്ട താമരപ്പൂവായിരുന്നു.
പ്രണയവും സ്നേഹവും കാരുണ്യവും
നൽകിയ പച്ചപ്പിൽ
താമര ഹരിതാഭയണിഞ്ഞു.
പച്ചത്താമരയിപ്പോൾ
കോവിലിനും പടിപ്പുരയ്ക്കും പുറത്ത്.
അങ്ങനെ പടിയടച്ച്
പിണ്ഡം വെയ്ക്കപ്പെട്ട
നാട്ടിലെ ആദ്യത്തെ പൂവ്
താമരപ്പൂവായി.

ലേഖനം

# ഇന്ത്യയിൽ എന്തുകൊണ്ട് ശാസ്ത്രം വികസിച്ചില്ല ?

ജെ.രഘു

പ്രാചീന ഹൈന്ദവശാസ്ത്രത്തെക്കുറിച്ച് ഒരുപാട് അവകാശവാദങ്ങൾ ഉയർന്നുകൊണ്ടിരിക്കുന്ന കാലമാണിത്.മൂവായിരം കൊല്ലങ്ങൾക്കു മുമ്പ് ഇന്ത്യയിൽ പ്ലാസ്റ്റിക്ക് സർജറി ഉണ്ടായിരുന്നു, മിസൈലുകൾ ഉണ്ടായിരുന്നു, വിമാനം ഉണ്ടായിരുന്നു, ആ വിമാനത്തെക്കുറിച്ച് എഞ്ചിനിയറിംഗ് വിദ്യാർത്ഥികളെ പഠിപ്പിക്കണം എന്നൊക്കെ പ്രധാനമന്ത്രിയും മന്ത്രിമാരും നിരന്തരം ജനങ്ങളോട് പറഞ്ഞുകൊണ്ടിരിക്കുന്നു. ഒരുപക്ഷെ, ഈ പശ്ചാത്തലത്തിൽ ഇന്ത്യയിൽ എന്തുകാണ്ട് ശാസ്ത്രം വികസിച്ചില്ല എന്ന ചോദ്യം തന്നെ പരസ്പരവിരുദ്ധമായി തോന്നാൻ സാദ്ധ്യതയുണ്ട്.

ഈ പ്രാചീന ഹൈന്ദവശാസ്ത്രങ്ങളെക്കുറിച്ചുള്ള അവകാശവാദങ്ങളെ വാദത്തിനുവേണ്ടി നമുക്ക് സമ്മതിക്കാം. അങ്ങിനെയെങ്കിൽ ഇവയുടെ പ്രവർത്തനങ്ങളുടെ തത്ത്വങ്ങൾ ഋഗ്വേദം തൊട്ടുള്ള ഏതെങ്കിലും കൃതികളിൽ വിശദീകരിച്ചിട്ടുണ്ടോ എന്ന ചോദ്യമാണ് എനിക്ക് ഉന്നയിക്കാനുള്ളത്.

എന്താണ് ശാസ്ത്രം എന്നു മനസ്സിലാക്കിക്കൊണ്ടു മാത്രമേ ഇന്ത്യയിൽ ശാസ്ത്രം ഉണ്ടായിരുന്നോ എന്ന ചോദ്യത്തിന് ഉത്തരം പറയാൻ കഴിയുകയുള്ളു. പ്രാചീന കാലത്തുണ്ടായിരുന്ന മനുഷ്യന്റ അറിവുകളെ ഈ ഇരുപത്തൊന്നാം നൂറ്റാണ്ടിൽ ശാസ്ത്രം അഥവാ സയൻസ് എന്ന് വിശേഷിപ്പിക്കുന്നത് ശാസ്ത്രത്തെക്കുറിച്ചുള്ള സൈദ്ധാന്തികമായ മനസ്സിലാക്കലിന്റെ അഭാവത്തെയാണ് സൂചിപ്പിക്കുന്നത്. ശാസ്ത്രവും ടെക്നോളജിയും തമ്മിലുള്ള വ്യത്യാസം മനസ്സിലാക്കാത്തതു കൊണ്ടാണ് പ്രാചീന സമൂഹങ്ങളിലും ആളുകൾ ഉപയോഗിച്ചിരുന്നത് ശാസ്ത്രമാണ് എന്ന വളരെ തെറ്റായ ധാരണ ഉണ്ടാകുന്നത്.

ക്ലാസിക്കൽ നാഗരികതകളിലെല്ലാം മനുഷ്യൻ പല തരത്തിലുള്ള സാങ്കേതികമായ അറിവുകളും സംവിധാനങ്ങളും ഉപകരണങ്ങളും കണ്ടുപിടിച്ചിട്ടുണ്ട്. അവ ഉപയോഗിച്ചിട്ടുണ്ട്. അതിനും ദശലക്ഷക്കണക്കിനു വർഷങ്ങൾക്കു മുമ്പ് മനുഷ്യന്റെ പൂർവ്വികർ കാട്ടിൽനിന്നു പുറത്തേക്കു വന്ന് ആദ്യത്തെ കല്ലുപകരണം ഉണ്ടാക്കിയ നാൾ തൊട്ട് മനുഷ്യപരിണാമത്തിന്റെ വിവിധ ഘട്ടങ്ങളിലെല്ലാം മനുഷ്യർ കല്ലുകൊണ്ടും ലോഹങ്ങൾ കൊണ്ടും എല്ലുകൊണ്ടും തടികൊണ്ടുമൊക്കെ പലതരത്തിലുള്ള ഉപകരണങ്ങൾ ഉണ്ടാ

ക്കിയിരുന്നു. ഏതെങ്കിലും തരത്തിലുള്ള സാങ്കേതികമായ വിജ്ഞാനമോ ഉപകരണങ്ങളോ ഇല്ലാത്ത ഒരു ഗോത്രസമൂഹവും ചരിത്രത്തിൽ ഉണ്ടായി ട്ടില്ല. തങ്ങൾ ജീവിക്കുന്ന ഭൗതികപ്രകൃതിയുടെ ആത്യന്തികമായ തത്ത്വ ങ്ങൾ നിർദ്ധാരണം ചെയ്യുകയെന്ന സൈദ്ധാന്തിക ലക്ഷ്യമായിരുന്നില്ല ഇത്ത രത്തിലുള്ള സാങ്കേതികമായ ഉപകരണങ്ങളുടെയും അറിവുകളുടെയും പിന്നിൽ മനുഷ്യനെ പ്രേരിപ്പിച്ചിരുന്നത്. ഇത്തരത്തിലുള്ള സാങ്കേതിക ഉപ കരണങ്ങളുടെ നിർമ്മാണത്തിന്റെ ലക്ഷ്യം ഒരു ജീവിവർഗ്ഗമെന്ന നിലയ്ക്ക് ഹോമോസാപിയൻസിന്റെ അതിജീവനവും പ്രത്യുൽപാദനവും മാത്രമാണ്. പിരമിഡ് പോലുള്ള പടുകൂറ്റൻ സംവിധാനങ്ങൾ, ഗുഹാചിത്രങ്ങൾ എന്നി വയൊക്കെ ഉണ്ടാക്കാൻ മനുഷ്യനെ പ്രേരിപ്പിച്ചത് അവന്റെ അതിജീവന ത്തിന്റെയും പ്രത്യുൽപാദനത്തിന്റെയും പരിണാമപരമായ ആവശ്യം മാത്ര മായിരുന്നു.

ശാസ്ത്രവും സാങ്കേതികവിദ്യയും തമ്മിലുള്ള വ്യത്യാസത്തെക്കു റിച്ച് മനസ്സിലാക്കാത്തതുകൊണ്ടാണ് ചില സാങ്കേതിക ഉപകരണങ്ങളെയും സാങ്കേതിക അറിവുകളെയും ഉദാഹരണമായി എടുത്തുകൊണ്ട് പ്രാചീന കാലത്ത് ശാസ്ത്രമുണ്ടായിരുന്നു, തങ്ങളുടെ പൂർവ്വികർ ശാസ്ത്രം പ്രാക്ടീസ് ചെയ്തിരുന്നു എന്നൊക്കെ നമ്മുടെ രാഷ്ട്രീയനേതാക്കളും ശാസ്ത്രജ്ഞന്മാരായി അഭിനയിക്കുന്ന ആളുകളും പരസ്യമായി പറയുന്നത്. റോക്കറ്റ് വിക്ഷേപിക്കുന്നതിനു മുമ്പ് ഗണപതിപൂജ നടത്തുന്ന ഇന്ത്യയിലെ ഏറ്റവും വലിയ പ്രീമിയർ സയൻസ് ഇൻസ്റ്റിറ്റ്യൂഷനിലെ ആളുകളെയാണ് ഞാൻ ശാസ്ത്രജ്ഞൻമാരായി അഭിനയിക്കുന്നവർ എന്നു പറഞ്ഞത്. റോക്കറ്റ് അല്ലെങ്കിൽ മിസൈൽ എന്നത് ടെക്നോളജി കൊണ്ടുണ്ടാക്കുന്ന ഒരു ഉപകരണം മാത്രമാണ്. ഈ ഉപകരണത്തിന്റെ പ്രവർത്തനത്തിലും വിന്യാസത്തിലും വിക്ഷേപണത്തിലും വൈദഗ്ദ്ധ്യം നേടിയ ആളുകളെ നമുക്ക് സയന്റിസ്റ്റ് എന്നു വിളിക്കാൻ കഴിയില്ല. ഒരുപക്ഷെ അവരെ എഞ്ചി നിയർ, ടെക്നീഷ്യൻ, മെക്കാനിക്ക് എന്നൊക്കെ പറയാം. ഒരു സ്കൂട്ടർ നന്നാ ക്കുന്ന മെക്കാനിക്കും റോക്കറ്റ് അല്ലെങ്കിൽ മിസൈൽ നന്നാക്കുന്ന മെക്കാ നിക്കും തമ്മിൽ മൗലികമായ അന്തരം ഇല്ല എന്നതാണ് യാഥാർത്ഥ്യം. ഒരു മിസൈൽ മെക്കാനിക്കിന് ഇന്ത്യയുടെ രാഷ്ട്രപതി ആകാമെങ്കിൽ ഒരു സ്കൂട്ടർ മെക്കാനിക്കിനും അത് ആകാവുന്നതാണ്. ശാസ്ത്രവും ടെക്നോ ളജിയും തമ്മിലുള്ള വേർതിരിവ് മനസ്സിലാക്കിക്കഴിഞ്ഞാൽ പ്രാചീന കാല ഘട്ടത്തിൽ ലോകത്ത് ഒരു സമൂഹത്തിലും സൈദ്ധാന്തികമായ അർത്ഥത്തി ലുള്ള ശാസ്ത്രം ആവിർ വിച്ചിരുന്നില്ല എന്നു ബോദ്ധ്യമാകും.

ഒരു സമൂഹത്തിൽ, ഒരു ജനവിഭാഗത്തിൽ ശാസ്ത്രത്തെ സാദ്ധ്യ മാക്കുന്നത് എന്താണ്? ഒരു മനുഷ്യവിഭാഗം ശാസ്ത്രത്തെക്കുറിച്ച് ചിന്തി ക്കണമെങ്കിൽ അതിന് സൈദ്ധാന്തികമായ ചില മുൻ ഉപാധികൾ ആവശ്യ മാണ്.

അതിൽ ഒന്നാമത്തെ മുന്നുപാധി, മനുഷ്യന്റെ ബോധത്തിൽ നിന്നും മനസ്സിൽ നിന്നും സ്വതന്ത്രമായി ഈ ഭൗതികപ്രപഞ്ചം നിലനിൽക്കുന്നു എന്ന താണ്. നമ്മുടെ ചിന്തയുടെയോ ഭാവനയുടെയോ പ്രവർത്തനത്തെ ആശ്ര യിച്ചല്ല ഭൗതികപ്രപഞ്ചത്തിന്റെ നിലനിൽപ്പ് എന്നർത്ഥം.

രണ്ടാമത്തെ മുന്നുപാധി, ഭൗതികപ്രപഞ്ചത്തിന് ക്രമവും വ്യവസ്ഥയും ഉണ്ട്, അത് നിയമബദ്ധമാണ് എന്ന ധാരണയാണ്.

മൂന്നാമത്തെ മുന്നുപാധി, ക്രമബദ്ധമായ ഈ പ്രപഞ്ചത്തെ മനുഷ്യ ബുദ്ധിക്ക് അഥവാ യുക്തിക്ക് മനസ്സിലാക്കാൻ കഴിയും എന്നതാണ്.

നാലാമത്തെ മുന്നുപാധി, മേൽപ്പറഞ്ഞ മൂന്നു സൈദ്ധാന്തിക പൂർവ്വോപാധികളേക്കാൾ സുപ്രധാനമാണ്. സ്വത്വത്തെയും അപരസ്വത്വ ത്തെയും വേർതിരിച്ചറിയാനുള്ള കഴിവ്, അതായത് ഞാനും അതും ഒന്നല്ല എന്ന് തിരിച്ചറിയാനുള്ള കഴിവാണ് യഥാർത്ഥത്തിൽ ശാസ്ത്രത്തെ സാദ്ധ്യ മാക്കുന്നത്. നാഡീവ്യൂഹം വികസിച്ച ജീവികൾക്കു മാത്രമല്ല, ഇമ്മ്യൂൺ സംവിധാനമുള്ള ജീവജാലങ്ങൾക്കെല്ലാം ഈ കഴിവുണ്ട്. ഇത് ബോധപൂർവ്വം വികസിപ്പിച്ച കഴിവല്ല. പരിണാമസിദ്ധമായ ഒരു കഴിവാണ്. നാഡീവ്യൂഹം വികസിച്ചതോടെ ഞാനും അതും തമ്മിൽ, നീയും ഞാനും തമ്മിൽ, ഞാനും ഭൗതികവസ്തുവും തമ്മിൽ ഉള്ള അന്തരത്തെ വേർതിരിച്ചറിയാനുള്ള കഴിവിനെ ബോധപൂർവ്വമായ ആത്മപ്രതിഫലനത്തിലൂടെ മനസ്സിലാക്കാനുള്ള ശേഷി വികസിക്കുമ്പോഴാണ് മനുഷ്യന് ഭൗതികപ്രപഞ്ചത്തെക്കുറിച്ചും സാമൂഹികമായ ചുറ്റുപാടുകളെക്കുറിച്ചും വസ്തുനിഷ്ഠമായി ചിന്തിക്കാനും വിശദീകരിക്കാനും കഴിവുണ്ടാകുന്നത്.

ഏതാണ്ട് ബി.സി.1000 മുതലുള്ള പ്രാചീന ഇന്ത്യയുടെ ധൈഷണിക ചരിത്രം പരിശോധിച്ച് ഈ നാലു സൈദ്ധാന്തിക പൂർവ്വോപാധികളിൽ ഏതെ ങ്കിലും ഒന്ന് ആവിഷ്കരിക്കപ്പെടുകയോ സാധൂകരിക്കപ്പെടുകയോ ചെയ്തി ട്ടുണ്ടോ എന്ന് ആലോചിക്കേണ്ടതാണ്. ഈ നാലു പൂർവ്വോപാധികളുടെ അഭാവത്തിൽ ശാസ്ത്രത്തിന് വികസിക്കാൻ കഴിയില്ല. പ്രാചീന ഇന്ത്യൻ സമൂഹത്തിൽ ഈ നാല് ഉപാധികളുടെയും പൂർണ്ണമായ അഭാവം നമുക്കു കാണാൻ കഴിയും.

ഒന്നാമത്തേതായ, ഭൗതികലോകത്തിന്റെ വസ്തുനിഷ്ഠമായ നിലനിൽപ്പിനെ ഇന്ത്യൻ തത്വചിന്ത എന്നു വിശേഷിപ്പിക്കപ്പെടുന്ന ഔപ നിഷദിക ചിന്ത ഒരിക്കലും അംഗീകരിച്ചിട്ടില്ല. ഭൗതികലോകവും സാമൂഹിക ജീവിതവുമെല്ലാം മനുഷ്യന്റെ അജ്ഞതയുടെ ഫലമായുണ്ടാകുന്ന മായാ സൃഷ്ടിയാണ് എന്നാണ് ഇന്ത്യയിൽ ധൈഷണിക പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരുന്നവർ പഠിപ്പിച്ചിട്ടുള്ളത്. ഭൗതികലോകം മായയാണ് എന്ന് കരു തിയതിനാൽ അതിന്റെ ക്രമത്തെയോ വ്യവസ്ഥയെയോ അല്ലെങ്കിൽ അതിന്റെ പ്രവർത്തന നിയമങ്ങളെ ആവിഷ്ക്കരിക്കാനുള്ള സാദ്ധ്യതകളെയോ കുറിച്ച് ചർച്ചകളൊന്നും ഇന്ത്യയിൽ ഉണ്ടായിട്ടില്ല.

സ്വത്വവും അപരസ്വത്വവും തമ്മിൽ, ഞാനും ഞാനല്ലാത്തതും തമ്മിലുള്ള വിഭജനത്തെ പൂർണ്ണമായും നിരുൽസാഹപ്പെടുത്തിയ, അങ്ങനെയൊരു വിഭജനം തന്നെയില്ല എന്നു പഠിപ്പിച്ച ഒരു സമൂഹമാണ് പ്രാചീന ഇന്ത്യൻ സമൂഹം. ഉപനിഷത്തുകളിലെ മഹാവാക്യങ്ങൾ എന്ന പേരിൽ പ്രസിദ്ധമായിട്ടുള്ളവയിൽ ഒന്നാണ് തത്ത്വമസി എന്ന വാക്യം. മനുഷ്യനു സാദ്ധ്യമാകുന്ന തത്ത്വചിന്തയുടെ മഹത്തായ വിളംബരം എന്നുപോലും ആ വാക്യം പ്രഘോഷിക്കപ്പെടുന്നു. അതു നീ ആകുന്നു. നീയും ഭൗതികപ്രകൃതിയും തമ്മിൽ യാതൊരു അന്തരവും ഇല്ല എന്നർത്ഥം. നമ്മിൽ നിന്ന് വ്യത്യസ്തമല്ലാത്ത ഒരു ഭൗതികപ്രകൃതിയെക്കുറിച്ച് നമുക്ക് ഒബ്ജക്റ്റിഫൈ ചെയ്യാൻ സാദ്ധ്യമാകാത്ത തരത്തിലുള്ള ഒരു ലോകബോധത്തെയും തത്ത്വചിന്താപരമായ രീതി സമ്പ്രദായത്തെയുമാണ് ഇന്ത്യൻ സമൂഹം ഇന്ത്യൻ തത്ത്വചിന്ത എന്ന പേരിൽ ഇവിടെ വികസിപ്പിച്ചത്. ഇങ്ങനെ വ്യക്തിയും വ്യക്തിയല്ലാത്തതും സ്വത്വവും സ്വത്വമല്ലാത്തതും തമ്മിൽ വ്യത്യാസമില്ലാതെ വരുമ്പോൾ നമുക്കു പ്രകൃതിയെ ഒബ്ജക്റ്റിഫൈ ചെയ്യാൻ കഴിയില്ല. പ്രകൃതിയെ ഒബ്ജക്റ്റിഫൈ ചെയ്യാൻ കഴിയാത്തതുകൊണ്ടുതന്നെ ശാസ്ത്രാന്വേഷണത്തിൽ ഏർപ്പെടാൻ കഴിയുന്ന ഒരു കർത്തൃത്വത്തെ, അല്ലെങ്കിൽ ഒരു ശാസ്ത്രജ്ഞന്റെ സ്വത്വബോധത്തിന്റെ രൂപീകരണത്തെ അത് അസാദ്ധ്യമാക്കുന്നു. വിഷയിയും വിഷയവസ്തുവും തമ്മിൽ അല്ലെങ്കിൽ ജ്ഞാതാവും ജ്ഞാനത്തിനു വിഷയമായ വസ്തുവും തമ്മിലുള്ള മൗലികമായ വ്യത്യാസം അംഗീകരിക്കാത്ത ഒരു സമൂഹത്തിലും ശാസ്ത്രത്തിന് രൂപംകൊള്ളാൻ സാദ്ധ്യമല്ല. നിലനിൽക്കുന്നുവെന്ന് തോന്നുന്ന ഭൗതികപ്രകൃതിയുമായി തിരമാല സമുദ്രത്തിൽ ലയിക്കുന്നതു പോലെ വിലയം പ്രാപിക്കണം എന്നതാണ്. ഇതിൽ നിന്ന് വ്യതിരിക്തമായ ഒരു ആലോചന പോലും കഴിഞ്ഞ രണ്ടായിരത്തിയഞ്ഞൂറു വർഷങ്ങൾക്കിടയിൽ ഇന്ത്യയിൽ ഉണ്ടായിട്ടില്ല. ഉപനിഷത്തുകളിൽ ആവിഷ്കരിക്കപ്പെട്ട ചിന്ത രൂഢമൂലമായി വേദപ്രമാണം എന്ന നിലയിൽ അപ്രമാദിത്വം നേടുകയും ഏകമാത്രമായ ഒരു പാതയായി മാറുകയും ചെയ്തു. കഴിഞ്ഞ രണ്ടായിരത്തിയഞ്ഞൂറു കൊല്ലത്തെ ഇന്ത്യൻ ധൈഷണിക ചരിത്രം എന്നത് ബദൽ പാതകളെപ്പറ്റിയുള്ള ആലോചനകളെ മുഴുവൻ നശിപ്പിച്ചുകൊണ്ടുള്ള ഒരു നിശ്ചിത പാതാശ്രിതമായ, ഏക പാതയിലൂടെ മാത്രം രേഖീയമായി സഞ്ചരിച്ച ഒന്നാണ്.

നവശിലായുഗത്തിനു മുമ്പുതന്നെയുള്ള പ്രാചീന ഗോത്രസമൂഹങ്ങളിലെല്ലാം തന്നെ മനുഷ്യന്റെ പ്രാഥമികമായ അതിജീവനത്തെ സാദ്ധ്യമാക്കുന്ന ചില അറിവുകളും സാങ്കേതികമായ ഉപകരണങ്ങളും രൂപംകൊണ്ടിരുന്നു എന്ന് സൂചിപ്പിക്കുകയുണ്ടായി. ഭൗതികപ്രകൃതിയിലെ വസ്തുക്കളെക്കുറിച്ചുള്ള അവരുടെ അറിവിനെ കോഗ്നിറ്റീവ് സൈക്കോളജിസ്റ്റുകൾ നാടൻ ഫിസിക്സ് എന്നാണ് വിളിക്കുന്നത്. തനിക്കു ചുറ്റുമുള്ള ഗോത്രത്തിലെ മനുഷ്യർ എന്താണ് ആലോചിക്കുന്നത്, അവരുടെ പെരുമാറ്റങ്ങൾ എന്താണ് എന്നൊക്കെ മനസ്സിലാക്കുന്നതിനു സഹായിക്കുന്ന അവരുടെ

അറിവാണ് ഫോക്ക് സൈക്കോളജി. അതുപോലെ തന്നെ തങ്ങൾക്ക് ഇരയാക്കാവുന്നതും ഭക്ഷ്യയോഗ്യവുമായവ ഏതൊക്കെയാണ്, തങ്ങളെ ആക്രമിക്കാൻ സാദ്ധ്യതയുള്ളവ ഏതൊക്കെയാണ് എന്നൊക്കെ മനസ്സിലാക്കുന്നതാണ് ഫോക്ക് ബയോളജി.

ഇതെല്ലാം തന്നെ മനുഷ്യന്റെ ബോധപൂർവ്വമായ പ്രവർത്തനങ്ങളുടെ ഫലമായി ആവിഷ്ക്കരിക്കപ്പെട്ടതല്ല. പരിണാമപരമായി രൂപംകൊണ്ട കഴിവുകളാണ്. പക്ഷെ, മനുഷ്യസമൂഹം പുരോഗമിച്ച് വലിയ നാഗരികതകളും ഭരണകൂടങ്ങളും കച്ചവടവും വാണിജ്യവുമൊക്കെ ഉണ്ടായതോടുകൂടി പരിണാമസിദ്ധമായ അറിവുകൾ കൊണ്ട് അതിജീവനം സാദ്ധ്യമാകാത്ത ഒരു സാഹചര്യം വന്നു. ഇതിനെ പരിണാമപരമായ ഒരു നെല്ലിപ്പലക എന്നു പറയാം. ഈ സാഹചര്യത്തെ മറികടക്കാൻ മനുഷ്യൻ നടത്തിയ കൂട്ടായ ആലോചനകളുടെയും പരിശ്രമങ്ങളുടെയും ഫലമായി രൂപംകൊണ്ട അല്ലെങ്കിൽ അവർ ബോധപൂർവ്വം വികസിപ്പിച്ചെടുത്ത ഒരു കോഗ്നിറ്റീവ് ഉപകരണമാണ് യുക്തി എന്നത്. ഈ യുക്തിയെക്കുറിച്ച് ചർച്ച ചെയ്യുമ്പോൾ നമുക്കു പലർക്കും ഒരു തെറ്റിദ്ധാരണയുണ്ട്-യുക്തി എന്നത് എല്ലാ മനുഷ്യരുടെയും ഉള്ളിലുള്ള ജന്മസിദ്ധമായ ഒരു കഴിവാണ്, ഈ കഴിവിനെ നാം ഉപയോഗിക്കുന്നില്ല, അതുകൊണ്ടാണ് മതവും വിശ്വാസവുമൊക്കെ നമ്മിൽ അധീശത്വം പുലർത്തുന്നത് എന്നൊക്കെ. യഥാർത്ഥത്തിൽ അരിസ്റ്റോട്ടിലിനുപോലും ഇക്കാര്യത്തിൽ തെറ്റുപറ്റി-യുക്തിബോധമുള്ള മൃഗം എന്നു മനുഷ്യനെ നിർവ്വചിച്ചതിലൂടെ.

പരിണാമസിദ്ധമായ, പ്രകൃതിനിർദ്ധാരണത്തിലൂടെ രൂപംകൊണ്ട അറിവുകളെയും പ്രകൃതിനിർദ്ധാരണത്തിന്റെ ഫലമായല്ലാതെ മനുഷ്യൻ ബോധപൂർവ്വം സാംസ്കാരിക പരിണാമത്തിന്റെ ഒരു നിശ്ചിത ഘട്ടത്തിൽ, ഒരു നിശ്ചിത സ്ഥലത്ത് ആവിഷ്കരിക്കപ്പെട്ട ഒരു ശേഷിയെയും തമ്മിൽ വേർതിരിക്കാൻ കഴിയാതിരുന്നത് മനുഷ്യയുക്തിയെ സംബന്ധിച്ച് ഏറ്റവും വലിയ തെറ്റിദ്ധാരണകൾ പരത്താൻ കാരണമായിട്ടുണ്ട്. പ്രത്യേകിച്ചും പതിനെട്ടാം നൂറ്റാണ്ടിലെ ജ്ഞാനോദയ കാലഘട്ടത്തിൽ യുക്തിയുടെ പരമാധികാരത്തിനു വേണ്ടി വാദിച്ചിരുന്ന സൈദ്ധാന്തികരും തത്ത്വചിന്തകരും പോലും യുക്തിയെ വിശേഷിപ്പിച്ചത് മനുഷ്യന്റെ ഉള്ളിൽ നിൽക്കുന്ന ഒരു പ്രകാശമായാണ്; ഈ പ്രകാശത്തെ നാം പുറത്തേയ്ക്ക് എടുക്കണം.

വാസ്തവത്തിൽ മനുഷ്യൻ ജന്മസിദ്ധമായി യുക്തിബോധമുള്ള മൃഗം അല്ല. നേരത്തേ പറഞ്ഞ ഫോക്ക് ഫിസിക്സിന്റെയും ഫോക്ക് ബയോളജിയുടെയും ഫോക്ക് സൈക്കോളജിയുടെയും ഒക്കെ ഫലമായി നാം ഉപയോഗിക്കുന്ന അറിവുകളെ യുക്തിബോധം എന്നു വിളിക്കാൻ പാടില്ല.രണ്ടായിരത്തിയഞ്ഞൂറു വർഷങ്ങൾക്കുമുമ്പ് ഗ്രീസിലെ ഒരു വിഭാഗം ചിന്തകർ ബോധപൂർവ്വമായ പരിശ്രമം കൊണ്ട് ആവിഷ്കരിച്ച ഒരു സാംസ്കാരിക ജ്ഞാനോപകരണമാണ് യുക്തി. ഇത് ജനിതക പരിണാമത്തിന്റെ ശേഷിപ്പാണ് എന്ന ധാരണ നാം തിരുത്തേണ്ടതുണ്ട്.

ഒരു പ്രത്യേക കാലഘട്ടത്തിൽ, ഒരു പ്രത്യേക സ്ഥലത്തു മാത്രം ആവിഷ്കരിക്കപ്പെട്ട ഒരു ജ്ഞാനോപകരണമാണ് യുക്തി. ഒന്ന്, രണ്ട്, മൂന്ന് എന്നിങ്ങനെയുള്ള സംഖ്യകൾ പരിണാമസിദ്ധമാണ്, ജന്മസിദ്ധമാണ് എന്ന് നാം ഒരിക്കലും പറയില്ല. എല്ലാ ജീവജാലങ്ങൾക്കും ഒരു മിനിമം സംഖ്യാബോധം ഉണ്ടെങ്കിൽപ്പോലും ഈ സംഖ്യാബോധത്തെ സൂചിപ്പിക്കാൻ ഒന്ന്, രണ്ട്, മൂന്ന് എന്നിങ്ങനെയുള്ള അക്കങ്ങൾ ഒരിക്കലും പ്രകൃതിയിൽ ഉണ്ടായിരുന്നതല്ല. അതു മനുഷ്യന്റെ ബോധപൂർവ്വമായ കണ്ടുപിടുത്തമാണ്. അതുപോലെ, ത്രികോണം, സമചതുരം, വൃത്തം മുതലായ ജ്യാമിതീയ രൂപങ്ങൾ പ്രകൃതിയിൽ ഉള്ളതല്ല. ഇതെല്ലാം തന്നെ പ്രകൃതിയെ മനസ്സിലാക്കുന്നതിനു വേണ്ടി ഒരു നിശ്ചിത കാലഘട്ടത്തിൽ, വളരെ അടുത്ത കാലത്ത് മനുഷ്യൻ ആവിഷ്കരിച്ചതാണ്.

രണ്ടായിരത്തിയഞ്ഞൂറു വർഷങ്ങൾക്കുമുമ്പ് ഗ്രീസ് എന്ന ദ്വീപിലെ ഏതാനും ചിന്തകരും ഗണിതശാസ്ത്രജ്ഞരും കണ്ടുപിടിച്ച സാംസ്കാരികമായ ഒരു ജ്ഞാനോപകരണമാണ് യുക്തി എന്ന് അംഗീകരിക്കുന്ന പക്ഷം എന്തുകൊണ്ടാണ് അങ്ങനെയൊരു യുക്തി ഇന്ത്യയിൽ ഉണ്ടാകാതെ പോയത് എന്നുകൂടി പറഞ്ഞുകൊണ്ട് ഈ ചർച്ച അവസാനിപ്പിക്കാം.

സാമൂഹികവും ബൗദ്ധികവുമായ സമ്മർദ്ദങ്ങളായിരുന്നു ഗ്രീക്കു സമൂഹത്തെ യുക്തിയുടെ കണ്ടുപിടുത്തത്തിലേയ്ക്കു നയിച്ചത്. ഇന്ത്യയിൽ അത്തരത്തിലുള്ള സമ്മർദ്ദങ്ങളൊന്നും ഉണ്ടായിട്ടില്ല. ഇന്ത്യൻ സമൂഹം ദീർഘകാലം നിശ്ചലവും അവികസിതവുമായ ഒരു ഗ്രാമസമൂഹമായിരുന്നു. ഉപജീവന നിലവാരത്തിലുള്ള സാമ്പത്തികക്രമമുള്ള ഒരു സമൂഹത്തിലും ജൈവേതരമായ ഒരു ജ്ഞാനോപകരണത്തിന്റെ കണ്ടുപിടുത്തത്തെ സാദ്ധ്യമാക്കുന്ന ബൗദ്ധിക സമ്മർദ്ദം ഉണ്ടായിട്ടില്ല.

പ്രാചീന ഇന്ത്യയിലെ മനുഷ്യരുടെ മസ്തിഷ്കത്തിന്റെ പ്രത്യേകത കൂടി നാം മനസ്സിലാക്കേണ്ടതുണ്ട്. ലോകത്തിലെ ഏറ്റവും പ്രാചീനവും അവികസിതവുമായ ഗോത്രസമൂഹത്തിലെ മനുഷ്യരുടെയും ഇന്നു ജീവിക്കുന്ന നമ്മെപ്പോലുള്ള മനുഷ്യരുടെയും മസ്തിഷ്ക ഘടനയ്ക്ക് അടിസ്ഥാനപമായി വ്യത്യാസം ഇല്ല. എന്നാൽ ഈ മസ്തിഷ്കത്തിന്റെ പ്രവർത്തിപരമായ സംരചന, ആന്തരിക ബന്ധങ്ങൾ, സർക്യൂട്ട്സ് എന്നിവയിലെല്ലാം വ്യത്യാസം ഉണ്ടാകാം. ഏതു തരത്തിലുള്ള ബൗദ്ധികോപകരണങ്ങളാണ് ഒരു സമൂഹത്തിലെ ആളുകൾ ഉപയോഗിക്കുന്നത്, മസ്തിഷ്കത്തിന്റെ വിനിയോഗരീതി എങ്ങനെയാണ് എന്നതിനെ ആശ്രയിച്ച് എല്ലാ സമൂഹങ്ങളിലെയും ജീവിച്ചിരിക്കുന്ന മനുഷ്യരുടെ മസ്തിഷ്കങ്ങളുടെ പ്രവൃത്തിപരമായ സംരചനയിൽ വ്യത്യാസം ഉണ്ടാകാം.

ബി.സി.ആയിരത്തിനോടടുപ്പിച്ചാണ് ഇന്ത്യയിൽ വേദങ്ങൾ ഉണ്ടായത്. ഇതിനെ ബൗദ്ധിക പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരുന്ന ബ്രാഹ്മണരും ഒരു ചെറിയ വിഭാഗം ക്ഷത്രിയരും ഏതാണ്ട് നൂറു തലമുറക്കാലം വാമൊഴി

യിലൂടെ കൈമാറി നിലനിർത്തിവരുകയാണ് ഉണ്ടായത്. മഹാഭാരതത്തിൽ പറയുന്നുണ്ട്, വേദങ്ങൾ എഴുതുന്നവരെ കാത്തിരിക്കുന്നത് നരകമാണ് എന്ന്. വേദോപനിഷത്തുകൾ ലിഖിതരൂപത്തിലാക്കുന്നത് മഹാപാപമാണ് എന്ന് ശക്തമായി വിശ്വസിച്ചിരുന്ന ഒരു സമൂഹത്തിൽ വാമൊഴിയെ സാധ്യമാക്കുന്ന തരത്തിലുള്ള മസ്തിഷ്ക സംരചനയാണ് രൂപപ്പെട്ടത്. ഇവിടെയാണ് വാമൊഴിയും വരമൊഴിയും–ഭാഷണവും എഴുത്തും–തമ്മിലുള്ള വ്യത്യാസം. എഴുത്ത് എന്നത് ശബ്ദത്തിന്റെ ദൃശ്യവൽക്കരണമാണ് എന്നാണ് നാം പലപ്പോഴും വിചാരിക്കുന്നത്. സംസാരഭാഷയും ലിഖിതഭാഷയും രണ്ടുതരം ബോധത്തെയാണ് സാദ്ധ്യമാക്കുന്നത് എന്ന് ഇന്ന് കണ്ടെത്തിയിട്ടുണ്ട്. നിരക്ഷരമായ ഒരു സമൂഹത്തിലെ മനുഷ്യരുടെ മസ്തിഷ്ക പ്രവർത്തനങ്ങളും മസ്തിഷ്കഘടനയും സാക്ഷരമായ സമൂഹത്തിലെ മനുഷ്യരുടെ മസ്തിഷ്കത്തിന്റെ പ്രവൃത്തിപരമായ സംരചനയും തമ്മിൽ മൗലികമായി വ്യത്യാസമുണ്ട് എന്ന് ഇന്ന് ശാസ്ത്രം സമ്മതിച്ചിട്ടുണ്ട്.

ഏതാണ്ട് നൂറു തലമുറക്കാലം ഇന്ത്യയിലെ ബുദ്ധിജീവികൾ എന്നു പറയപ്പെടുന്ന ആളുകളുടെ മസ്തിഷ്കം വാമൊഴി പ്രധാനമായാണ് പ്രവർത്തിച്ചിരുന്നത്. അതുകൊണ്ടുതന്നെ അമൂർത്തചിന്തയും പ്രതീകാത്മകചിന്തയും സാദ്ധ്യമാക്കുന്ന മസ്തിഷ്കത്തിന്റെ സംരചന, പ്രത്യേകിച്ചും പ്രീ ഫ്രോണ്ടൽ കോർട്ടെക്സ് ഇന്ത്യയിലെ ബ്രാഹ്മണരിൽ അവികസിതമായിരിക്കാൻ സാദ്ധ്യതയുണ്ട് എന്നാണ് ഞാൻ പറയുന്നത്. മസ്തിഷ്കം ഒരിക്കലും ഫോസിലൈസ് ചെയ്യപ്പെടുന്നില്ല എന്നതിനാൽ ഇവരുടെ മസ്തിഷ്ക സംരചനയ്ക്ക് ഏതു തരം വൈകല്യമാണ് സംഭവിച്ചത് എന്ന് മനസ്സിലാക്കാൻ കഴിയില്ല. എന്നാൽ ഈ ബ്രാഹ്മണർ സൃഷ്ടിച്ച ഉപനിഷത്തുകളെ വിശകലനം ചെയ്തുകൊണ്ട് എങ്ങനെയാണ് അവരുടെ മസ്തിഷ്കം മന്ദീഭവിച്ചത്, വികലമായിപ്പോയത് എന്ന് കണ്ടെത്താനാവും.

ഇവരുടെ ധാരണാശേഷിയുടെ വളർച്ചയെ (Cognitive growth) പരിശോധിക്കാം. ജീൻ പിയാഷെയെപ്പോലുള്ള ഡെവലപ്പ്മെന്റൽ സൈക്കോളജിസ്റ്റുകൾ കുട്ടികളുടെ ധാരണാശേഷിയുടെ വികാസത്തിന്റെ നാലു ഘട്ടങ്ങളെക്കുറിച്ച് പറഞ്ഞിട്ടുണ്ട്. ജനിച്ചതുമുതൽ പതിനെട്ടുമാസം വരെയുള്ള ഇന്ദ്രിയചലനഘട്ടം (Sensorimotor stage) ആണ് ആദ്യത്തെ ഘട്ടം. മുലകുടിക്കുന്ന ഈ പ്രായത്തിലെ കുട്ടികൾക്ക് ഞാനും അമ്മയും, ഞാനും ഭൗതിക പ്രകൃതിയും, ഞാനും മുമ്പിലുള്ള കളിപ്പാട്ടങ്ങളും രണ്ടാണെന്ന് ചിന്തിക്കാൻ കഴിയില്ല. ഈ ഘട്ടത്തെ അദ്ദേഹം വിശേഷിപ്പിച്ചത് അഹംകേന്ദ്രിതം (Egocentric) എന്നാണ്. ഞാനാണ് ലോകത്തിന്റെ കേന്ദ്രം. ലോകം മുഴുവൻ ഞാനുമായി ഒരു വലിയ അനുസ്യൂതിയിലാണ്. ഒരു തരത്തിലും ലോകവുമായി ഒരു വിച്ഛിത്തിയെക്കുറിച്ച് പതിനെട്ടുമാസം വരെ പ്രായമുള്ള കുട്ടികൾക്കു ചിന്തിക്കാനാവില്ല. അത് ജനിതകപരമായ ഒരു പരിമിതിയാണ്.

രണ്ടാമത്തെ ഘട്ടം രണ്ടുവയസ്സു മുതൽ നാലുവയസ്സു വരെയുള്ള പ്രീ–ഓപ്പറേഷണൽ ഘട്ടമാണ്. ഈ ഘട്ടത്തിലും കുട്ടികൾ വേർതിരിച്ചറി

യാനുള്ള കഴിവ് ആർജ്ജിച്ചു വരുന്നതേയുള്ളു. മൂന്നാമത്തെ ഘട്ടം കോൺക്രീറ്റ് ഓപ്പറേഷണൽ ഘട്ടം. ഏതാണ്ട് പതിനൊന്നു വയസ്സു വരെയുള്ള ഘട്ടമാണിത്. ഓരോ മനുഷ്യനും അവൻ ജീവിക്കുന്ന മൂർത്തമായ സാഹചര്യത്തെയും മൂർത്തമായ വസ്തുക്കളെയും മനസ്സിലാക്കാനുള്ള കഴിവ് ആർജ്ജിക്കുന്നത് ഈ ഘട്ടത്തിലാണ്. നാലാമത്തെ ഘട്ടമാണ് ഫോർമൽ ഓപ്പറേഷണൽ ഘട്ടം. ഇത് പന്ത്രണ്ടു വയസ്സുമുതലാണ് തുടങ്ങുന്നത്. താൻ നേരിട്ട് കണ്ടിട്ടില്ലാത്തതും തന്റെ ആസന്ന സാഹചര്യവുമായി ബന്ധപ്പെടാത്ത സാർവ്വലൗകിക പ്രസക്തിയുള്ളതുമായ അമൂർത്ത ചിന്തയെ സാദ്ധ്യമാക്കുന്ന യുക്തിയുടെയും അനുമാനത്തിന്റെയും ഘട്ടമാണിത്.

ഈ നാലു ഘട്ടങ്ങളിൽ ഒന്നാമത്തെ ഘട്ടത്തിൽത്തന്നെ ഇന്ത്യയിൽ ബൗദ്ധിക പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരുന്ന ബ്രാഹ്മണർ നിശ്ചലരായി നിലകൊണ്ടു. ശാരീരികമായി വളർന്നുവെങ്കിൽപ്പോലും മസ്തിഷ്കപരമായി, മാനസികമായി പതിനെട്ടുമാസം പ്രായമുള്ള കുട്ടികളുടെ മസ്തിഷ്ക വളർച്ച മാത്രമേ ഉപനിഷത്തുകൾ സൃഷ്ടിച്ചവർക്ക് ഉണ്ടായിരുന്നുള്ളു എന്നതുകൊണ്ടാണ് ഇന്ത്യയിൽ ശാസ്ത്രം വികസിക്കാതെ പോയത്. കർണാടകത്തിൽ സംസ്കൃതം മാത്രം സംസാരിക്കുന്ന പൂജാരികളുടേതായ ഒരു ഗ്രാമം ഉണ്ടെന്നാണ് പറയുന്നത്. ഇവരുടെ മസ്തിഷ്കത്തെ ഏതെങ്കിലും ന്യൂറോ സയന്റിസ്റ്റുകൾ പഠന വിധേയമാക്കിയാൽ ഹൈന്ദവ മസ്തിഷ്കത്തിന്റെ തകരാറ് എവിടെയാണ്, മനോവികാസത്തിന് എങ്ങനെയാണ് ക്ഷതം സംഭവിച്ചത് എന്ന് മനസ്സിലാക്കാൻ കഴിയും. യഥാർത്ഥത്തിൽ ഇന്ത്യൻ ശാസ്ത്രം വികസിക്കാതെ പോയത് സാമൂഹികമായ പിന്നാക്കാവസ്ഥയുടെ മാത്രം കാരണത്താലല്ല. ശാസ്ത്രം വികസിപ്പിക്കാൻ കഴിയുമായിരുന്ന ആളുകളുടെ മനോനിലയുടെ ഗുരുതരമായ തകരാറുതന്നെയാണ്. **(എസ്സൻഷ്യ 17 ൽ നടത്തിയ പ്രഭാഷണത്തിൽ നിന്ന് തയ്യാറാക്കിയ ലേഖനം)**

ലേഖനം

# ചങ്ങമ്പുഴയുടെ വാഴക്കുല
# എതിർവായനയ്ക്കു വിധേയമാക്കപ്പെട്ട കാവ്യം

കെ.കെ.ശിവരാമൻ

മലയാള ഭാഷ നിലനില്ക്കുന്ന കാലത്തോളം ജീവിക്കുന്ന ചുരുക്കം കവികളിൽ ചങ്ങമ്പുഴ കൃഷ്ണപിള്ളയ്ക്കു സുപ്രധാനമായ സ്ഥാനമുണ്ട് – കുമാരനാശാനെപ്പോലെ. ഈ കവിയുടെ ജീവിതകാലം പരിഗണിച്ചാൽ; സൃഷ്ടികളുടെയും ആരാധകരുടെയും വൈപുല്യംകൊണ്ട്, ഒന്നാംസ്ഥാനത്തിനു സമാന യോഗ്യത മറ്റാർക്കാണുള്ളത്? അക്ഷരജ്ഞാനമില്ലാത്തവരുടെപോലും നാവിൻതുമ്പിൽ മധുരമനോജ്ഞവും ലളിത സുന്ദരവും സംഗീതസാന്ദ്രവുമായ ശീലുകൾ കുടിയിരുത്തിയ ഈ കവി നമ്മുടെ കാവ്യാരാമത്തിൽ ഒരു നിത്യവസന്തം സൃഷ്ടിച്ചു.

ചങ്ങമ്പുഴ എന്നു കേൾക്കുമ്പോൾ പെട്ടെന്നു 'രമണ'നാണു സഹൃദയരുടെ ഓർമ്മയിലെത്തുക. മലയാളികളെ ഒന്നടങ്കം സാഹിത്യാസ്വാദനത്തിന്റെ വിസ്മയലോകത്തിലേയ്ക്കു മാടിവിളിച്ച ആദ്യകാവ്യം. അവസാനത്തെയും എന്നുകൂടി പറയാം. "മലയാളത്തിൽ ഇങ്ങനെയും ഒരത്ഭുതമോ!" എന്നു പ്രൊഫ. ജോസഫ് മുണ്ടശ്ശേരിയെ ആശ്ചര്യപ്പെടുത്തുമാറ് അവിശ്വസനീയമായ പ്രചാരം നേടിയ ഈ കൃതിയുടെ സവിശേഷതകൾ അക്കമിട്ടു പറയാൻ പ്രയാസമാണ്. പല സുന്ദര ഘടകങ്ങളും ഒത്തുചേർന്നു ജനിപ്പിക്കുന്ന ഒരു മാസ്മരശക്തിയുടെ ഉപഹാരം.

വർത്തമാന തലമുറയിൽ നിത്യമെന്നോണം സംഭവിച്ചുകൊണ്ടിരിക്കുന്ന ഒരു പ്രശ്നമാണല്ലോ 'വാഴക്കുല'യിലെ പ്രമേയം. ഇതു കൈകാര്യം ചെയ്തതിൽ കവി അമ്പേ പരാജയപ്പെട്ടു എന്നാണു വിപ്ലവകാരികളെന്നും പുരോഗമനവാദികളെന്നും ഭാവിക്കുന്ന കൂട്ടരുടെ ആക്ഷേപം.

കുടികിടപ്പുകാരനായ മലയൻ എന്ന പുലയൻ അയാളുടെ മാടത്തിന്റെ മുറ്റത്ത് ആശാഭരിതമായ ഒരു സൽക്കർമ്മം നടത്തി. ഒരു വാഴത്തൈ നട്ടു. അത് അയാൾക്കു മാത്രമല്ല, ആ കുടിലിലെ അരുമക്കിടാങ്ങളിലും വലിയ ഉത്സാഹവും കൊതിയൂറുന്ന സ്വപ്നങ്ങളും വിരിയിച്ചു. മലയന്റെയും അയാളുടെ പിഞ്ചുപൈതങ്ങളുടെയും മനസ്സിൽ തെളിഞ്ഞ സങ്കല്പങ്ങൾക്കൊപ്പം ആ ഞാലിപ്പൂവൻ വാഴത്തൈ വളർന്നു; കുലയും; വിളവെങ്ങി. പക്ഷേ അത് ആ സാധു കുടുംബത്തിന് സന്തോഷമല്ല, സന്താപമാണു സമ്മാനിച്ചത്. ആ വാഴക്കുല വെട്ടി ജന്മിയുടെ വീട്ടിലെത്തിക്കാൻ ജന്മിയുടെ കല്പന. അനുസരിക്കാതെ തരമുണ്ടോ? "കരയാതെ മക്കളേ; തമ്പുരാൻ കല്പിച്ചതല്ലേ!" എന്നു പറഞ്ഞു പൈതങ്ങളെ സമാധാനപ്പെടുത്താൻ ശ്രമിച്ചുകൊണ്ട് ആ

സാധു പുലയൻ തമ്പുരാനു കാഴ്ചവയ്ക്കാനായി ആ വാഴക്കുല വെട്ടി. ജന്മിയുടെ ഈ നീതികേടിനും മനുഷ്യത്വമില്ലായ്മക്കും ഹൃദയഭേദകമായ ഈ അവസ്ഥയ്ക്കും എതിരെ തനിക്ക് ഒന്നും പറയാനില്ലെന്നും പ്രസ്താവിച്ചുകൊണ്ട് കാവ്യം ഉപസംഹരിക്കുകയാണ്.

കുടികിടപ്പുകാരന്റെ അദ്ധ്വാനത്തിനു യാതൊരു വിലയും കല്പിക്കാതെ അതു മുഴുവൻ കവർന്നെടുക്കുന്ന ജന്മിത്തത്തിന്റെ അഹന്തയ്ക്കു മുന്നിൽ കവി നിർവികാരനായ – നിസ്സംഗനായ – കാഴ്ചക്കാരനായി നില്ക്കുന്നു എന്നത് തലതിരിഞ്ഞ വായനയിൽ നിന്നുണ്ടായ തോന്നലാണ്. അതല്ലെങ്കിൽ കരുതിക്കൂട്ടി മെനഞ്ഞെടുത്ത ആരോപണം.

വിത്തനാഥന്റെ ബേബിക്കു പാലും
നിർദ്ധനച്ചെറുക്കന്നുമിനീരും
ഈശ്വരേച്ഛയല്ലാകിലമ്മട്ടു-
ളീശ്വരനെച്ചവിട്ടീടുക നിങ്ങൾ

എന്നു പ്രഖ്യാപിച്ച കവിയെ ഭീരുവെന്നും പലായനവാദിയെന്നും പഴിക്കുന്നതിൽ കുടിപ്പകയുടെ മുറുമുറുപ്പല്ലേ പ്രതിധ്വനിക്കുന്നത്? നിലവിലുള്ള വ്യവസ്ഥിതിയിലെ ജീർണ്ണതകളും പ്രതിലോമാവസ്ഥയും മറ്റും, പരിവർത്തനത്തിനു പ്രേരണയേകുംവിധം കൈകാര്യം ചെയ്യുക എന്നതു മാത്രമാണ് കലാകാരന്റെ ദൗത്യം. പുരോഗതിയിലേക്കുള്ള പരിവർത്തനം ഉണ്ടാകണമെങ്കിൽ അതിനുള്ള ബോധവും ആവേശവും സമൂഹത്തിൽ ഉണ്ടാകണം. കവിയുടെ ഉദ്ബോധനമോ ആഹ്വാനമോകൊണ്ട് ഇങ്ങനെയൊരു അവസ്ഥ ഉണ്ടാകില്ല. അവകാശത്തെക്കുറിച്ചു ബോധമില്ലായ്മകൊണ്ടോ അതു നേടിയെടുക്കാനുള്ള തന്റേടമില്ലായ്മകൊണ്ടോ മനുഷ്യൻ ചൂഷണത്തിനു വിധേയനായ അവസ്ഥ കാണുമ്പോൾ അതു പരിഹരിക്കേണ്ടതാണെന്ന വിചാരവും അതു സാദ്ധ്യമാക്കാനുള്ള ഉപായവും മനുഷ്യസ്നേഹികൾ കാണിച്ചുകൊടുക്കുന്നു. ഇവിടെ കവിയും ആ കർത്തവ്യമാണു നിറവേറ്റിയിരിക്കുന്നത്. തൽക്കാലം ജന്മിയുടെ ആ നീതിക്കും ചൂഷണത്തിനും വിധേയനാകാതെ മലയപ്പുലയന്മാരെപ്പോലുള്ളവർക്ക് തരമില്ലെങ്കിലും ഇവരുടെ ഭാവിതലമുറ ഈ അനീതികൾക്കു പകരംവീട്ടുമെന്ന കവി പ്രത്യാശ പ്രകടിപ്പിക്കുന്നത് ഒരു പ്രവചനം തന്നെയാണ്. അതു പാഴായതുമില്ല.

ജന്മിയുടെ ആജ്ഞാനുസരണം അയാൾക്കു വാഴക്കുല കാഴ്ചവയ്ക്കാൻ മലയപ്പുലയൻ ഒരുമ്പെടുന്ന ദൈന്യസ്ഥിതി ഓർക്കുമ്പോൾ പിൽക്കാലത്തെ ഒരു ചരിത്ര സംഭവം മനസ്സിൽ തെളിയുന്നു. രണ്ടാംലോക മഹായുദ്ധത്തിനുശേഷം ലോകമെമ്പാടും ആശങ്ക പരത്തിയ ഒരു സംഭവമാണല്ലോ വിയറ്റ്നാം യുദ്ധം. അമേരിക്കൻ യുദ്ധവിമാനങ്ങൾ വിയറ്റ്നാമിൽ നടത്തിക്കൊണ്ടിരുന്ന ബോംബു പ്രയോഗത്തിനെതിരെ പല രാഷ്ട്രങ്ങളും ലോകനേതാക്കളും നടത്തിയ അഭ്യർത്ഥനകൾക്ക് ഒരു ഫലവും ഉണ്ടായില്ല. എന്നാൽ ഒരു അമേരിക്കൻ പത്രത്തിൽ വന്ന ഒരു ചിത്രം മണിക്കൂറു

കൾക്കകം ആ യുദ്ധത്തിന് അറുതിവരുത്തി, അമേരിക്കയുടെ ബോംബുപ്രയോഗത്തിൽ പൊള്ളലേറ്റ മൂന്നുനാലു വയസ്സുള്ള, നഗ്നയായ, ഒരു വിയറ്റ്നാം പെൺകുട്ടി പ്രാണരക്ഷയ്ക്കായി കരഞ്ഞുകൊണ്ട് ഓടുന്നതിന്റെ ദൃശ്യമാണ് പത്രത്തിൽ കണ്ടത്. അത് ആ രാജ്യമാകെ രോഷാഗ്നി പടർത്തി. അമേരിക്കൽ ഭരണകൂടത്തിന്റെ ധാർഷ്ട്യം ചാമ്പലായി, വിയറ്റ്നാം യുദ്ധം പൊടുന്നനെ അവസാനിച്ചു. ഒരു ചിത്രത്തിന് ഇത്രയും സാദ്ധ്യതയുണ്ടെങ്കിൽ പ്രശസ്തനായ ഒരു കവി ചിത്രീകരിച്ച മലയപ്പുലയന്റെ ദൈന്യം വ്യവസ്ഥിതി മാറ്റം എന്ന പരിവർത്തനത്തിനുള്ള പ്രേരണ ജനിപ്പിക്കില്ലേ? രാഷ്ട്രീയ പാർട്ടികൾ വിഭാവനം ചെയ്യുന്ന സായുധ വിപ്ലവം എന്ന വായ്ത്താരി വിപ്ലവമല്ല ഒരു കവിയിൽ നിന്ന് ഉണ്ടാകേണ്ടത്. അത്തരം വിപ്ലവം മുഴക്കൽ മനുഷ്യമനസ്സിൽ ഏശുകയുമില്ല.

# ശാസ്ത്രവും തത്ത്വശാസ്ത്രവും

എം.എൻ.റോയ്

ആധുനികശാസ്ത്ര സിദ്ധാന്തങ്ങൾക്ക് ഗാഢമായ തത്ത്വശാസ്ത്ര പ്രാധാന്യം ഉണ്ടെന്ന കാര്യം നിസ്സംശയമാണ്; ശാസ്ത്രവും തത്ത്വശാസ്ത്രവും തമ്മിലുള്ള പഴയ തൊഴിൽ വിഭജനത്തെ അത് അസ്വീകാര്യമാക്കുകയാണ്. ശാസ്ത്രം പഴയ അതിർത്തിരേഖയെ മറികടന്നുകൊണ്ടിരിക്കുന്നു. പ്രകൃതിരഹസ്യങ്ങളിലേയ്ക്ക് ആഴത്തിലാഴത്തിൽ ചുഴ്ന്നിറങ്ങിക്കൊണ്ട് ശാസ്ത്രം പല പ്രശ്നങ്ങളെയും അഭിമുഖീകരിച്ചിട്ടുണ്ട്. മുമ്പ് ഈ പ്രശ്നങ്ങളുടെ പരിഹാരം തത്ത്വശാസ്ത്രത്തിനായിരുന്നു വിട്ടുകൊടുത്തിരുന്നത്. പരമ്പരാഗതമായി "അതിഭൗതിക" മണ്ഡലം എന്നു കരുതപ്പെട്ടിരുന്ന മേഖലയിലേയ്ക്ക് ശാസ്ത്രീയാന്വേഷണം മുന്നേറിയിട്ടുണ്ട്. എന്നാൽ, കഴിഞ്ഞ ഒന്നരനൂറ്റാണ്ടുകാലത്തെ ശാസ്ത്രവികാസത്തിന്റെ ദാർശനിക സൂചനകളെ ഭൗതികശാസ്ത്രത്തിന്റെ പുതിയ കണ്ടെത്തലുകൾ തിരസ്കരിക്കുന്നു എന്ന വാദത്തിന് ഉപോദ്ബലകമായ യാതൊരു തെളിവും ഇല്ല.

ശാസ്ത്രജ്ഞൻമാരുടെ വ്യക്തിപരമായ ദാർശനിക അഭ്യൂഹങ്ങൾ ആധുനിക ശാസ്ത്രസിദ്ധാന്തങ്ങളിൽനിന്ന് രൂപംകൊണ്ടതല്ല എന്ന് അവയെ വിമർശനാത്മകമായി പരിശോധിച്ചാൽ മനസ്സിലാകും. ഏതെങ്കിലും ശാസ്ത്രജ്ഞന്റെ വ്യക്തിപരമായ അഭിപ്രായമല്ല നിർണ്ണായക ഘടകം; പൊതുവായ ശാസ്ത്രീയ ഗവേഷണങ്ങളിൽനിന്ന് രൂപംകൊള്ളുന്ന സിദ്ധാന്തങ്ങളുടെ താർക്കികമായ സൂചനകളാണ്. നിരീക്ഷണ പരീക്ഷണങ്ങളിലൂടെ സമാഹരിച്ച, നിരന്തരമായി പരിശോധിച്ച് ഉറപ്പുവരുത്തിയ വസ്തുതകളുടെ ആകെത്തുകയാണ് ന്യായയുക്തമായ ദാർശനിക നിഗമനങ്ങളുടെ അടിത്തറ.

പ്രമാണത്തോടുള്ള അവഗണനയാണ് ശാസ്ത്രാന്വേഷണത്തിന്റെ ഒരു പ്രധാന സവിശേഷത. തങ്ങളുടെ സാംസ്കാരിക പശ്ചാത്തലത്തിൽനിന്ന് ഉരുവംകൊള്ളുന്ന ശാസ്ത്രജ്ഞൻമാരുടെ ദാർശനികവീക്ഷണങ്ങളെ, അവ ശാസ്ത്രീയാന്വേഷണത്തിന്റെ പൊതു പ്രവണതയ്ക്ക് എതിരായി നീങ്ങുമ്പോൾ, വ്യക്തിപരമായ പക്ഷപാതങ്ങളെന്ന നിലയിൽ അവഗണിക്കണം. യാഥാസ്ഥിതിക മന:ശാസ്ത്രത്തിന്റെ അവസാനത്തെ – അങ്ങനെ പറയാമെങ്കിൽ – പ്രതിനിധിയാണ് മക്ഡുഗൽ. എന്നിരുന്നാലും, 'ആധുനിക ഭൗതികവാദവും ആകസ്മിക പരിണാമവും' എന്ന തന്റെ പ്രശസ്തമായ ഗ്രന്ഥത്തിൽ അദ്ദേഹം എഴുതുന്നു: "ഒരു ന്യൂട്ടനോ ഒരു പപ്പിനോ ഒരു ലോഡ്ജോ തന്റെ മതപരവും ധാർമ്മികവുമായ ബോദ്ധ്യങ്ങളെക്കുറിച്ച് ആകർഷകമായി നമ്മോടു പറഞ്ഞേക്കാം. എന്നാൽ, ഈ ബോദ്ധ്യങ്ങൾ തന്റെ ഭൗതികഗവേഷണത്തിന്റെ അടിസ്ഥാനത്തിൽ എത്തിച്ചേർന്ന നിഗമനങ്ങൾ അല്ല."

ന്യൂട്ടൻ ദൈവത്തിന്റെ വിശേഷഗുണങ്ങളെയെല്ലാം അപഹരിച്ച് മതത്തിന്റെ അടിത്തറ തോണ്ടി എന്ന് ലെബനിസ് പരാതിപ്പെട്ടു. എന്നിരുന്നാലും, ദൈവശാസ്ത്രപരമായ മുൻവിധികളിൽ ആണ്ടുമുങ്ങിയ കടുത്ത മതവിശ്വാസിയായ ഒരു മനുഷ്യനായിരുന്നു ന്യൂട്ടൻ. തന്റെ വാർദ്ധക്യകാലത്ത് അദ്ദേഹം നിസ്സാരമായ ചില ദൈവശാസ്ത്ര പ്രബന്ധങ്ങൾ രചിച്ചിരുന്നു. ശാസ്ത്രജ്ഞാനത്തിന്റെ ദാർശനിക അർത്ഥത്തെയും വ്യക്തികളായ ശാസ്ത്രജ്ഞൻമാരുടെ അഭിപ്രായങ്ങളെയും വേർതിരിച്ചുകൊണ്ട് പ്രൊഫസർ ഹൈമൻ ലെവി എഴുതുന്നു: "വികൃതമായ ഈ മനുഷ്യസങ്കല്പങ്ങളിൽനിന്നു മോചിതമാകാൻ ശാസ്ത്രപ്രസ്ഥാനത്തിന് നിരവധി നൂറ്റാണ്ടുകൾ വേണ്ടിവന്നു. കഷ്ടമെന്നു പറയട്ടെ, ഈ വിമോചനം ഇനിയും പൂർണ്ണമായിട്ടില്ല എന്നത് പല ശാസ്ത്രജ്ഞൻമാരുടെയും എഴുത്തുകൾ ചൂണ്ടിക്കാണിക്കുന്നുണ്ട്. പക്ഷെ, ഒരു പ്രസ്ഥാനത്തിന്റെ വക്താവാകാൻ ഒരു വ്യക്തിക്കും കഴിയില്ല. താൻ ഭാഗമായിട്ടുള്ള പ്രസ്ഥാനത്തെ അപൂർണ്ണമായെങ്കിലും പ്രതിഫലിപ്പിക്കുന്ന കണ്ണാടിയാണ് ഓരോരുത്തരും. എന്നാൽ, സ്വയം മോചിതനാകാൻ കഴിയാത്ത തന്റെ തന്നെ ചരിത്രത്താൽ നിറംപിടിപ്പിക്കപ്പെട്ടതും വികലമായതുമായ പ്രതിബിംബമായിരിക്കും അത്. പ്രസ്ഥാനം മനുഷ്യനെ അതിശയിക്കുന്നു. അവൻ തന്റെ തന്നെ ആശയക്കുഴപ്പത്തിന്റെ അടിസ്ഥാനത്തിൽ സ്വകാര്യവും വ്യക്തിപരവുമായ മുൻവിധികളെ അതിനുമേൽ അടിച്ചേൽപ്പിക്കുന്നു. ഒരു പ്രതിഭാശാലിക്കു മാത്രമേ പ്രസ്ഥാനത്തേക്കാൾ വലുതാകാൻ കഴിയൂ. അത്തരമൊരു പ്രതിഭാശാലിയാകട്ടെ അപൂർവ്വമായ സംഭവവും." (The Universe of Science).

തത്ത്വശാസ്ത്രത്തിന് സ്വയംഭരണപരമായ അസ്തിത്വം ഉണ്ട് എന്ന അവകാശവാദത്തെ ചോദ്യംചെയ്യുന്നു എന്നതാണ് ആധുനികശാസ്ത്രത്തിന്റെ ദാർശനികപ്രാധാന്യം. പ്രപഞ്ചഘടനാപരവും സത്താമീമാംസാപരവും ജ്ഞാനമീമാംസാപരവുമായ ദാർശനികപ്രശ്നങ്ങളെ ശാസ്ത്രജ്ഞാനത്തിന്റെ വെളിച്ചത്തിൽ മാത്രമേ പടിപടിയായി പരിഹരിക്കാനാവൂ. മുമ്പെന്നത്തേക്കാളും ഇന്ന് ആ വെളിച്ചം കൂടുതൽ തിളങ്ങുന്നുണ്ട്. 'പരമാണുവും പ്രപഞ്ചവും' എന്ന തന്റെ ഗ്രന്ഥത്തിൽ പ്രൊഫസർ ഹാൻസ് റീഹൻബാഹ് എഴുതുന്നു: "ഭൗതിക ഗവേഷണത്തിന്റെ ആധുനികരീതികളുടെ സവിശേഷസ്വഭാവം ദാർശനികതയിൽനിന്ന് ഭൗതികതയിലേയ്ക്കുള്ള പ്രവണതയിൽ വ്യക്തമായി പ്രകടിപ്പിക്കപ്പെട്ടത്ര, ഒരുപക്ഷെ മറ്റെവിടെയും കാണില്ല; ഭൗതികശാസ്ത്രജ്ഞൻ ഒരു ദാർശനികനായി മാറിയിട്ടുണ്ട്. എന്തെന്നാൽ, പുതിയതും അജ്ഞാതവുമായ ഭൂപ്രദേശങ്ങളെ കീഴടക്കുന്നതിന് മുമ്പായി തന്റെ സിദ്ധാന്തങ്ങളെ വികസിപ്പിക്കുന്നതിന് വേലിക്കെട്ടുകളെ അയാൾക്ക് തകർക്കേണ്ടതുണ്ടായിരുന്നു."

അസ്തിത്വത്തെ സമഗ്രമായി വിശദീകരിക്കുക എന്നതാണ് തത്ത്വശാസ്ത്രത്തിന്റെ ധർമ്മം. അസ്തിത്വത്തിന്റെ വിശദീകരണത്തിന് അസ്തി

ത്വത്തെക്കുറിച്ചുള്ള അറിവ് ആവശ്യമാണ്. അസ്തിത്വത്തിന്റെ വിവിധ തല ങ്ങളെക്കുറിച്ചുള്ള അറിവ് ശാസ്ത്രത്തിന്റെ വിവിധ ശാഖകൾ ശേഖരിക്കു ന്നു. മുഴുവൻ ശാസ്ത്രജ്ഞാനത്തെയും പ്രകൃതിയെയും ജീവിത ത്തെയുംകുറിച്ചുള്ള ഒരു സമഗ്രമായ സിദ്ധാന്തത്തിലേയ്ക്ക് സമന്വയിപ്പിക്കുക എന്നതാണ് തത്ത്വശാസ്ത്രത്തിന്റെ ധർമ്മം. ശാസ്ത്രത്തിന്റെ ധർമ്മം വിവ രിക്കലാണ്; വിശദീകരണം തത്ത്വശാസ്ത്രത്തിന്റേതും. ആയതിനാൽ തത്ത്വ ശാസ്ത്രം ശാസ്ത്രങ്ങളുടെ ശാസ്ത്രം എന്നു വിളിക്കപ്പെടുന്നു.

എന്നാൽ, മുട്ടയില്ലാതെ മുട്ടയപ്പം ഉണ്ടാക്കാനാവുമെന്ന് അവകാശ പ്പെടുന്ന ദാർശനികൻമാർ ഇന്നും ഉണ്ട്; അതായത്, ശാസ്ത്രീയഗവേഷണം പ്രദാനം ചെയ്ത അറിവുകളെ പ്രകൃതിയെയും ജീവിതത്തെയുംകുറിച്ചുള്ള ഒരു സിദ്ധാന്തമായി ആവിഷ്കരിക്കുകയല്ല, മറിച്ച് ശാസ്ത്രജ്ഞാനത്തിന് മാതൃകകൾ ആവിഷ്കരിച്ച് നൽകുകയാണ് തത്ത്വശാസ്ത്രത്തിന്റെ ധർമമം എന്നാണവർ കരുതുന്നത്. വൈറ്റ് ഹെഡ് അവരിലൊരാളാണ്. ‘ശാസ്ത്രവും ആധുനികലോകവും’ എന്ന തന്റെ പുസ്തകത്തിന്റെ മുഖവുരയിൽ അദ്ദേഹം എഴുതുന്നു: “പ്രപഞ്ചഘടനാശാസ്ത്രങ്ങളുടെ വിമർശനമാണ് തത്ത്വശാസ്ത്ര ത്തിന്റെ ധർമ്മങ്ങളിലൊന്ന്. വസ്തുക്കളുടെ പ്രകൃതി എന്ന നിലയിൽ വ്യത്യ സ്തമായ അന്തർദർശനങ്ങളെ അനുരഞ്ജിപ്പിക്കുകയും പുനരാവിഷ്കരി ക്കുകയും ന്യായീകരിക്കുകയുമാണ് അതിന്റെ ധർമ്മം. അത് പരമമായ ആശ യങ്ങളുടെ സൂക്ഷ്മനിരീക്ഷണത്തിലും നമ്മുടെ പ്രപഞ്ചഘടനാപദ്ധതിയെ രൂപപ്പെടുത്തുന്നതിൽ തെളിവുകളെയാകെ പിടിച്ചുനിർത്തുന്നതിലും ഊന്നൽ നൽകേണ്ടതുണ്ട്. തത്ത്വശാസ്ത്രത്തിന്റെ ധർമ്മത്തെക്കുറിച്ചുള്ള എന്റെ വീക്ഷണം ശരിയെങ്കിലും അതാണ് ധൈഷണിക പ്രയത്നങ്ങളിൽ ഏറ്റവും കാര്യക്ഷമമായത്. തൊഴിലാളികൾ കല്ലുകൊണ്ടുവരുന്നതിനുമുമ്പുതന്നെ അത് പള്ളി പടുത്തുയർത്തുന്നു; ഘടകങ്ങൾ ജീർണ്ണിക്കുന്നതിനുമുമ്പുതന്നെ അതിനെ അതു നശിപ്പിക്കുന്നു. ആത്മീയഹർമ്മ്യങ്ങളുടെ വാസ്തുശില്പി യാണ് അത്; മാത്രവുമല്ല, അവയുടെ ലായകവുമാണത്. ഭൗതികത്തിനു മുമ്പേ ആത്മീയം വരുന്നു.”

തത്ത്വശാസ്ത്രത്തിന്റെ ഇത്തരം അവകാശവാദങ്ങളെ ആധുനിക ശാസ്ത്രസിദ്ധാന്തങ്ങൾ വെല്ലുവിളിക്കുന്നു. അതേസമയം, ദാർശനികന്റെ അവകാശവാദങ്ങൾ സൃഷ്ടിച്ച മാതൃകയിലേയ്ക്ക് അവയെ നെയ്തു ചേർക്കാൻ കഴിഞ്ഞേക്കും. പക്ഷെ, അവയുടെ യഥാർത്ഥ ദാർശനികപ്രാ ധാന്യം തികച്ചും വ്യത്യസ്തമായിരിക്കും. ആ ദാർശനിക പ്രാധാന്യത്തെ വ്യക്തികളായ ശാസ്ത്രജ്ഞൻമാരുടെ മുൻവിധികളാലും പക്ഷപാതങ്ങ ളാലും തെറ്റിദ്ധരിക്കപ്പെടാൻ അനുവദിക്കരുത്.

ഭൗതികശാസ്ത്രം “അതിഭൗതിക” മണ്ഡലത്തെ ആക്രമിക്കുമ്പോൾ അത് സ്വയം മിസ്റ്റിസിസത്തിന് ഒത്താശചെയ്യുന്നില്ല. മറിച്ച്, ഭൗതികശാസ്ത്ര ത്തിന്റെ അധികാരാതിർത്തിക്ക് കീഴിൽ കൊണ്ടുവരപ്പെട്ട അതിഭൗതിക

സംവർഗ്ഗങ്ങൾ നിഗൂഢമല്ലാതായിത്തീരുന്നു. അതിഭൗതിക പ്രശ്നങ്ങളുടെമേലുള്ള ആക്രമണത്തിന് ഭൗതികഗവേഷണത്തിന്റെ പഴയ ആയുധങ്ങൾ പര്യാപ്തമല്ല എന്നത് ശരിയാണ്. ഇന്നത്തെ ഭൗതികശാസ്ത്രം പ്രത്യക്ഷാനുഭവങ്ങളെ വെല്ലുവിളിക്കുന്ന സംവർഗ്ഗങ്ങളെയാണ് കൈകാര്യം ചെയ്യുന്നത്. മേൽത്തരം നിരീക്ഷണോപകരണങ്ങൾപോലും അതിന് ഉപകരിക്കില്ല. സൈദ്ധാന്തിക ഭൗതികത്തിന്റെ മുഖ്യോപകരണമാണ് ഗണിതശാസ്ത്രം. ഭൗതികസത്തകളെയാണ് ഗണിതചിഹ്നങ്ങൾ പ്രതിനിധീകരിക്കുന്നത്; എന്തായാലും, ശാസ്ത്രജ്ഞന്റെ മനസ്സിനു വെളിയിലാണ് സത്തകൾ സ്ഥിതിചെയ്യുന്നത്. അല്ലാത്തപക്ഷം, തീർത്തും അമൂർത്തമായ ഗണിതവിചാരത്തിലൂടെ ലഭിച്ച ഫലങ്ങളെ പ്രകൃതിയുടെ നിരീക്ഷിക്കാൻ കഴിയുന്ന വസ്തുതകളുമായി ഒത്തുനോക്കാൻ കഴിയില്ല. ഗണിതസമവാക്യങ്ങൾ പൊള്ളയായ സങ്കേതങ്ങളല്ല. ഭൗതികസംഭവങ്ങൾ തമ്മിലുള്ള ബന്ധത്തെ അവ വിവരിക്കുന്നു.

നേരിട്ടുള്ള ഭൗതികനിരീക്ഷണത്തിന്റെ പരിധിക്കപ്പുറത്താണ് എന്ന അർത്ഥത്തിൽ ആധുനിക ഭൗതികശാസ്ത്രത്തിന്റെ സംവർഗ്ഗങ്ങൾ "അതിഭൗതിക"മാണ്. പക്ഷെ, അതിഭൗതികശാസ്ത്രം (Metaphysics), അതിന്റെ ഗ്രീക്ക്ഭാഷയിലുള്ള മൂലാർത്ഥത്തെ കവിഞ്ഞ് വളർന്നിട്ട് കാലമേറെയായി. ഭൗതികതയുടെയും അതിഭൗതികതയുടെയും ഇടയിലുള്ള അതിർത്തിയെ തള്ളിക്കൊണ്ട് അതിഭൗതികതയെ ഇല്ലാതാക്കിക്കൊണ്ട് പ്രകൃതിശാസ്ത്രങ്ങൾ മുന്നേറുന്നു. ജ്ഞാനേന്ദ്രിയങ്ങളുടെ പരിധിയെ വികസിപ്പിക്കുന്ന ഓരോ നിരീക്ഷണോപകരണങ്ങളും അർത്ഥമാക്കുന്നത് അതിഭൗതികമണ്ഡലത്തിലേയ്ക്കുള്ള കടന്നുകയറ്റമാണ്. ഇന്ന്, താർക്കികമായ ഒരു ഔപചാരികത എന്ന നിലയിൽ മാത്രമേ ഭൗതികവും അതിഭൗതികവും തമ്മിലുള്ള അതിർത്തിരേഖ നിലനിർത്താൻ കഴിയൂ.

യാഥാർത്ഥ്യവും പ്രത്യക്ഷരൂപവും (Reality and Appearance) തമ്മിലുള്ള വ്യത്യസ്തതയിലൂടെ അനുഭവത്തിന്റെ ലോകത്തിൽനിന്ന് അതിഭൗതികമണ്ഡലത്തെ സാധാരണയായി വേർതിരിച്ച് നിർത്താറാണ് പതിവ്. പുതിയ ഭൗതികശാസ്ത്രം ആ വേർതിരിവിനെ ഇല്ലാതാക്കുന്നു. ഭൗതികശാസ്ത്രം ഉൾക്കൊള്ളുന്ന സത്തകൾ പ്രത്യക്ഷാനുഭവത്തിന് വഴങ്ങുന്നതല്ല എന്ന അർത്ഥത്തിൽ ഭൗതികശാസ്ത്രത്തിന്റെ ലോകം അതിഭൗതികമാണ്. പക്ഷെ, ഇനി അവയെ അനുഭവനിരപേക്ഷ (A Priory) സംവർഗ്ഗങ്ങളായി കണക്കാക്കാനാവില്ല. ആധുനിക ഭൗതികശാസ്ത്രത്തിന്റെ താത്ത്വികാടിസ്ഥാനം അനുഭവാശ്രിത (A posteriori) നിഗമനങ്ങളാണ്. അതിന്റെ ഭൗതികയാഥാർത്ഥ്യം പരീക്ഷണത്തിലൂടെ സ്ഥാപിക്കപ്പെട്ടിട്ടുണ്ട്. അതിഭൗതികപരികല്പനകൾ കേവല താർക്കികതയുടെ സൃഷ്ടികളാണ്. അതിഭൗതികമായ തർക്കവാക്യങ്ങൾ വിശ്ലേഷണാത്മകമാണ്; അവയെ ആനുഭവികമായി തെളിയിക്കാനാവില്ല, അതിഭൗതികമായ ജ്ഞാനത്തിന് ആനുഭവികമായ സാധുതയില്ല എന്ന യാഥാസ്ഥിതിക സിദ്ധാന്തത്തെ പുതിയ ഭൗതികശാസ്ത്രത്തിന്റെ മൗലികമായ ഈ നേട്ടം തള്ളിക്കളയുന്നു.

നമ്മുടെ ജ്ഞാനേന്ദ്രിയങ്ങളാലുള്ള ഭൗതികനിരീക്ഷണത്തിന് വിധേയമായ എല്ലാം നേരിയ അളവിൽ കവിഞ്ഞുനിൽക്കും. നേരിട്ടുള്ള ഭൗതിക നിരീക്ഷണത്തിന്റെ പരിധിയിൽ വസ്തുക്കൾ ഗുണപരമായ ഒരു മാറ്റത്തിന് വിധേയമാകുന്നു എന്നു കരുതാൻ ന്യായമൊന്നുമില്ല. വരട്ടുവാദപരമായ ഈ ധാരണയുടെ അടിസ്ഥാനത്തിലൊഴികെ, അനുഭവലോകത്തിലെ വസ്തുക്കളിൽനിന്ന് സത്താപരമായി വ്യത്യസ്തമാണ് "അതിഭൗതിക" സത്തകൾ എന്ന് കരുതാനാവില്ല. അനുഭവലോകത്തിലെ വസ്തുക്കളിൽനിന്ന് സത്താപരമായി വ്യത്യസ്തമാണ് "അതിഭൗതിക"സത്തകൾ എന്ന ധാരണയുടെ ഫലമാണ് ദ്വൈതവാദം; ദ്വൈതവാദമാകട്ടെ, തത്ത്വശാസ്ത്രത്തെ ദുഷിപ്പിക്കുകയും ചെയ്യുന്നു.

ദ്വൈതവാദം അടിസ്ഥാനപരമായി ദൈവശാസ്ത്രപരമായ വിവക്ഷകൾ ഉൾക്കൊള്ളുന്നതിനാൽ തത്ത്വശാസ്ത്രം എല്ലായ്പ്പോഴും അതിനോട് അനിഷ്ടം പ്രകടിപ്പിച്ചിട്ടുണ്ട്. ആധുനികശാസ്ത്രീയദർശനം എല്ലാ ദ്വൈതവാദ സിദ്ധാന്തങ്ങൾക്കും എതിരാണ്. ആധുനികതത്ത്വശാസ്ത്രത്തെ അതിന്റെ സ്ഥാപകന്റെ കാലം മുതൽ ദ്വൈതവാദം അലട്ടിയിട്ടുണ്ട്. ദെക്കാർത്തെ തത്ത്വശാസ്ത്രത്തെ ദൈവശാസ്ത്രത്തിൽനിന്ന് സ്വതന്ത്രമാക്കി. എന്നാൽ മനസ്സിന്റെ മേൽക്കോയ്മയ്ക്കു കീഴിൽ അതിനെ സ്ഥാപിക്കുകയാണ് ചെയ്തത്. അദ്ദേഹം മനസ്സിനെ ഒരു അതിഭൗതികവസ്തുവായാണ് സങ്കല്പിച്ചത്. സത്താപരമായി വ്യത്യസ്തമായ, മനസ്സിനെയും പദാർത്ഥത്തെയുംകുറിച്ചുള്ള വിരുദ്ധസങ്കല്പങ്ങളെ അഭ്യൂഹപരമായ ചിന്തകൊണ്ട് പൊരുത്തപ്പെടുത്താൻ കഴിഞ്ഞില്ല. പ്രകൃതിശാസ്ത്രങ്ങളുടെ വികാസം ആ പൊരുത്തപ്പെടുത്തലിനെ സാദ്ധ്യമാക്കി. ശരീരശാസ്ത്രത്തിന്റെ സഹായത്തോടെ ആധുനിക മന:ശാസ്ത്രം മനസ്സിന്റെ നിഗൂഢതയെ ഇല്ലാതാക്കാൻ ആരംഭിച്ചിട്ടുണ്ട്. പദാർത്ഥത്തെക്കുറിച്ചുള്ള പഴയ നിശ്ചല സങ്കല്പം അന്തിമപരിഹാരത്തിന് തടസ്സമായി ഇപ്പോഴും നിൽക്കുന്നു. സ്ഥൂലപദാർത്ഥത്തിന്റെ ബാഹ്യലോകവും മാനസികലോകവും തമ്മിലുള്ള നികത്താനാവാത്ത വിടവ് കാണപ്പെട്ടു. പുതിയ ഭൗതികശാസ്ത്രം, പദാർത്ഥത്തെക്കുറിച്ചുള്ള അതിന്റെ ചലനാത്മകധാരണയിലൂടെ ഈ അവസാനതടസ്സത്തെ വിജയകരമായി മറികടന്നിട്ടുണ്ട്.

സത്താശാസ്ത്രപരമായും (ഭൗതികതയും അതിഭൗതികതയും തമ്മിൽ) ജ്ഞാനശാസ്ത്രപരമായും (പദാർത്ഥവും മനസ്സും തമ്മിൽ) ദ്വൈതവാദത്തെ ഇല്ലാതാക്കിക്കൊണ്ട് പുതിയ ഭൗതികശാസ്ത്രം അതിഭൗതികവാദത്തെ പൊളിച്ചടുക്കിയിട്ടുണ്ട്. ശാസ്ത്രീയദർശനത്തിന്റെ അവിഭാജ്യഭാഗമായി നിലനിൽക്കുന്ന അനുഭവാശ്രിതമായ (a posteriori) ഒരു അതിഭൗതിക ദർശനം (metaphysics) – ഈ പദം ഇനിയും നിലനിർത്തപ്പെടണമെങ്കിൽ – മിസ്റ്റിസിസത്തിന് ഇടം നൽകുന്നില്ല.

ശാസ്ത്രത്തിന് അതിന്റെ പ്രകൃതംകൊണ്ടുതന്നെ ഒരിക്കലും നിഗൂഢമാകാനാവില്ല. അറിവ് ആർജ്ജിക്കുക എന്നതാണ് അതിന്റെ ധർമ്മം. ശാസ്ത്രം സർവ്വജ്ഞമല്ല. പക്ഷെ, അറിയാനാവുമെന്ന അവകാശവാദത്തിൽ അത് ഉറച്ചുനിൽക്കുന്നു. അജ്ഞതയുടെ ഫലമാണ് മിസ്റ്റിസിസം അഥവാ നിഗൂഢവാദം. അജ്ഞതയെ ഒരു നന്മയായി അത് കണക്കാക്കുന്നു. അറിയാൻ കഴിയുമെന്ന അവകാശവാദത്തെ അടിയറവെയ്ക്കുന്നതിനെ അത് പ്രതിനിധീകരിക്കുന്നു. അറിയാനുള്ള സാദ്ധ്യതയിൽ അത് സംശയം പ്രകടിപ്പിക്കുന്നു. വാസ്തവത്തിൽ, മിസ്റ്റിസിസം പരാജയസമ്മതത്തെ ദ്യോതിപ്പിക്കുന്നു. ചില ശാസ്ത്രജ്ഞൻമാരുടെ ഇടയിൽപ്പോലും "ദുർഗ്രാഹ്യമായ പ്രകൃതി" എന്ന പഴഞ്ചൻ പ്രയോഗത്തിന് ഇപ്പോൾ പിന്തുണ ലഭിക്കുന്നു എന്നത് വിചിത്രമായ കാര്യമാണ്. പരാജയസമ്മതത്തെയാണ് അത് സൂചിപ്പിക്കുന്നത്. ശാസ്ത്രീയമായ അർത്ഥത്തിൽ എന്നതിനേക്കാൾ കാവ്യാത്മകമായാണ് അവർ അത് ഉപയോഗിക്കുന്നത്. പ്രകൃതിയുടെ രഹസ്യങ്ങളെ മനസ്സിലാക്കാനാവില്ല, അതിനു ശ്രമിച്ചിട്ട് കാര്യമില്ല, അതിനുള്ള ശ്രമങ്ങൾ ഉപേക്ഷിക്കണം എന്നായിരുന്നു പരമ്പരാഗത ധാരണ.

ബെർട്രാന്റ് റസ്സൽ എഴുതുന്നു: "ശാസ്ത്രത്തിന് രണ്ട് ഉദ്ദേശ്യങ്ങളുണ്ട്. ഒരു വശത്ത്, ബന്ധപ്പെട്ട മേഖലയിലെ വസ്തുതകളെ കഴിയുന്നത്ര അറിയാനുള്ള ആഗ്രഹം; മറുവശത്ത്, അറിയപ്പെട്ട വസ്തുതകളെയെല്ലാം ഏറ്റവും കുറഞ്ഞ എണ്ണം സാമാന്യനിമയങ്ങളിലേയ്ക്ക് ഉൾക്കൊള്ളിക്കാനുള്ള ശ്രമം." (Analysis of matter).

അതിഭൗതികമോ താർക്കികമോ കലർപ്പറ്റ ആത്മീയവാദപരമോ ആയ ഏതിനത്തിൽപ്പെട്ട മിസ്റ്റിസിസംകൊണ്ടും ഈ ഉദ്ദേശ്യങ്ങളെ പൊരുത്തപ്പെടുത്താനാവില്ല എന്നു വ്യക്തമാണ്. പുതിയ ഭൗതികത്തിന് അതിന്റെ ഗവേഷണ മേഖലയുമായി ബന്ധപ്പെട്ട എല്ലാ വസ്തുതകളും അറിയില്ല. ഏറെ അറിയാനുണ്ട് എന്ന് അതിന് അറിയാം; ആ ഉദ്ദേശ്യത്തോടെ അത് മുന്നോട്ടുനീങ്ങുന്നു. അജ്ഞേയമായതിനെ ആശ്ചര്യത്തോടെ കാണുന്നതിൽ സംതൃപ്തിയടയുന്ന മിസ്റ്റിസിസത്തെ അതിന് അറിയില്ല.

റസ്സൽ ശാസ്ത്രത്തിന്റെ കണക്കിൽ കൊള്ളിക്കുന്ന മറ്റേ ലക്ഷ്യം ശാസ്ത്രത്തെ തത്ത്വശാസ്ത്രത്തിന്റെ തുണക്കാരിയാക്കുക മാത്രമല്ല, അതിഭൗതികതയുടെ (metaphysics) മണ്ഡലത്തിലേയ്ക്ക് കടന്നുകയറാൻ പ്രചോദിപ്പിക്കുകയും ചെയ്യുന്നു – ആ വൃദ്ധമാതാവ് തന്റെ ഉത്സാഹിയായ പുത്രിയുടെ അനുഭവങ്ങളിൽനിന്ന് പഠിക്കാൻ പറ്റാത്തത്ര അഹങ്കാരിയോ യാഥാസ്ഥിതികയോ ആയാൽപ്പോലും. ശാസ്ത്രത്തിന്റെ സാമാന്യനിയമങ്ങൾക്ക് ദാർശനികമായ സാധുതയുണ്ട്. അവയുടെ വെളിച്ചത്തിൽ മാത്രമേ തത്ത്വശാസ്ത്രപ്രശ്നങ്ങളെ പരിഹരിക്കാനാവൂ. ശാസ്ത്രത്തിന്റെ നിയമങ്ങൾ പ്രകൃതിയെക്കുറിച്ചുള്ള അറിവിനെ പ്രതിനിധാനം ചെയ്യുന്നു. അസ്തിത്വത്തിന്റെ – പ്രകൃതിയുടെ ഭാഗമായ ജീവിതത്തിന്റെ – പ്രശ്നങ്ങളെ കൂടുതൽ വിജയ

കരമായി കൈകാര്യം ചെയ്യുന്നതിന് പ്രകൃതിയെക്കുറിച്ചുള്ള അറിവ് സഹായിക്കുന്നു. ജ്ഞാനശാസ്ത്രപരമായ ഒരു സന്ദേഹവാദി (Epistemological Sceptic) എന്ന നിലയിൽ റസ്സൽ ശാസ്ത്രനിയമങ്ങൾക്കു സത്താമീമാംസാപരമായ (ontological) സാധുത നൽകുന്നില്ല എന്നത് ശരിയാണ്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ അവ മാനസികമായ സൃഷ്ടികളാണ്; താർക്കികമായി മാത്രം സത്യമാണ്. എന്തായാലും, അത് മറ്റൊരു പ്രശ്നമാണ്. അക്കാര്യം ഇവിടെ പരിഗണിക്കാൻ കഴിയില്ല.

ശാസ്ത്രം അതിന്റെ സ്വഭാവംകൊണ്ടുതന്നെ തത്ത്വശാസ്ത്രത്തിന്റെ സങ്കേതങ്ങളിലേയ്ക്ക് പടിപടിയായി അതിക്രമിക്കുന്നു എന്നും എല്ലാ തത്ത്വശാസ്ത്ര പ്രശ്നങ്ങളുടെയും പരിഹാരത്തിനുള്ള പിഴവില്ലാത്ത താക്കോലായി അനുഭവം മാറുന്നു എന്നുമുള്ള അഭിപ്രായം തന്നെയാണ് റസ്സലിനും ഉള്ളത് എന്നതാണ് എന്തായാലും ശ്രദ്ധിക്കേണ്ട കാര്യം. ശാസ്ത്രവും തത്ത്വശാസ്ത്രവും തമ്മിലുള്ള അതിർത്തിരേഖ ഇങ്ങനെ അപ്രത്യക്ഷമാകുമ്പോൾ മിസ്റ്റിസിസത്തിന് ഇടമില്ലാതാകുന്നു. മനുഷ്യവിജ്ഞാനത്തിന്റെ സമഗ്രമായ സംശ്ലേഷണത്തിലേയ്ക്കുള്ള ഉജ്ജ്വലമായ മുന്നേറ്റത്തെയാണ് പുതിയ ഭൗതികശാസ്ത്രം പ്രതിനിധാനം ചെയ്യുന്നത്.

"സംഘടിതമായ സാമാന്യബോധമാണ് ശാസ്ത്രം" എന്ന തോമസ് ഹക്സിലിയുടെ പ്രമാണവാക്യം പിന്നീട് അവമതിപ്പിലേക്ക് പതിച്ചിട്ടുണ്ട്. പക്ഷെ, പോസിറ്റീവിസ്റ്റ് വിതണ്ഡവാദങ്ങളും ജ്ഞാനമീമാംസപരമായ സങ്കീർണ്ണതകളുമെല്ലാം ഉണ്ടെങ്കിലും ശാസ്ത്രത്തെക്കുറിച്ചുള്ള ഹക്സിലിയുടെ നിർവചനം സാമാന്യമായി ഇപ്പോഴും പ്രയോജനകരം തന്നെയാണ്. ഹക്സിലി സാമാന്യബോധം എന്നതുകൊണ്ട് ഉദ്ദേശിച്ചത് ഭൗതികലോകത്തിന്റെ യാഥാർത്ഥ്യത്തെ അംഗീകരിക്കാനുള്ള സഹജമായ സ്വഭാവത്തെയാണ്. ഒരു ജീവിക്ക് അതിന്റെ ചുറ്റുപാടുകളോടുള്ള ആദിമമായ പ്രതികരണത്തിൽ നിന്നാണ് ആ അംഗീകാരം ഉണ്ടാകുന്നത്. ഹക്സിലിയുടെ പ്രമാണത്തിന്റെ ദാർശനികസൂചന എന്നത് ശാസ്ത്രജ്ഞാനത്തിന്റെ സത്താശാസ്ത്രപരമായ അടിസ്ഥാനത്തിനുമേലുള്ള ഊന്നലാണ്. ശാസ്ത്രത്തിന്റെ സത്താശാസ്ത്രപരമായ സാധുതയെ നിഷേധിക്കുന്ന വിചിത്രമായ ജ്ഞാനശാസ്ത്രപരമായ ധാരാളിത്തത്തിന്റെ ഇക്കാലത്ത് പഴയമട്ടിലുള്ള സാമാന്യബോധത്തിന്റെ പരിമിതമായ സ്വാധീനം തത്ത്വശാസ്ത്രചർച്ചകളിൽ സന്തുലിതത്വം നിലനിർത്തിയേക്കാം.

ജ്ഞാനത്തിന്റെ മുന്നോടിയാണ് ബോധം (Awarenss) എന്ന് ഓർക്കുന്നത് സഹായകരമായിരിക്കും; ബോധമാകട്ടെ, ഒരു യാന്ത്രിക–ജൈവപ്രതികരണവും. ഒരാൾ ഒരു വസ്തുവിനെക്കുറിച്ച് ചോദ്യങ്ങൾ ചോദിക്കാൻ തുടങ്ങുന്നതിനു മുമ്പ് അയാൾക്ക് ആ വസ്തുവിനെക്കുറിച്ച് ബോധം ഉണ്ടായിരിക്കണം. അങ്ങനെ ആരംഭിച്ച അന്വേഷണ പ്രക്രിയയിൽ ഒരു വസ്തുവിന്റെ നിർമ്മാണത്തെക്കുറിച്ചും അതിന്റെ ഗുണവിശേഷങ്ങളെക്കു

റിച്ചും മറ്റു വസ്തുക്കളുമായുള്ള അതിന്റെ ബന്ധങ്ങളെക്കുറിച്ചുമുള്ള കൃത്യമായ അറിവ് പടിപടിയായി അയാൾ നേടുന്നു. എന്നാൽ, പ്രാകൃതമായ ബോധം കൃത്യമായ ജ്ഞാനത്തിലേയ്ക്കും ബൗദ്ധികമായ തീരുമാനത്തിലേയ്ക്കും നയിക്കുന്നില്ല. ഈ പ്രക്രിയയ്ക്ക് കുറഞ്ഞ തോതിലെങ്കിലുമുള്ള സാംസ്കാരിക പുരോഗതിയും സാങ്കേതിക സന്നാഹങ്ങളും ആവശ്യമാണ്. ഇവയുടെ അഭാവത്തിൽ അന്വേഷണത്തിനുപകരം അഭ്യൂഹങ്ങളാണുണ്ടാവുക. അതിന്റെ ഫലമാകട്ടെ, നിഗൂഢവൽക്കരണമാണ്, ജ്ഞാനമല്ല.

പ്രാകൃതമായ സാമാന്യബോധം – അതായത് നാം ഒരു വസ്തുവിനെ കാണുമ്പോൾ ഒരു വസ്തുവിനെ കാണുകയാണ് എന്ന സഹജവാസനാപരമായ വിശ്വാസം – എല്ലാത്തരത്തിലുമുള്ള അബദ്ധ ആശയങ്ങൾക്കും മിക്കവാറും രൂപം നൽകിയേക്കും. പക്ഷേ, 'സംഘടിതമായ സാമാന്യബോധം' വ്യത്യസ്തമായ ഒരു കാര്യമാണ്. അത് യുക്തി കൂടിച്ചേർന്ന ആരോഗ്യകരവും മൗലികവും സത്താപരവുമായ ബോധമാണ്.

ശാസ്ത്രത്തെ സംഘടിതമായ സാമാന്യബോധം എന്ന് നിർവചിക്കുമ്പോൾ ഹക്സിലി പ്രഖ്യാപിച്ചു: "ശാസ്ത്രത്തിന്റെ വലിയ നേട്ടങ്ങൾ മിസ്റ്റിക്ക് കഴിവുകൾകൊണ്ടു നേടിയതല്ല. എളിയതും സാധാരണവുമായ ജീവിതകാര്യങ്ങളിൽ നാമോരോരുത്തരും ചെയ്യുന്നതല്ലാത്ത മാനസിക പ്രക്രിയകളാലുമല്ല. നാമെല്ലാവരും ഓരോ നിമിഷവും സ്വാഭാവികമായും അശ്രദ്ധമായും ഉപയോഗിക്കുന്ന രീതികളെ ശാസ്ത്രജ്ഞൻ നിഷ്കൃഷ്ടതയോടെ ഉപയോഗിക്കുക മാത്രമാണ് ചെയ്യുന്നത്."

"സംഘടിതമായ സാമാന്യബോധം" എന്ന പദത്തിന്റെ അർത്ഥം ഇതിൽനിന്ന് വ്യക്തവും കൃത്യവുമാകുന്നു.

നിരീക്ഷണം, പരീക്ഷണം, വിചിന്തനം, നിർദ്ധാരണം, സംയോജനം എന്നിവയുടെ ഫലമാണ് ശാസ്ത്രജ്ഞാനം. ഈ പ്രക്രിയയിൽ മനസ്സിന്റെ ധർമ്മം വ്യക്തമാണ്. അതിനെ കുറച്ചുകാണുന്നില്ല. ഈ പ്രക്രിയയിൽ "നിഷ്കൃഷ്ടത" ഉറപ്പുവരുത്തുന്നതിന് യുക്തിവിചാരപരമായ കാർക്കശ്യവും ഉയർന്ന ധൈഷണികതയും ആവശ്യമാണ്. പക്ഷെ, ഇവിടെ ജ്ഞാനത്തിന് ആധാരമായ വസ്തുവിന്റെ പ്രാഥമ്യത്തിന് ഊന്നൽനൽകപ്പെടുന്നു.

സാമാന്യബോധം അസാധാരണത്വത്തെ അവിശ്വസിക്കുന്നു. നിഗൂഢതകളാലും അദ്ഭുതങ്ങളാലും അതിനെ എളുപ്പത്തിൽ കബളിപ്പിക്കാനാവില്ല. നിലവിലുള്ള വസ്തുക്രമത്തിനകത്ത് പൊരുത്തപ്പെടാത്ത പ്രതിഭാസങ്ങളുടെ വിശദീകരണം അത് ആവശ്യപ്പെടുന്നു. കാരണതയിലുള്ള പ്രാകൃതവിശ്വാസമാണത്. കാര്യങ്ങൾ സാധാരണഗതിയിൽ സംഭവിക്കുമ്പോൾ സാമാന്യബോധം തെളിവൊന്നും കൂടാതെ ശരിയെന്ന് അംഗീകരിക്കുന്നു; പക്ഷെ, സാധാരണമായ ഒരു കാര്യം സംഭവിക്കാതിരിക്കുമ്പോഴോ അസാധാരണമായ എന്തെങ്കിലും സംഭവിക്കുമ്പോഴോ അത് വിശദീകരണം ആവശ്യപ്പെടുന്നു. അപരിഷ്കതരുടെ പ്രത്യയശാസ്ത്രം കൃത്യമായും നിർണ്ണയ

വാദപരമാണ് (Deterministic). എല്ലാറ്റിനും സഹജമായ ഒരു കാരണം ഉണ്ടായിരിക്കും എന്ന സഹജമായ വിശ്വാസത്തിൽ നിന്നാണ് മന്ത്രവാദം, ജഡാത്മവാദം (Animism), പ്രാകൃതമതം എന്നിവയെല്ലാം ഉണ്ടാകുന്നത്. ജൈവപരിണാമ പ്രക്രിയതന്നെ നിർണ്ണീതമായതിനാൽ കാരണതയിലുള്ള വിശ്വാസം ബോധത്തിൽ ഗാഢമായി ഇഴചേർന്നു കിടക്കുന്നു. സാമാന്യബോധത്തിന്റെ ഉത്പത്തി എന്തുതന്നെയായാലും അത് ഭൗതികാസ്തിത്വത്തെക്കുറിച്ചുള്ള തെറ്റാത്ത ബോധത്തെ, സത്താപരമായ പ്രാഥമികബോധത്തെ, പ്രതിനിധീകരിക്കുന്നു. വിവേചനത്തിന്റെയും വേർതിരിക്കലിന്റെയും വിമർശനത്തിന്റെയും നിർദ്ധാരണത്തിന്റെയും ചുഴിഞ്ഞിറങ്ങലിന്റെയും സംസ്കരണത്തിന്റെയും അനന്തമായ പ്രക്രിയയിലൂടെ പടിപടിയായി നേടുന്ന എല്ലാ അറിവുകൾക്കും അവശ്യമായ ഘടകമാണ് ഈ ബോധം.

പുതിയ ഭൗതികശാസ്ത്രം പഴയമട്ടിലുള്ള സാമാന്യരീതികളെ ഉപേക്ഷിച്ചിട്ടില്ല എന്ന് ഐൻസ്റ്റൈൻ സാക്ഷ്യപ്പെടുത്തുന്നു. "നമ്മുടെ അനുഭവങ്ങളെ സംയോജിപ്പിച്ച് അവയെ താർക്കികമായ ഒരു വ്യൂഹത്തിനകത്തേയ്ക്ക് കൊണ്ടുവരിക എന്നതാണ് ശാസ്ത്രങ്ങളുടെയാകെ ലക്ഷ്യം" എന്ന് അദ്ദേഹം പറയുന്നു. ഇത് ശാസ്ത്രത്തെ ബൗദ്ധികവ്യായാമത്തിലേയ്ക്ക് – ഉദാഹരണമായി – ചുരുക്കുന്നതായി തോന്നാം. പക്ഷെ, ഈ ലഘുഖണ്ഡിക ഒരു വട്ടംകൂടി വായിച്ചാൽ ആദ്യത്തെ തെറ്റിദ്ധാരണ ഇല്ലാതാകും. അനുഭവം കേന്ദ്രസ്ഥാനത്ത് പ്രതിഷ്ഠിക്കപ്പെടുന്നു. അനുഭവമാണ് അസംസ്കൃതവസ്തുക്കളെ പ്രദാനം ചെയ്യുന്നത്. അനുഭവങ്ങൾ അസംസ്കൃതവസ്തുക്കൾ പ്രദാനംചെയ്യാത്തപക്ഷം മാനസികപ്രക്രിയയിലൂടെ നിഗൂഢമായി പുതിയ ഭൗതികത്തിന്റെ ഗഹനമായ ഗണിതസമവാക്യങ്ങളെ നെയ്തെടുക്കാൻ കഴിയുമായിരുന്നില്ല. അനുഭവങ്ങളെ ഒരു താർക്കികഘടനയിലേയ്ക്ക് സംയോജിപ്പിക്കുകയാണ് ശാസ്ത്രത്തിന്റെ ലക്ഷ്യം എന്നതിനാൽ ശാസ്ത്രജ്ഞാനത്തിന്റെ അടിസ്ഥാനം അനുഭവം ആണ് എന്ന് വ്യക്തമാണ്. ഇനി സങ്കീർണ്ണമായ ഒരു ചോദ്യത്തിലേയ്ക്ക്: എന്തിന്റെ അനുഭവം? ഐൻസ്റ്റൈന്റെ ഉത്തരം നേരിട്ടുള്ളതും പിശകറ്റതുമാണ്. അദ്ദേഹം പഴയമട്ടിലുള്ള സാമാന്യബോധത്തിൽ വിശ്വസിക്കുന്നു. ബാഹ്യലോകത്തിന്റെ ഭൗതികയാഥാർത്ഥ്യത്തെക്കുറിച്ച് സന്ദേഹത്തോടെ സംസാരിക്കുമ്പോൾ ഒരു ശാസ്ത്രജ്ഞനും അത് വാസ്തവത്തിൽ സ്വയം വിശ്വസിക്കുന്നില്ല എന്ന് അദ്ദേഹം പറയുന്നു. ഒരേസമയം ഒരാൾക്ക് ഭൗതികയാഥാർത്ഥ്യത്തെ സന്ദേഹിക്കുകയും ഒരു ഭൗതികശാസ്ത്രജ്ഞനായിരിക്കുകയും ചെയ്യുക സാദ്ധ്യമല്ല. നക്ഷത്രങ്ങൾ യാഥാർത്ഥത്തിൽ നിലനിൽക്കുന്നുണ്ട് എന്ന് ഒരു ജ്യോതിശാസ്ത്രജ്ഞൻ വിശ്വസിക്കുന്നില്ലെങ്കിൽ എന്തിന് അയാൾ അതിശക്തമായ ദൂരദർശിനികളിലൂടെ വിദൂരമായ നക്ഷത്രങ്ങളെ വീക്ഷിക്കുന്നതിന് തന്റെ ജീവിതത്തെ വിനിയോഗിക്കണം? അവ തന്റെ സ്വന്തം മനസ്സിന്റെ പ്രക്ഷേപ (Projections)ങ്ങളോ കേവലം ഗണിതപരമായ നിർമ്മിതികളോ ആണെന്ന് അയാൾ ആത്മാർത്ഥമായി വിശ്വസിക്കുന്നുവെങ്കിൽ ഭൗതികനിരീക്ഷണത്തി

ന്റെയും മാപനത്തിന്റെയും ഉപകരണങ്ങളെക്കുറിച്ച് എന്തിന് വേവലാതിപ്പെടണം? ആത്മപരിശോധന അതേ ഫലം അയാൾക്ക് നൽകും. എന്നാൽ, ഒരു ജ്യോതിശാസ്ത്രജ്ഞനും നാളിതുവരെയും തന്റെ പരീക്ഷണശാല ഉപേക്ഷിച്ചിട്ടില്ല – എഡിംഗ്ടണോ ജീൻസോ പോലും. അതുപോലെ ഒരു ഭൗതികശാസ്ത്രജ്ഞനും തന്റെ പരീക്ഷണശാല ഉപേക്ഷിച്ചിട്ടില്ല.

ആധുനികശാസ്ത്രലോകത്തിന്റെ സാമ്പ്രദായികമല്ലാത്ത ഋജുവായ യാഥാർത്ഥ്യവാദത്തെ നോക്കി ദാക്ഷിണ്യത്തോടെ പോസിറ്റീവിസ്റ്റുകൾ മന്ദഹസിച്ചേക്കാം. എന്നാൽ, ജ്ഞാനത്തിനുമുമ്പേ അവബോധം (Awareness) ഉണ്ടായിരിക്കണം എന്ന അസ്തിത്വത്തിന്റെ അടിസ്ഥാനതത്ത്വത്തെ ശാസ്ത്രജ്ഞർക്ക് അവഗണിക്കാനാവില്ല; ശാസ്ത്രീയാന്വേഷണം ജ്ഞാനശാസ്ത്രത്തിനുമുമ്പായി സത്താശാസ്ത്രത്തെ പ്രതിഷ്ഠിക്കേണ്ടതുമാണ്.

പുതിയ ഭൗതികശാസ്ത്രം ക്ലാസിക്കൽ ശാസ്ത്രീയരീതിയെയാണ് പിന്തുടരുന്നത്. ഈ രീതി അടിസ്ഥാനപരമായി ശക്തമായ സാമാന്യബോധത്താൽ നയിക്കപ്പെടുന്നതിനാൽ നിഗൂഢതകളോടും അദ്ഭുതങ്ങളോടും സഹിഷ്ണുത കാണിക്കാനാവില്ല. നാളിതുവരെ അജ്ഞാതമായ മണ്ഡലങ്ങളിലേയ്ക്ക് അന്വേഷണം മുന്നേറുമ്പോൾ എല്ലാത്തരത്തിലുമുള്ള അപരിചിതമായ വസ്തുതകളും കണ്ടെത്തപ്പെടാം. അപരിചിതമായ ചിലത് വെളിച്ചത്തുവരുന്നതോടെ ഒരു വിശദീകരണം ആവശ്യമായിത്തീരുന്നു. പഴയതും പുതിയതുമായി കണ്ടെത്തപ്പെട്ട എല്ലാ വസ്തുതകളെയും ഒരു താർക്കിക വ്യവസ്ഥയിൽ സംയോജിപ്പിക്കുന്നതുവരെ അന്വേഷണം അക്ഷീണമായി തുടരുന്നു. ഇതിനിടയിൽ, അവിജ്ഞരായ ആളുകൾ സ്വാഭാവികമായും കൗതുകമുണർത്തുകയും ജനശ്രദ്ധ ആകർഷിക്കുകയും ശാസ്ത്രീയ രീതികളുടെ പരിധികളെ മറികടക്കുന്ന അഭ്യൂഹങ്ങൾക്ക് ഉത്തേജനം നൽകുകയും ചെയ്യുന്നു. പക്ഷെ, ശാസ്ത്രത്തെ സംബന്ധിച്ച് പരിഹരിക്കപ്പെടേണ്ട ഒരു പ്രശ്നത്തെ പ്രതിനിധീകരിക്കുക മാത്രമാണ് അവർ ചെയ്യുന്നത്. ആ പ്രശ്നം പരിഹരിക്കാൻ കഴിയുന്നതും പരിഹരിക്കപ്പെടുന്നതുമാണ്.

പുതിയ വസ്തുതകളുടെ കണ്ടെത്തൽ മഹത്തരമായ ജ്ഞാനത്തിനുള്ള ഉപാധിയാണ്. വസ്തുതകൾ വാസ്തവത്തിൽ പുതിയ ഒരു ക്രമത്തിലുള്ളവയാണെങ്കിൽ പഴയ സിദ്ധാന്തങ്ങൾക്ക് ഭേദഗതി ആവശ്യമായിവരുന്നു പുതിയ ഭൗതികത്തിന്റെ കണ്ടെത്തലുകൾ മിസ്റ്റിസിസത്തെ പ്രോത്സാഹിപ്പിക്കുന്നതിനുപകരം അതിന് തികച്ചും എതിരായ ദാർശനികസൂചനകൾ ഉള്ളവയാണ്. സമകാലികമായ മിസ്റ്റിക്ക് – അതിഭൗതിക അഭ്യൂഹങ്ങളെക്കാളെല്ലാം നമ്മുടെ ഭൗതികവിജ്ഞാനത്തിന്റെ സമകാലികാവസ്ഥയെക്കുറിച്ച് കൂടുതൽ വ്യക്തമായ ധാരണ അമേരിക്കൻ ദാർശനികനായ ചാൾസ് പിയേഴ്സ് എഴുതിയ താഴെ കൊടുക്കുന്ന ഖണ്ഡികയിലുണ്ട്: "അദ്ഭുതങ്ങളുടെ ഒരു പരമ്പരയിലൂടെയാണ് അനുഭവം പഠിപ്പിക്കുന്നത്. വാസ്തവത്തിൽ സംഭവിക്കുന്നതുമായി നമ്മുടെ വിശദീകരണങ്ങളുടെ സംഘർഷത്തിലൂടെയാണ് നാം

പഠിക്കുന്നത്. ശാസ്ത്രീയപരീക്ഷണങ്ങളിൽപ്പോലും, ഒരു മുൻപരികല്പനയെ സ്ഥിരീകരിക്കുക മാത്രം ചെയ്യുന്ന ഒരു പരീക്ഷണത്തിൽനിന്ന് യാതൊന്നും പഠിക്കുന്നില്ല; ആശ്ചര്യപ്പെടുത്തുന്ന പുതിയൊരു വെളിപ്പെടുത്തലാണ് കണക്കിലെടുക്കപ്പെടുക. ആശ്ചര്യത്തിന്റെ ഈ ഘടകം, എല്ലാറ്റിനുമുപരി അഹംബോധവും (self) ലോകവും തമ്മിലുള്ള പ്രതിപ്രവർത്തനത്തെ സൂചിപ്പിക്കുന്നതിനാൽ ഏതുതരത്തിലുള്ള ആത്മനിഷ്ഠമായ ആശയവാദത്തെയും നിരാകരിക്കുന്നു."

ബാഹ്യലോകം എന്ന വിഷമത്തെ മറികടക്കുന്നതിന് മറ്റൊരു ഉപായം കൂടിയുണ്ട്. ബാഹ്യലോകമില്ലാതെ ഭൗതികശാസ്ത്രം അസാദ്ധ്യമാണ്. പക്ഷെ, അത് ആത്മനിഷ്ഠ ആശയവാദമെന്ന കാര്യത്തെ നശിപ്പിക്കുക മാത്രമാണ് ചെയ്യുന്നത്. പ്രൊഫസർ ഹെർമൻ വെയിൽ എഴുതുന്നു: "യാഥാർത്ഥ്യത്തിന്റെ ഭൗതിക ഉള്ളടക്കത്തോട് ഭൗതികശാസ്ത്രത്തിന് ഒട്ടും താൽപര്യമില്ല; അതിന്റെ ജ്ഞാനവിഷയം എന്നത് കേവലം രൂപാത്മകവീക്ഷണം അല്ലെങ്കിൽ അതേക്കുറിച്ചുള്ള പ്രസ്താവനയാണ്." (Space, Time and Matter).

ബാഹ്യലോകത്തോടുള്ള ഈ രൂപാത്മകസമീപനം (Formalist attitude) അസ്തിത്വത്തിന്റെ പ്രശ്നത്തെ പരിഹരിക്കുന്നില്ല; പ്രശ്നത്തെ വെറുതെ അവഗണിക്കുന്നതിലൂടെ പ്രശ്നത്തെ അടിച്ചമർത്താനും കഴിയില്ല. പക്ഷെ, ശുദ്ധശാസ്ത്രജ്ഞൻ ദാർശനികവൽക്കരണത്തെ നിരാകരിക്കുന്നു. തൊഴിൽവിഭജനത്തെ നിലനിർത്തിക്കൊണ്ടുപോകാൻ ഇപ്പോഴും അയാൾ ആഗ്രഹിക്കുന്നു. അയാൾ പറയുന്നു: ഞാൻ എന്റെ ധർമ്മം നിർവ്വഹിച്ചു – യാഥാർത്ഥ്യത്തെ വിവരിച്ചു; ഇനി അതുകൊണ്ട് തത്ത്വചിന്തകൻ അയാൾക്ക് ഇഷ്ടമുള്ളതെന്തും ചെയ്യട്ടെ. ശാസ്ത്രജ്ഞന്റെ വിവരണം ഏതാണ്ട് പൂർണ്ണമായതിനാൽ തത്ത്വശാസ്ത്രത്തിന് കാര്യമായ സ്വാതന്ത്ര്യമൊന്നും ഇല്ല എന്നുമാത്രം. വിശദീകരണത്തിന് നിർബന്ധിക്കപ്പെടുന്നു. തത്ത്വശാസ്ത്രം അതിന്റെ പരിധിക്കപ്പുറത്ത് പ്രതിഷ്ഠിച്ച ഉൺമ (Thing - in - itself)യെ മാനിക്കേണ്ട ആവശ്യമൊന്നും ശാസ്ത്രത്തിനില്ല.

ഈ വിവരണം യാഥാർത്ഥ്യത്തിന്റെ ഗുണങ്ങളെയും ധർമ്മങ്ങളെയും ബന്ധങ്ങളെയുംകുറിച്ച് എല്ലാം നമ്മോടു പറയുമ്പോൾ അത് യാഥാർത്ഥ്യത്തിന്റെ സ്വഭാവത്തെ വെളിപ്പെടുത്തുന്നു. എന്തായാലും, യാഥാർത്ഥ്യത്തിന്റെ സ്വഭാവത്തെക്കുറിച്ചുള്ള വിശദീകരണം യാഥാർത്ഥ്യത്തിന്റെ രൂപവിവരണത്തിന്റെ വെളിച്ചത്തിലായാരിക്കണം ചെയ്യേണ്ടത് – അതു ചെയ്യുന്നത് ശാസ്ത്രജ്ഞനായാലും ദാർശനികനായാലും. വെളിച്ചം കാണാതെ ദാർശനികൻ ഇരുട്ടത്ത് മൂഢമായി തപ്പിത്തടയുകയാണെങ്കിൽ ശാസ്ത്രജ്ഞൻ സ്വയം ദാർശനികവൽക്കരണത്തിൽ ഏർപ്പെടണം. ഇതെല്ലാം ഔപചാരികതയുടെ പ്രശ്നം മാത്രമാണ്. ശാസ്ത്രജ്ഞന്റെ വിവരണം വിശദീകരണമായി മാറുന്നു.

ആയിത്തീരലിന്റെ (Becoming) പ്രക്രിയയെ വിവരിക്കാൻ മാത്രമേ ഭൗതികശാസ്ത്രത്തിന് കഴിയൂ എന്നാണ് വാസ്തവത്തിൽ ഹെർമൻ വെയിൽ അർത്ഥമാക്കുന്നത്; സത്ത (Being) എന്നത് അതിഭൗതികമായ സങ്കല്പമാണ്. ഭൗതികശാസ്ത്രത്തിന് അങ്ങനെയൊരു സങ്കല്പം ആവശ്യമില്ല. സത്തയെയും ആയിത്തീരലിനെയുംകുറിച്ചുള്ള ദ്വൈതവാദ സങ്കല്പത്തെ പരിത്യജിക്കുന്നതിലൂടെ മാത്രമേ സത്ത എന്ന അതിഭൗതിക സങ്കല്പത്തെ വാസ്തവത്തിൽ ഒഴിവാക്കാൻ കഴിയൂ. അതിന് ചലനാത്മകമായ ദ്രവ്യ (matter) സങ്കല്പം ആവശ്യമാണ്. പുതിയ ഭൗതികശാസ്ത്രം അതു നൽകുന്നു. ഇല്ലായ്മയിൽനിന്ന് ലോകത്തെ വ്യതിരിക്തമാക്കുന്ന ഉള്ളത് ഒരേസമയം സത്തയും ആയിത്തീരലുമാണെന്ന് കണ്ടെത്തിയിട്ടുണ്ട്. കേവലസത്ത എന്നത് അമൂർത്തമായി സങ്കല്പിക്കാനേ കഴിയൂ. സത്തയുടെ കാതൽ ആയിത്തീരലാണ്. ലോകത്തിന്റെ സത്ത (stuff) എന്നത് നിശ്ചലതയല്ല; ചലനാത്മകതയാണ്. അത് ഒരിക്കലും ജഡാവസ്ഥയിലല്ല. അതെല്ലായിടത്തും ആയിത്തീരലിന്റെ അവസ്ഥയിലാണ്. ആയിത്തീരലിന്റെ അഭാവത്തിൽ ഒന്നുമില്ല; സത്ത യാഥാർത്ഥമാകുന്നത് ആയിത്തീരലിലാണ്. പക്ഷെ, മറുവശത്ത്, കേവലസത്തയെ, അതായത്, ആയിത്തീരലിൽ നിന്ന് അമൂർത്തവൽക്കരിച്ചെടുക്കുന്ന സത്തയെ താർക്കികമായി സങ്കല്പിച്ചെടുക്കാവുന്നതാണ്. പരമാർത്ഥത്തിൽ, ആയിത്തീരലിന്റെ മുൻവ്യവസ്ഥയാണ് സത്ത. സത്തയുടെ പശ്ചാത്തലത്തിൽ മാത്രമേ അതു സംഭവിക്കുകയുള്ളൂ.

ഭൗതികലോകത്തെ നിഗൂഢമാക്കാൻ ശ്രമിക്കുമ്പോൾ ഭൗതികശാസ്ത്രജ്ഞൻ സ്വയം വിശ്വസിക്കുന്നില്ല എന്ന ഐൻസ്റ്റൈന്റെ നിലപാടിനെ ജീൻസ് പോലും പിന്തുണയ്ക്കുന്നുണ്ട്. ഹൈസൻബർഗിന്റെ വാക്കുകളിൽ പുതിയ ഭൗതികശാസ്ത്രത്തിന്റെ നിലപാടിനെ പ്രസ്താവിച്ചുകൊണ്ട് അദ്ദേഹം സമ്മതിക്കുന്നു: "വസ്തുനിഷ്ഠമായ ഒരു പ്രകൃതി നിലനിൽക്കുന്നില്ല എന്ന് നിർദ്ദേശിക്കുന്നതായി ഒരുതരത്തിലും ഇത് അർത്ഥമാക്കുന്നില്ല; മറിച്ച്, അത് തൽക്കാലം നമ്മുടെ വ്യാപ്തിക്കപ്പുറമാണെന്നു മാത്രമാണ്." (The Background of Science).

ബാഹ്യലോകത്തിന്റെ യാഥാർത്ഥ്യത്തെക്കുറിച്ചുള്ള അവമതിപ്പല്ല ഇത്; മറിച്ച്, ബാഹ്യലോകത്തിന്റെ സ്വഭാവത്തെക്കുറിച്ചാണ്. പഴയ സാമാന്യബോധവീക്ഷണത്തിന്റെ സ്ഥാനത്ത് സന്ദേഹവാദപരവും അർദ്ധ ആശയവാദപരവുമായ സിദ്ധാന്തങ്ങളുടെ വൈവിദ്ധ്യം ഇപ്പോൾ നമുക്ക് നൽകപ്പെട്ടിരിക്കുന്നു.

ദെക്കാർത്തെ പറഞ്ഞു: "ദ്രവ്യവും ചലനവും എനിക്ക് തരൂ, ഞാൻ ലോകത്തെ നിർമ്മിക്കാം." ഇപ്പോൾ എഡിംഗ്ടൻ അദ്ദേഹത്തെ മെച്ചപ്പെടുത്തിക്കൊണ്ട് പറയുന്നു: "ബന്ധങ്ങളുള്ള ഒരു ലോകത്തെ എനിക്കു തരൂ, ദ്രവ്യത്തെയും ചലനത്തെയും ഞാൻ നിർമ്മിക്കാം." (Space, Time and Gravitation). ശാസ്ത്രജ്ഞന്റെ മനസ്സിന്റെ സൃഷ്ടികളാണ് ദ്രവ്യവും ചല

നവും എന്നു പറയാനാണ് അദ്ദേഹം ഉദ്ദേശിക്കുന്നത് എന്നാണ് തോന്നുന്നത്. പക്ഷെ, അദ്ദേഹത്തിന് "ബന്ധങ്ങൾ" ഉണ്ടായിരിക്കണം; ബന്ധങ്ങളുടെ മുന്നുപാധി ബന്ധിതമായ വസ്തുക്കളാണ്.

ക്ലാസിക്കൽ ഭൗതികത്തിന്റെ "സ്ഥൂല യാഥാർത്ഥ്യ"ത്തെപ്പോലെ കട്ടിയുള്ളതാകണമെന്നില്ല അവ. പക്ഷെ, ബന്ധപ്പെട്ടതായിരിക്കാൻ ചിലതുണ്ടായിരിക്കണം. അതിന്, വസ്തുനിഷ്ഠമായി നിലനിൽക്കുന്ന ഒരു ലോകം നിങ്ങൾക്ക് ആവശ്യമാണ്. ക്ലാസിക്കൽ ഭൗതികത്തിന്റേതിനേക്കാൾ സൂക്ഷ്മതരമായ ഘടകങ്ങളാക്കി ഭൗതികലോകത്തെ പുതിയ ഭൗതികം വിശകലനം ചെയ്തിട്ടുണ്ട് എന്നാണ് എഡിംഗ്ടൺ വാസ്തവത്തിൽ ഉദ്ദേശിക്കുന്നത്. ദ്രവ്യവും ചലനവും നിലനിൽക്കുന്നു – പക്ഷെ, ആത്യന്തിക ഗണങ്ങൾ എന്ന നിലയിലല്ല; പ്രാഥമിക അപരിച്ഛേദ്യതകൾ (elementary indefinables) എന്ന നിലയിലല്ല.

അതുപോലെ, "ക്രമം", "സംഭവങ്ങൾ", "ഉദാസീനപദാർത്ഥം", "ചതുർമാന സാതത്യത്തിലെ സാന്ദ്രാവേഗം", "സ്ഥലത്തെ നിറയ്ക്കുന്ന ചിലത്" – പഴയ ദ്രവ്യസങ്കല്പത്തിനു പകരമായുളഅള ഇത്തരം ആകർഷകമായ പരികല്പനകൾ സൂചിപ്പിക്കുന്നത് നമ്മുടെ മനസ്സിനു വെളിയിൽ ചിലത് നിലനിൽക്കുന്നു എന്നാണ്; പ്രാതിഭാസിക ലോക പദാർത്ഥങ്ങളെ ഒന്നുമില്ലായ്മയിൽനിന്ന് വേർതിരിച്ചു നിർത്തുന്ന ചിലത്. ആ ചിലതിന്റെ സ്വഭാവം സംബന്ധിച്ചാണ് ചോദ്യം. അതിന്റെ അസ്തിത്വം ചോദ്യംചെയ്യപ്പെടുന്നില്ല.

അത് അഭൗതികമാണെങ്കിൽ, എന്തുകൊണ്ട് അങ്ങനെ പറയുന്നില്ല? പക്ഷെ, അത് അപകടകരമായൊരു സ്ഥാനത്തേയ്ക്കു പോകുന്നതായിരിക്കും. കേവല ആശയവാദം ഇരുതലമൂർച്ചയുള്ള ഒരു വാളാണ്. അത് ദ്രവ്യത്തെ മുൻവാതിലിലൂടെ പുറത്തേയ്ക്കു കളയുന്നത് പിൻവാതിലിലൂടെ അകത്തേയ്ക്കു കൊണ്ടുവരുന്നതിനു മാത്രമാണ്. ഭൗതികലോകത്തെ ഒരു മായിക യാഥാർത്ഥ്യമാക്കി ചുരുക്കുന്നതിനുപകരമായി കേവല ആശയവാദം അതിനെ നിയമാനുസൃതമാക്കുന്നു. കേവലാശയത്തിന്റെ "നിർഗമനം", "പരലീകരണം", "ഏകീഭാവം" എന്ന നിലയിൽ ഭൗതികവസ്തുക്കൾ മായികമായല്ല, വാസ്തവികമായ യാഥാർത്ഥ്യം കൈവരിക്കുന്നു. ഒരിക്കൽ നിങ്ങൾ പിശാചിനെ അകത്തുകയറ്റിയാൽ അത് മുഖ്യസ്ഥാനത്ത് എത്തിച്ചേരും. പ്ലേറ്റോ, ദെക്കാർത്തെ, ഹെഗൽ – എല്ലാവരും ഭൗതികവാദ ഉദ്ദേശ്യത്തെ സേവിച്ചു. നമ്മുടെ കാലത്തെ ശാസ്ത്രീയ ആത്മീയവാദികൾക്ക് തങ്ങളുടെ മുഴുവൻ വിഷയത്തെയും നശിപ്പിക്കാതെ വ്യക്തവും പൊരുത്തക്കേടില്ലാത്തതുമായ നിലപാട് എടുക്കാനാവില്ല. ആയതിനാൽ, മിസ്റ്റിസിസത്തോടുള്ള അവരുടെ പ്രണയം വിഷയത്തെ അലങ്കോലമാക്കാനേ സഹായിക്കൂ.

**(വിവ: എം.വി.ഹരിദാസൻ)**

2018 March
Vakkarivu Monthly Volume No. 10 Issue No. 3 ₹10
RNI No. KERMAL/2007/20519

കാഴ്ച/കാഴ്ചപ്പാട്

# ആത്മഗതങ്ങൾ

സുകേതു

**ഐ**സിട്ട് സോഡയൊഴിച്ചിട്ട് രണ്ടു ഗ്ലാസും പതുക്കനെ മുട്ടിച്ച് പതിഞ്ഞ ശബ്ദത്തിൽ ചിയേ...ഴ്...സ് പറഞ്ഞ് ഏതൊരു മലയാളിയേയുംപോലെ ശ്വാസംവിടാതെ ഒറ്റവലിക്ക് അകത്താക്കി. തൊട്ടുനക്കാനുള്ള ഇടപോലും കൊടുക്കാതെ പൊടുന്നനെ അടുത്ത പെഗ്ഗൊഴിച്ചു. ഒട്ടും നേരം കളയാതെ അതിന്റടുത്ത പെഗ്ഗുമൊഴിച്ചു.

വന്നിരുന്നിട്ട് കാമണിക്കൂറായില്ല. പക്ഷേ ആയല്ലോ, രണ്ടാൾക്കും രസികൻ മൂഡായി.. അതാ.. സ്നേഹം അതിന്റെ പൂഞ്ചിറകും വിരിച്ച് പറന്നിറങ്ങിക്കഴിഞ്ഞു.

'എഡാ.. ഇന്നത്തെ ബില്ല് ഞാങ്കൊടുക്കും.'

'അങ്ങനെയെങ്കീ ഇന്നത്തെ അത്താഴം എന്റെ വീട്ടില്.'

ഓക്കേ...? – ഡബിളോക്കെ!

ആടിയുലഞ്ഞെഴുന്നേറ്റ്, രണ്ടാളും രണ്ട് രാഷ്ട്രത്തലവന്മാരെപ്പോലെ ഉച്ചകോടി സ്റ്റൈലിൽ കൈകോർത്ത് പിടിവിടാതെ–

കുലുക്കിക്കൊണ്ടിരുന്നപ്പോൾ പെരുഞ്ചീരകപ്ലേറ്റിൽ ബില്ല് പറന്നെത്തി. പേ ചെയ്ത് ടിപ്പും കൊടുത്ത് രണ്ടുനുള്ള് ജീരകോം വായിലിട്ട് പടവുകളിലൂടെ തോളോട് തോൾ ചേർന്ന് ഇരുവരും ഒഴുകിയിറങ്ങി. അതോ ഇറങ്ങിയൊഴുകി...? എത്രദൂരം അങ്ങനെ ഒഴുകി? നിശ്ചയമില്ല. അത്രയും ദൂരം പറഞ്ഞുകൂട്ടിയതോ? ഒരു നിശ്ചയവുമില്ല.

'ഡാ... വീടെത്തി.' ഗേറ്റ് കരഞ്ഞുതുറക്കുമ്പോൾ അവനെന്റെ ചെവിയിൽ മന്ത്രിച്ചു: 'ഡീസന്റ് വിടല്ലേ...' അപ്പോൾ ഉമ്മറത്ത് ഉറ്റുനിൽപ്പുണ്ടായിരുന്നു അവന്റെ കെട്ട്യോള്, വെല്ല്യോരു സാധനം; വീപ്പക്കുറ്റിക്ക് മാക്സിയിട്ടുകൊടുത്തപോലെയാണ്. എന്നെ കണ്ടതും വീപ്പക്കുറ്റി മനസ്സിൽ പറഞ്ഞു: ഇദേദ്... പുതിയ മാരണം?

എടീ... ഇത് ഞാമ്പറയാറില്ലേ, ഒരു ദയാനന്ദനെക്കുറിച്ച്...

(എന്നെ പരിചയപ്പെടുത്തുകയാണ്)

ഓഹോ... ഇങ്ങനെയാണോ ദയാനന്ദൻ..? വീപ്പക്കുറ്റി പിന്നേം മനസ്സിൽ പറഞ്ഞു. പക്ഷേ ഇപ്പറഞ്ഞ രണ്ട് ആത്മഗതങ്ങളുടെയും നേരിയ ലാഞ്ഛനപോലും കാട്ടാതെ – ലോകത്തിലെ ഏറ്റവും വലിയ ആതിഥേയ ഈ നിൽക്കുന്ന ഞാനല്ലേ... ഞാൻതന്നെ – എന്ന ഭാവത്തിൽ അവർ നിറചിരിയോടെ വരൂ... കേറൂ... ഇരിക്കൂ... എന്നിങ്ങനെ താളത്തിൽ ഇടവിട്ടിടവിട്ട് ക്ഷണിച്ചുകൊണ്ടിരുന്നു.

അഴിക്കണോ ചെരുപ്പ്? അതോ–മറ്റെന്തേലും കാരണം പറഞ്ഞ് തിരിച്ചുപോയാലോ? ആകെ പരുങ്ങലിലായ എന്നെ അവൻ വലിച്ചകത്തേയ്ക്ക് കൊണ്ടുപോയി.

അടുക്കളയിലേക്ക് പോകുംവഴിക്ക് ആതിഥേയ വിളിച്ചുചോദിക്കുന്നതു കേട്ടു: 'ചേട്ടാ... ചായയെടുക്കട്ടേ...?'

'ഓ... ഇനീപ്പോ ചോറുമതിയെടീ....'

ഇനി പറയൂ: എന്തായിരിക്കും അടുക്കള ലൈറ്റിടുമ്പോൾ അവർ ചെയ്ത അടുത്ത ആത്മഗതം?

Printed, Published and Edited & Owned by Manoj
Published from 'Gaya', Near Post Office, Old Bazaar, Kollengode, Palakkad-Dt. and
Printed at Ess Pee Kay Printers, S.V.Street, Kollengode, Palakkad-Dt., Kerala. Pin : 678 506.